സെപ്റ്റംബർ 2019

# ക്രൈസ്തവ കാഹളം







## മലങ്കരയുടെ ബഥനി
## ശതാബ്ദി നിറവിൽ

## മലങ്കര പുനരൈക്യ പ്രസ്ഥാനം
## നവതിയിലേക്ക്




കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



ദൈവദാസൻ
മാർ ഈവാനിയോസ്
തിരുമേനിയുടെ
ഓർമപ്പെരുന്നാളിൽ
മുഖ്യാതിഥിയായെത്തിയ
കോപ്ടിക് കത്തോലിക്കാ സഭയുടെ
പാത്രിയർക്കീസ് ബാവാ
അത്യഭിവന്ദ്യ കാതോലിക്കാബാവയോടൊപ്പം
തീർത്ഥാടന പദയാത്രയിൽ

വാല്യം 80
ലക്കം 9
2019 സെപ്റ്റംബർ

# ക്രൈസ്തവ കാഹളം

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം

## ഉള്ളടക്കം





### പിതൃമൊഴി



### എഡിറ്റോറിയൽ

എഡിറ്റോറിയൽ

# സഭയാകെ ബഥനിയാകണം

യേശു തന്റെ പരസ്യജീവിത കാലത്ത് ഏറെ പ്രാവശ്യം സന്ദർശിക്കുകയും സമയം ചിലവഴിക്കുകയും ചെയ്ത സ്ഥലമായിരുന്നു ബഥാനിയായിലെ ലാസറിന്റെ ഭവനം. ഒരു വിശ്രമമസ്ഥലം എന്ന നിലയിലും ഹൃദ്യത തുളുമ്പുന്ന സ്നേഹത്തിന്റെ ഇടമെന്ന നിലയിലും ബഥനി കർത്താവിന് ആശ്വാസ ഭവനമായിരുന്നു. ബഥനിയിലെ സഹോദരങ്ങളായ മാർത്തയും മറിയവും ലാസറും കർത്താവിന്റെ ഹൃദയത്തിലിടം പിടിച്ച ഏറ്റം പ്രീയപ്പെട്ടവരായിരുന്നു. കർത്താവിൽ നിന്ന് ജീവന്റെ സമൃദ്ധി അതിന്റെ പാരമ്യതയിൽ സ്വീകരിച്ചവനായിരുന്നു ലാസർ. മാർത്തയാകട്ടെ കർത്താവിനെ മുന്നിൽ കണ്ട് പരസ്നേഹത്തിന്റെ ആനന്ദം അനുഭവിച്ചവളായിരുന്നു. പാദാന്തികത്തിലെ വചനോപാസനയും ധ്യാനവും പകർന്ന മാധുര്യം നുകർന്നവളായിരുന്നു മറിയം. യേശു രക്ഷയുടെ സർവ്വഭാവങ്ങളും അതിന്റെ പൂർണ്ണതയിൽ പരിലസിച്ച ഇടമായിരുന്നു ബഥനിയിലെ ഈ ഭവനം. മനുഷ്യാവതാരത്തിന്റെ, ഒന്നാം വരവിന്റെ ഗതിവിഗതികൾ നിർണ്ണയിക്കുന്നതിൽ, മുന്നൊരുക്കങ്ങൾ നടത്തുന്നതിൽ ഈ ഭവനം നൽകിയ ശുശ്രൂഷകൾ എത്രയോ ശ്രേഷ്ഠമായിരുന്നു. ബഥനി കർത്താവിന്റെ മുന്നിൽ യാദൃശ്ചികമായി വന്ന ഒരു ഭവനമല്ല. പിന്നയോ അതൊരു തെരഞ്ഞെടുപ്പായിരുന്നു, അതൊരു നിയോഗമായിരുന്നു. പന്ത്രണ്ട് ശിഷ്യന്മാരുടെ അപ്പസ്തോലിക ശുശ്രൂഷയ്ക്കു പുറമേ അനിവാര്യമായ മറ്റ് ചില ശുശ്രൂഷകൾക്ക് നേതൃത്വം നൽകിയ വ്യക്തികളും ഇടങ്ങളും ഉണ്ടായിരുന്നു. അതിൽ മുമ്പിലായിരുന്നു ബഥനിയിലെ ഭവനവും അവിടുത്തെ സഹോദരങ്ങളും.

എല്ലാ കാലഘട്ടത്തിലും യേശുരക്ഷയുടെ മാധുര്യം ലോകത്തിന് പകരുവാൻ കർത്താവ് തെരഞ്ഞെടുത്ത വ്യക്തികളും ഇടങ്ങളും ഉണ്ടായിരുന്നു. കർത്താവിന്റെ ഹൃദയത്തിൽ അവിടുന്ന് ചേർത്ത് വച്ചവരായിരുന്നു ഈ വ്യക്തികളും അവരിലൂടെ രൂപപ്പെട്ട ഇടങ്ങളും. കഴിഞ്ഞ നൂറ്റാണ്ടിൽ ഇപ്രകാരം കാലഘട്ടത്തിന്റെ വെല്ലുവിളികളെ അതിജീവിക്കുവാൻ സഭയുടെ ശുശ്രൂഷകൾക്ക് നഷ്ടപ്പെട്ട വിശുദ്ധ ഭാവങ്ങൾ പുനപ്രതിഷ്ഠിക്കുവാൻ ദൈവം തെരഞ്ഞെടുത്ത യുഗപ്രഭാവനായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി. ബഥനിയെന്ന പുണ്യ സങ്കേതത്തിന്റെ സ്ഥാപനവും ആരംഭവും ആബോ ഗീവർഗ്ഗീസെന്ന മാർ ഈവാനിയോസിലൂടെ ദൈവം സാധ്യമാക്കി. സുവിശേഷം പറയേണ്ട നാവുകളും അതിനായി ചലിക്കേണ്ട കരങ്ങളും ആനന്ദം കണ്ടെത്തേണ്ട മനസ്സും ഹൃദയവും സുവിശേഷത്തിന്റെ ചൈതന്യം നഷ്ടപ്പെട്ട് തെരുവിലടിക്കുന്നതും കേസുകളിലും കക്ഷി വഴക്കുകളിലും ആനന്ദം കണ്ടെത്തി ആത്മീയ പാപ്പരത്വത്തിലേക്ക് പോകുന്നതും കണ്ട് മനസ്സ് നൊന്ത് ജീവിച്ചപ്പോഴാണ് ബഥനി എന്ന ആശയം യുഗപുരുഷനായ മാർ ഈവാനിയോസിന്റെ ഹൃദയത്തിൽ ഉടലെടുത്തത്.

മലങ്കരയിലെ കർത്താവിന്റെ സഭയ്ക്ക് വിശുദ്ധിയുടെ പരിമളം കൊടുക്കുവാനും ആത്മ ജ്ഞാനത്തിന്റെ അറിവ് പകരുവാനും ബഥനി തുടക്കത്തിലെ ശ്രമിച്ചു. അറിവുകളിൽ നിന്ന് തിരിച്ചറിവുകളിലേക്ക് നീങ്ങിയ സഭ അതിന്റെ നഷ്ടപ്പെട്ട സാർവ്വത്രിക സഭാ കൂട്ടായ്മ വീണ്ടെടുക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് ചിന്തിച്ചു. അങ്ങനെ മലങ്കര ഓർത്തഡോക്സ് സഭയിൽ ആരംഭിച്ച ബഥനി, ആ സഭയെ നവീകരണത്തിലേക്കും സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്കും നയിച്ചു. അങ്ങനെ ഒരു സഭയായി തുടക്കം കുറിച്ച പരിശ്രമങ്ങൾ മാർ ഈവാനിയോസ് എന്ന മഹാ വ്യക്തിത്വത്തിന്റെ സത്യസന്ധമായ നിലപാടുകളുടെയും ബോധ്യത്തിന്റെയും പ്രത്യേകതയിൽ മുന്നോട്ടു പോയി. ബാക്കിയെല്ലാവരും ഇടയിൽ വന്നു കയറിയ കൊച്ചു കൊച്ചു നേട്ടങ്ങളുടെ പേരിൽ വരാൻ പോകുന്ന ആത്മീയ നന്മയുടെ സൽഫലങ്ങൾ തിരിച്ചറിയാതെ പിന്നോട്ടു പോയി. ഒടുവിൽ സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്ക് മാർ ഈവാനിയോസ് എന്ന യുഗപുരുഷൻ മറ്റ് നാല് പേരോടൊപ്പം സധൈര്യം മുന്നോട്ടു പോയി. പിന്നീടുള്ള ചരിത്രം ബഥനിയുടെ നാൾവഴികളിൽ എഴുതി ചേർക്കപ്പെട്ടതും, നമ്മുടെ തലമുറയുടെ കണ്ണുകൾ കണ്ട് ആനന്ദാശ്രു പൊഴിച്ചതും ദൈവത്തെ മഹത്വപ്പെടുത്തിയതുമാണ്. മലങ്കരയിലെ ബഥനി നൂറ്റാണ്ടിന്റെ വഴികൾ പിന്നിടുന്നു. ബഥനിയുടെ ശുശ്രൂഷകൾ ഭൂഖണ്ഡങ്ങളുടെ അപ്പുറത്തേക്ക്, സാർവത്രിക സഭയിൽ ആനന്ദം പകരുന്നു.

കർത്താവിന്റെ രണ്ടാം വരവിന് ലോകത്തെ ഒരുക്കുന്ന സവിശേഷമായ ശുശ്രൂഷാ ദൗത്യം ഈ കാലഘട്ടത്തിലെ സഭയിൽ വന്നു ചേർന്നിരിക്കുന്നു. ലോകം ഒരുങ്ങണം, ജനം വിശുദ്ധീകരിക്കപ്പെടണം. നവയുഗപ്പിറവി ഉണ്ടാകണം. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഈ കാലഘട്ടത്തിൽ സവിശേഷമായ ആ ദൗത്യം നിർവ്വഹിക്കുവാൻ വിളിയും നിയോഗവുമുണ്ട്. ഈ നിയോഗ പൂർത്തീകരണത്തിന് ആശ്വാസത്തിന്റെ ഭവനമെന്ന നിലയിൽ ബഥനിക്ക് വലിയ പങ്ക് വഹിക്കാനുണ്ട്. പുതുയുഗ പ്രഭയിൽ സഭയെയും ലോകത്തെയും ഒരുക്കാനുള്ള സവിശേഷമായ ദൗത്യം മലങ്കര കത്തോലിക്കാ സഭ ഏറ്റെടുക്കുവാൻ ഒരുങ്ങുമ്പോൾ സഭയാകെ കർത്താവിന്റെ രണ്ടാമത്തെ വരവിന് മുന്നൊരുക്കം നടത്തുന്ന ആശ്വാസത്തിന്റെ ഭവനമായ ബഥനിയാകണം. സഭാ മക്കളെല്ലാവരും ബഥാന്യരുമാകണം...




**ഫാ. ബോവസ് മാത്യു**

ചീഫ് എഡിറ്റർ,

bovasmathew@gmail.com 9447661943

## പിതൃമൊഴി



# മലങ്കരയുടെ ആശ്വാസ ഭവനത്തിന് നൂറ് വയസ്സ്

പുത്തൻകൂർ സമുദായ ചരിത്രത്തിൽ ഫലം കണ്ട പ്രസ്ഥാനവും പദ്ധതിയുമായിരുന്നു ബഥനിയുടെ ആരംഭവും പിന്നീട് നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനവും. ക്രാന്തദർശിയും പുണ്യവാനുമായിരുന്ന ദൈവദാസൻ ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെയാണ് സർവ്വശക്തനായ ദൈവം ഈ രണ്ടു പ്രസ്ഥാനങ്ങൾക്കും തുടക്കം കുറിക്കുവാൻ തെരഞ്ഞെടുത്തത്. സന്യാസപ്രസ്ഥാനം അന്യമായിരുന്ന മലങ്കരയിലെ പുത്തൻകൂർ ജനവിഭാഗത്തിന് ബഥനി പ്രസ്ഥാനം ആരംഭിക്കുമ്പോൾ സന്യാസ പ്രസ്ഥാനം കൃത്യമായും അതെന്താണെന്ന് അറിയില്ലായിരുന്നു. എന്നാൽ സ്ഥാപകനായ ആബോ ഗീവർഗ്ഗീസിനെ (എം. എ അച്ചൻ എന്ന ഫാ. പി.റ്റി. ഗീവർഗ്ഗീസ്) നന്നായി അറിയാമായിരുന്നു. കേസിലും കക്ഷി വഴക്കുകളിലും നിരന്തരം കലഹിച്ചിരുന്ന തങ്ങളുടെ സഭയിൽ ശാശ്വതമായ സമാധാനവും ആത്മീയ പുരോഗതിയും കൊണ്ടു വരുവാൻ എം.എ അച്ചന് കഴിയുമെന്ന് ജനം ഉറപ്പായും വിശ്വസിച്ചു. അദ്ദേഹത്തിന്റെ കഴിവിലും പ്രാഗത്ഭ്യത്തിലും നേതൃപാടവത്തിലും ആത്മീയ ശക്തിയിലും അവർക്ക് നല്ല അനുഭവങ്ങളും ആത്മ വിശ്വാസവും പ്രതീക്ഷയും ഉണ്ടായിരുന്നു.

ഒരു സന്യാസ പ്രസ്ഥാനത്തിന് രൂപം കൊടുത്താൽ പാശ്ചാത്യ സഭയിലെ പോലെ ശക്തമായ പ്രേക്ഷിത ശുശ്രൂഷകളും ആത്മീയ നവോത്ഥാനവും മലങ്കരയിൽ സാധ്യമാകുമെന്ന് പുണ്യപിതാവ് വിശ്വസിച്ചു. സെറാംപൂരിലെ ശുശ്രൂഷാകാലവും പഠനവും ഈ ചിന്തയെ യാഥാർത്ഥ്യമാക്കുവാൻ പ്രേരകശക്തിയായി. സെറാംപൂരിൽ നിന്നും തിരിച്ചെത്തിയ ഫാ. പി.റ്റി ഗീവർഗ്ഗീസ് നിരന്തരമായ പ്രാർത്ഥനയ്ക്കും പര്യാലോചനകൾക്കും ശേഷം 1919 ആഗസ്റ്റ് 15–ന് ബഥനി ആശ്രമത്തിന് തുടക്കം കുറിച്ചു. പർണ്ണാശ്രമം കെട്ടി ലോക വ്യാപാരങ്ങളിൽ നിന്ന് മാറി സഭയുടെ നവീകരണത്തിനും ആത്മ വിശുദ്ധിക്കുമായി പ്രാർത്ഥിക്കുവാൻ പെരുന്നാട് മുണ്ടൻ മലയിൽ തനിക്ക് സൗജന്യമായി നൽകപ്പെട്ട സ്ഥലത്തേക്ക് മാറി. പിന്നീട് ഫാ. പി.റ്റി ഗീവർഗ്ഗീസ് ബഥനിയുടെ മെത്രാപ്പോലീത്താ ആയതും 1930–ൽ ബഥനി മെത്രാപ്പോലീത്ത മറ്റ് നാലുപേരോടൊപ്പം സാർവ്വത്രിക സഭാ കൂട്ടായ്മയിൽ ചേർന്നതും ചരിത്രം.

മലങ്കര പുനരൈക്യ പ്രസ്ഥാനത്തിനും സഭയ്ക്കും ബഥനി നൽകിയ പിൻബലവും ഊർജ്ജസ്വലതയും വിസ്മരിക്കാൻ ആവില്ല. പാശ്ചാത്യ സഭയിലെ പോലെ സ്വതന്ത്രമായി സന്യാസ സമൂഹങ്ങൾ പ്രവർത്തിക്കുന്ന രീതി അല്ല ബഥനി അവംലബിച്ചത്. അതി ശ്രേഷ്ഠമായ സഭാവബോധവും മടുപ്പില്ലാത്ത പ്രേക്ഷിത അദ്ധ്വാനവും ബഥനി മലങ്കര സഭയ്ക്ക് നൽകിയിട്ടുണ്ട്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്യ നാളുകൾ വെല്ലുവിളികളുടേതും ദാരിദ്ര്യത്തിന്റേതുമായിരുന്നു. ആ നാളുകളിൽ മാർ ഈവാനിയോസ് തിരുമേനിക്കും നമ്മുടെ സഭാ സംവിധാനങ്ങൾക്കും ബഥനി നൽകിയ ലാളിത്യത്തിന്റെ ശുശ്രൂഷയും കൂട്ടായ്മയുടെ ഉറപ്പും എടുത്തു പറയേണ്ടതാണ്. പട്ടിണി കിടന്നും ദീർഘ ദൂരം നടന്നും സൈക്കിൾ ചവിട്ടിയും ബഥാന്യർ വീടുകൾ തോറും കയറിയിറങ്ങി മിഷനുകൾ സ്ഥാപിച്ചു. ലാളിത്യത്തിന്റെ ഈ ശുശ്രൂഷയാണ് മലങ്കര സഭ ചവിട്ടി നിൽക്കുന്ന മണ്ണ്. നാളുകൾ കഴിഞ്ഞപ്പോൾ ബഥനി, ശുശ്രൂഷാ മേഖലകളും ഭൂപ്രദേശങ്ങളും വിസ്തൃതമാക്കി. ബഥനിയുടെ ശുശ്രൂഷകൾ അതിർത്തികൾ കടന്ന് മറ്റിടങ്ങളിലേക്ക് വ്യാപിച്ചു. തിരുവനന്തപുരം അതിരൂപതയുടെ മിഷൻ പ്രദേശങ്ങളിലും തിരുവല്ലായിലെ ഇടവകകളിലും ബത്തേരിയുടെ സൗത്ത് കാനറ മിഷൻ സ്റ്റേഷനുകളിലും ബഥനി ആശ്രമസ്ഥർ നൽകിയ ശുശ്രൂഷകൾ സഭാ ചരിത്രത്തിലെ സുവർണ്ണ ഏടുകളാണ്. തുടർന്ന് ഭാരതത്തിന്റെ വിവിധ സ്ഥലങ്ങളിൽ ജോലിക്കായി കുടിയേറിയ മലങ്കര സഭാ മക്കളെ കണ്ടെത്തി നമ്മുടെ മിഷൻ കേന്ദ്രങ്ങൾ സ്ഥാപിക്കുവാൻ ആശ്രമാംഗങ്ങൾ നൽകിയിട്ടുള്ള അദ്ധ്വാനം ശ്രദ്ധേയമാണ്. ബോംബെ, പൂന, കൽക്കത്ത തുടങ്ങിയ സ്ഥലങ്ങളിൽ ഇന്നു രൂപീകരിക്കപ്പെട്ടിരിക്കുന്ന സഭാ സമൂഹങ്ങളെല്ലാം ബഥാനിയരുടെ അദ്ധ്വാനമാണ്. പിന്നീട് പൂന കേന്ദ്രീകരിച്ചും ഡൽഹി കേന്ദ്രീകരിച്ചും സഭാ സംവിധാനങ്ങൾ രൂപപ്പെട്ടപ്പോൾ ബഥനി ആശ്രമം ഈ ശുശ്രൂഷകൾ ത്രിപുര അടക്കമുള്ള അനേകം സംസ്ഥാനങ്ങളിലെ മിഷൻ കേന്ദ്രങ്ങളിലേക്ക് വ്യാപിപ്പിച്ചു. ഇന്ന് ആ ശുശ്രൂഷ ഭാരതത്തിന്റെ അതിർത്തികളും കടന്ന് എത്യോപ്യായിലെ പ്രേക്ഷിത മണ്ണിലും യൂറോപ്പിലെ വിവിധ രാജ്യങ്ങളിലും അമേരിക്കൻ ഐക്യനാടുകളിലും എത്തിയിരിക്കുന്നു.

പുനരൈക്യ പ്രസ്ഥാനം, പ്രേക്ഷിത ശുശ്രൂഷ, വിദ്യാഭ്യാസ ശുശ്രൂഷ, സാമൂഹിക സേവനം, ആതുര സേവനം എന്നീ മേഖലകളിൽ ബഥനി നൽകിയിട്ടുള്ള സംഭാവനകൾ ശ്രദ്ധേയമാണ്. സഭാ നേതൃത്വത്തോട് ചേർന്ന് നിന്ന് ഒരു സന്യാസ സമൂഹം സഭയുടെ നന്മയ്ക്കായി പ്രവർത്തിക്കുന്നത് മാതൃകാപരമാണ്. ബഥനിയുടെ ശതാബ്ദി ഒരു സമൂഹത്തിന്റെ എന്നതിനപ്പുറത്ത് അതിന്റെ സ്ഥാപകനേയും അദ്ദേഹം മുന്നോട്ടു വച്ച ആദർശങ്ങളെയും ഒരു ജനതതി നെഞ്ചിലേറ്റിയതിന്റെ ശതാബ്ദിയാണ്.

ബഥനിയുടെ നൂറാം ജന്മദിനത്തിന്റെ പശ്ചാത്തലത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ, സന്തോഷപൂർവ്വം ബഥനിയുടെ ജനറലേറ്റിനോടടുത്തുള്ള ഗിരിദീപം ക്യാമ്പസിൽ 89-ാം പുനരൈക്യ വാർഷികത്തിൽ ഒരുമിച്ചു കൂടി ദൈവത്തെ സ്തുതിക്കുന്നു. ബഥനിക്ക് നന്ദി പറഞ്ഞും ബഥനിയെ ഓർത്ത് കർത്താവിന് നന്ദി പറഞ്ഞും ബഥനിയുടെ മണ്ണിൽ നിന്ന് പുനരൈക്യ പ്രസ്ഥാനത്തിന്റെ നവതിയിലേക്ക് നാം കാലെടുത്തു വയ്ക്കുന്നു; സഭൈക്യത്തിന്റെയും കാരുണ്യത്തിന്റെയും പിൻബലത്തോടെ!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

# സ്നേഹത്തിന്റെ ശുശ്രൂഷ തുടരാം മുറിവുകളുണക്കാം



**ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ്**
മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ്, തിരുവല്ല അതിഭദ്രാസനം



പരിശുദ്ധാത്മ പ്രചോദനത്താൽ യേശുക്രിസ്തുവിനെ അടുത്തും ആഴത്തിലും അനുധാവനം ചെയ്ത് സഭയ്ക്കും സമൂഹത്തിനും വേണ്ടി ഉദാത്തമായ രീതിയിൽ ജീവിക്കുന്നതിന് സ്വയം സമർപ്പിക്കുന്ന ജീവിത ചര്യയാണ് സന്യാസം എന്നതു കൊണ്ട് നാം വിവക്ഷിക്കുന്നത്. ഇതു ദൈവത്തിന്റെ പ്രവൃത്തിയാണ്. വ്യക്തികൾ ഈ വിളിക്കു മറുപടി നൽകുന്നു എന്നു മാത്രം. മലങ്കരസഭയിൽ സന്യാസം എന്ന അതിശ്രേഷ്ടമായ ജീവിതചര്യ ആരംഭിച്ചിട്ട് 100 വർഷം പൂർത്തിയാകുന്നു. ഭാഗ്യസ്മരണാർഹനും ദൈവദാസനും മലങ്കരയുടെ മോശയുമായ ഗീവർഗീസ് മാർ ഈവാനിയോസ് പിതാവ് ദൈവകൃപയിൽ സമാരംഭിച്ച ബഥനി പ്രസ്ഥാനം സഭയ്ക്കും സമൂഹത്തിനും നൽകിയ സംഭാവനകൾ എണ്ണിയാൽ തീരാത്തതു തന്നെ. ബഥനിയുടെ സ്ഥാപകൻ എന്ന നാമത്തിനു മറ്റുപലരും മത്സരിക്കുന്നുണ്ടെങ്കിലും ചരിത്രം ദൈവപരിപാലനയുടെ ആവിഷ്കാരവും പരിശുദ്ധാത്മാവിന്റെ നടത്തിപ്പുമാണെന്ന് വിശ്വസിക്കുന്ന ഏതൊരാൾക്കും മാർ ഈവാനിയോസ് തിരുമേനിയാണ് ബഥനിയുടെ സ്ഥാപകൻ എന്ന് മനസിലാക്കാൻ കഴിയും. നിലപാടുകളെ സാധൂകരിക്കാനും വെള്ളപൂശുവാനും ആരൊക്കെ ശ്രമിച്ചാലും മലയാള മനോരമ ദിനപത്രത്തിൽ മാർ ഈവാനിയോസ് പിതാവ് കാലം ചെയ്ത 1953 ജൂലൈ 16-ാം തീയതിയിലെ മുഖകുറിപ്പ് വായിച്ചാൽ മതിയാകും.

മലങ്കരസഭയെ സംബന്ധിച്ച് അതിന്റെ ആത്മികതയുടെ ഒരു സങ്കേതമായിരുന്നു മാർ ഈവാനിയോസ് പിതാവ് ജീവിച്ച മുണ്ടൻമല. താഴ്‌വാരങ്ങളിൽ നിന്നും മറ്റു സ്ഥലങ്ങളിൽ നിന്നും വലിയ ആഴ്ചയിലെ ശുശ്രൂഷകളിൽ സംബന്ധിക്കുവാൻ വലിയ ഒരു ജനാവലിപൊയ്ക്കൊണ്ടിരുന്നു എന്ന് അനേകരിൽ നിന്നും കേൾക്കാൻ കഴിഞ്ഞ യാഥാർത്ഥ്യം ആണ്. സഭയുടെ നവീകരണവും നവോത്ഥാനവും മിഷൻ ചൈതന്യവും സന്യാസ ജീവിതക്രമത്തിലൂടെയും പ്രാർത്ഥനയുടെ ബലത്തിലും മാത്രമെ ഉണ്ടാകുകയുള്ളൂ എന്ന വലിയ ബോദ്ധ്യവും പരിശുദ്ധാത്മ നടത്തിപ്പുമാണ് മാർ ഈവാനിയോസ് പിതാവിനെ ഇങ്ങനെ ഒരു സാഹസീകയജ്ഞത്തിനു തയ്യാറാക്കിയത്.

സെറാമ്പൂരിലെ തന്റെ ശുശ്രൂഷാ കാലത്ത് മാർ ഈവാനിയോസ് പിതാവ് ഈ ജീവിതശൈലി പരീക്ഷിക്കുകയും 1919 ആഗസ്റ്റ് 15 ന് അതു പെരുന്നാട്ടിൽ സമാരംഭിക്കുകയും ചെയ്തു. എത്ര സുന്ദരമായ നാമമാണ്. വി. വേദപുസ്തകത്തിൽ കർത്താവ് തന്റെ സ്നേഹിതരുമായി സമയം പങ്കുവച്ചിരുന്ന ബഥനി. അദ്ധ്വാനത്തിന്റെയും സമർപ്പണത്തിന്റെയും ശുശ്രൂഷയുടെയും പ്രതീകമായ മാർത്തയും, ഉപാസനയുടെയും ധ്യാനത്തിന്റെയും സ്നേഹത്തിന്റെയും പ്രതീകമായ മറിയവും, സാക്ഷ്യത്തിന്റെയും ക്രിസ്തുവിലുള്ള നവജീവിതത്തിന്റെയും മിഷൻ പ്രവൃത്തനത്തിന്റെയും പ്രതീകമായ ലാസറും ബഥനിയെ ഏറെ ഹൃദയാവർജ്ജകമാക്കുന്നു. മാർ ഈവാനിയോസ് പിതാവിന്റെ വിശുദ്ധിയുടെ തിളങ്ങുന്ന അനുഭവമാണ് ബഥനി പ്രസ്ഥാനം. തീർച്ചയായും തിരിഞ്ഞുനോട്ടത്തിന്റെയും പുനർസമർപ്പണത്തിന്റെയും സമയമാണ് ഇത്. സഭയ്ക്ക് ആത്മിക ബലം നൽകി ആരാധനയിലും ആദ്ധ്യാത്മികതയിലും സുവിശേഷ ശുശ്രൂഷയിലും മുഴുകി ബഥനി സഭയെ അനുഗ്രഹിയ്ക്കണം. ഇന്നു നമുക്കു സംഭവിക്കുന്ന പരാജയം സുവിശേഷ വൽക്കരണ ശുശ്രൂഷ നാം നിസാരമാക്കിയിരിക്കുന്നു എന്നതാണ്. സുവിശേഷത്തിനു സാക്ഷ്യം വഹിക്കുക എന്നതിലുപരി നാം സ്വാധീനം വർദ്ധിപ്പിക്കുന്ന കാര്യങ്ങളിലും സ്ഥാപനങ്ങളിലും മുഴുകുന്നു. നമ്മുടെ സ്ഥാപനങ്ങളിൽ നമുക്കു ക്രിസ്തീയ മൂല്യം കൊടുക്കുവാനോ പ്രചരിപ്പിക്കുന്നതിനോ കഴിയാതെപോകുന്നു. നാം ഒരു വലിയ വിഷമവൃത്തത്തിലാണ്. വലിയ സ്ഥാപനങ്ങളും അവയുടെ നടത്തിപ്പും ഇന്ന് നമ്മുടെ സുവിശേഷ ശുശ്രൂഷകളെ കാർന്നു തിന്നുന്നു എന്ന് പറയേണ്ടിവരുന്നു. പല തീരുമാനങ്ങളും അവയെ ചുറ്റിപ്പറ്റി ആകുന്നു എന്ന് നമുക്കറിയാം. അതിനാൽ തന്നെ സുവിശേഷ ശുശ്രൂഷ നമ്മുടെ പ്രഥമവും

പ്രധാനവുമായ ശുശ്രൂഷ ആവണം. ഈ ശതാബ്ദിയുടെ വേളയിൽ നാം ഒരുമിച്ച് ഇപ്രകാരമുള്ള തീരുമാനങ്ങൾ കൈക്കൊള്ളണം. ഇതിന് പരിശുദ്ധാത്മാഭിഷേകം നമുക്കാഗ്രഹിക്കാം. ബഥനിയുടെ ശതാബ്ദിയിൽ നമുക്ക് ഒരുമിച്ചു സന്തോഷിക്കാം. പുനരൈക്യ വാർഷികം ഈ വർഷം ബഥനി ആശ്രമത്തിന്റെ ജനറലേറ്റിൽവച്ചാണ് . നമുക്ക് ഈ വലിയ സഭാസംഗമത്തിൽ സംബന്ധിക്കുകയും എല്ലാത്തരത്തിലും ബഥനിയെ നമുക്കു വളർത്താൻ പരിശ്രമിക്കുകയും ചെയ്യാം.

## 2. പുനഃരൈക്യ ആഘോഷവും സഭാ സമ്മേളനവും

89-ാമത് പുനഃരൈക്യ വാർഷികവും സഭാസംഗമവും സെപ്റ്റംബർ 18, 19, 20 തീയതികളിൽ കോട്ടയത്ത് ബഥനിയുടെ അങ്കണത്തിൽ (ഗിരിദീപം - കളത്തിപ്പടി) നടത്തപ്പെടുകയാണ്. ബഥനിയുടെ ശതാബ്ദി പ്രമാണിച്ച് സഭയായി നാം ഈ ആഘോഷങ്ങളും ആചരണങ്ങളും ഇപ്രകാരം ക്രമീകരിച്ചത്. കർത്താവിന്റെ സഭ ഇന്ന് പല കഷണങ്ങളായി വിഭജിച്ചിരിക്കുന്നു. നമ്മുടെ ഇടയിലുള്ളത്ര ഭിന്നിപ്പുകളും, മത്സരങ്ങളും, ഗ്രൂപ്പുകളും, സഭകളും മറ്റൊരു മതത്തിലും നാം കാണുകയില്ല. ഏറെ സങ്കടകരമായ ഒരവസ്ഥയാണ് ക്രൈസ്തവരുടെ ഭിന്നിപ്പ്. അതുകൊണ്ട് ഐക്യത്തിനുവേണ്ടിയുള്ള ദാഹവും പ്രവർത്തനവും മനോഭാവങ്ങളും ഏതൊരു ക്രൈസ്തവനും ഉണ്ടായിരിക്കണം. വാക്കുകൾകൊണ്ടോ പ്രവൃത്തികൾകൊണ്ടോ ശൈലികൊണ്ടോ നാം ഈ മുറിവ് ഇനിയും വലുതാക്കരുത്. തന്റെ പിതാവിനോടൊത്തുള്ള ഐക്യം പോലെ തന്നിൽ വിശ്വസിക്കുന്നവരും ഐക്യത്തിലായിരിക്കണമെന്നുള്ളത് ക്രിസ്തുവിന്റെ ആഗ്രഹമാണ്. അത് നമ്മുടെ എല്ലാവരുടെയും ആഗ്രഹവും പ്രാർത്ഥനയും ആയിരിക്കണം. ഇന്ന് പൊതുസമൂഹം നമ്മുടെ ശൈലികളെ ഏറെ കുറ്റപ്പെടുത്തുന്നു. സമവായത്തിന്റെയും ഐക്യത്തിന്റെയും പാതകൾ കളഞ്ഞ് വെല്ലുവിളിച്ച് തോൽപ്പിക്കാനും കീഴ്പ്പെടുത്തുവാനും നാം പരിശ്രമിക്കുകയാണ്. നമ്മിൽ എവിടെയാണ് ക്രിസ്തു? അവന്റെ മനോഭാവങ്ങളും പഠിപ്പിക്കലുകളും നാം പൂഴ്ത്തി വച്ചിരിക്കുന്നു. തികച്ചും ലോക ചിന്തകൾ നമ്മെ ഭരിക്കുന്നു. ക്ഷമയും ഔദാര്യവും നമ്മെ വിട്ടു പോയിരിക്കുന്നു. ഹെമിങ്ങ്വേയുടെ **കിഴവനും കടലും** എന്ന കാവ്യസങ്കൽപ്പത്തിലെപ്പോലെ നാം നേടിയെടുത്തു എന്ന് അഭിമാനിക്കുമ്പോൾ കൈ വെള്ളയിൽ വന്നു ചേരുന്നത് അസ്ഥി പഞ്ജരങ്ങളും തകർന്ന വള്ളത്തിന്റെ ചില കഷണങ്ങളും മാത്രം. നാം എന്തുനേടി? സാത്താൻ നേടി, യേശുക്രിസ്തു തോറ്റു. ഇവയെപ്പറ്റി നമുക്ക് ഗൗരവമായി ചിന്തിച്ചെങ്കിലെ മതിയാവു. സ്നേഹത്തിനും ഐക്യത്തിനും നാം എന്തുവിലയും കൊടുക്കാൻ പഠിക്കണം. കൊച്ചുകൊച്ചു പിണക്കങ്ങളും മാത്സര്യങ്ങളും ശാഠ്യങ്ങളും എല്ലാം പരാജയമാണ് കാണിക്കുന്നത്. 1 കോരി 2/15: കർത്താവിനെ പഠിപ്പിക്കാൻ തക്കവിധം അവിടുത്തെ മനസ്സ് അറിഞ്ഞവർ ആരുണ്ട് ഈചോദ്യംഎപ്പോഴുംനമ്മുടെ മനോമുകുരങ്ങളിൽ മുഴങ്ങട്ടെ!



**ബിഷപ്പ് ജേക്കബ് മാർ ബർണബാസ്**

ഡൽഹി - ഗുഡ്ഗാവ് ഭദ്രാസനമെത്രാപ്പോലീത്താ

# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഭാരത സുവിശേഷീകരണ ദർശനം



നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് ഭാരത/ലോക സുവിശേഷീകരണം സ്വപ്നം കണ്ടിരുന്ന വ്യക്തിയാണ്. ഗിരിദീപത്തിൽ നാം ഇപ്രകാരം വായിക്കുന്നു:“മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമെന്നും പത്തിരുപതു നൂറ്റാണ്ടുകളോളം പഴക്കം ഉള്ളതെന്നും, അഭിമാനിച്ചുവരുന്ന മലങ്കര സുറിയാനി സമുദായം ഇക്കാലത്തിനകം, അതിന്റെ കർത്തവ്യ കർമ്മമേതോ ആ വിഷയത്തിൽ സ്ഥാപനോദ്ദ്യേശ്യമേതോ ആ കാര്യത്തിൽ- ഇത:പര്യന്തം ഗണ്യമായ യാതൊന്നും ചെയ്തിട്ടില്ലായെന്നുതള്ളത് വലിയൊരു അപരാധമായിത്തന്നെ കണക്കാക്കേണ്ടതാണ്. ക്രിസ്ത്വാബ്ദം 52-ാം ആണ്ടിൽ രക്ഷകനായ മിശിഹാ തമ്പുരാന്റെ നിർദേശപ്രകാരം കൊളുത്തിവയ്ക്കപ്പെട്ട ആ മഹാദീപം ഇന്നും അതേ നിലയിൽ തന്നെ ഇരിക്കുന്നതല്ലാതെ, അതുകൊണ്ട് നിഷ്പ്രഭങ്ങളായ പരിസരങ്ങൾക്ക് പ്രകാശവും പ്രസരിപ്പും ലഭിയ്ക്കുവാൻ ഇടയായിട്ടില്ലെന്നുള്ളത് സമ്മതിച്ചേ മതിയാകയുള്ളൂ. ഭാരത ഭൂമിയുടെ ആത്മോൽക്കർഷാർത്ഥം അന്യരാജ്യങ്ങളിൽ നിന്ന് പലരും ഇവിടെ എത്തി ആരോഗ്യവും, ധനവും പരിഗണിയ്ക്കാതെ സുവിശേഷപ്രചരണം ചെയ്തുവരുന്നത് കണ്ടുകൊണ്ടിരുന്നിട്ടും പൂർവിക സഭയുടെ ക്ഷന്തവ്യമല്ലാത്ത ആലസ്യത്തെയും വിസ്മൃതിയേയും കുറിച്ച് അവരിൽ ചിലർ അഭിമുഖമായി ചോദിക്കുകപോലും

ചെയ്തിട്ടും ഉണരാതെയും, എണീക്കാതെയുമുള്ള നമ്മുടെ ആ പഴയകിടപ്പ് അത്യന്തം ലജ്ജാകരവും, കുറ്റകരവും ആണെന്ന് മനസ്സിലാക്കിക്കൊണ്ട് ഇപ്പോഴെങ്കിലും അതിനെപ്പറ്റി പശ്ചാത്തപിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അതു വലിയ നിർഭാഗ്യമായിത്തന്നെ കരുതപ്പെടേണ്ടതാണ്. നിശ്ചയമായും ഭാരതഭൂമിയുടെ അവിശ്വാസത്തിനും അതിയായ അതിന്റെ അജ്ഞാനത്തിനും ഒരുകാലത്ത് മലങ്കര സുറിയാനി സമുദായം സമാധാനം പറയേണ്ടതായി ത്തന്നെ വന്നുകൂടും.

കർത്തവ്യകർമ്മബോധത്തോടുകൂടി പ്രവർത്തിച്ചിരുന്നുവെങ്കിൽ ഇന്ത്യാ സാമ്രാജ്യത്തിനാകവേ ഉണ്ടാകാമായിരുന്ന ആത്മീയാഭിവൃത്തിയെ നഷ്ടപ്പെടുത്തിയതിന് അന്ന് തക്കതായ ഒരു കാരണവും നമുക്ക് പറയാൻ ഉണ്ടാവുകയില്ല. ഈ വിഷയത്തിൽ ഭൂതകാലത്തിലെ ആലസ്യവും അശ്രദ്ധയും എങ്ങനെയുമായിരിക്കട്ടെയെന്നുവയ്ക്കാം. പ്രതികൂലങ്ങളായ സാഹചര്യങ്ങളാലും മറ്റും കഴിഞ്ഞുപോയ തലമുറകളിൽ ഉണ്ടായിരുന്നവർക്ക് തദ്വിഷയത്തിൽ കാര്യമായവിധം ഒന്നും ചെയ്വാൻ കഴിഞ്ഞില്ലെങ്കിൽ അതിനാൽ വന്നിട്ടുള്ള അപരാധത്തെപ്പോലും പരിഹരിയ്ക്കത്തക്ക വിധത്തിൽ തന്നെ മലങ്കര സുറിയാനി സമുദായം ഇപ്പോൾ ഉണർന്നു പ്രവർത്തിക്കേണ്ടതായിട്ടുണ്ട്. ക്രൈസ്തവ സഭയുടെ സർവപ്രധാനമായ ചുമതല സുവിശേഷ പ്രചാരണ മത്രെ. രക്ഷകനായ മിശിഹാതമ്പുരാനെ ഏവർക്കും കാണിച്ചു കൊടുക്കുക എന്നുള്ളതാണ് അതിന്റെ മുദ്രാവാക്യം. സമുദായാഭിവൃത്തിയാണ് അത് ഗൗനിയ്ക്കേണ്ടിയിരുന്നത്. സുവിശേഷ പ്രചരണത്തിന് സ്കൂളുകളുടെ അഭാവം വലിയ പ്രതിബന്ധങ്ങളായിരിക്കുന്നില്ല. എം.ഡി സെമിനാരിയോ, വൈദിക വിദ്യാലയമോ എന്തെല്ലാം ഉണ്ടായാലും ശരി സുവിശേഷപ്രചാരണം ദൈവനാമ മഹത്വപ്പെടുന്നതിലേയ്ക്ക് അനിവാര്യമാണ്" (ഗിരിദീപം പുറം 56). ദൈവദാസന്റെ ജീവിതത്തിലുടനീളം ഈ തീക്ഷണത നമുക്ക് ദർശിക്കാനും പുനരൈക്യപ്രസ്ഥാനത്തിന്റെ ശതാബ്ദിയ്ക്കായി ഒരുങ്ങുന്ന ഈ സമയത്തും പിതാവിന്റെ ഈ വാക്കുകൾ വളരെ പ്രസക്തമാണ്, കാര്യമായ വ്യത്യാസം വന്നിട്ടില്ല എന്നുള്ളതാണ് നമ്മെ ചിന്തിപ്പിക്കേണ്ട യാഥാർത്ഥ്യം.

### പുനരൈക്യ ലക്ഷ്യം സുവിശേഷീകരണം

ആഗോളകത്തോലിക്കാ സഭയുമായുള്ള പുനരൈക്യം ലക്ഷ്യം വച്ചത് ഈ സുവിശേഷീകരണമായിരുന്നു. അതിനാൽ പുനരൈക്യത്തെ ചരിത്രത്തിൽ നടന്ന സംഭമായിട്ടല്ല പിന്നയോ ചരിത്രത്തിന്റെ ഒരു ബിന്ധുവിൽ തുടങ്ങി ചുരുളഴിഞ്ഞുകൊണ്ടിരിക്കുന്ന, ഇന്നും നടക്കുന്ന, നടക്കേണ്ട ഒരു പ്രക്രിയയിട്ടാണ് കാണേണ്ടത്.

മനുഷ്യനെ പുനരൈക്യത്തിലേക്ക് നയിക്കാനാണ് ദൈവപുത്രൻ ഈ ലോകത്തിലേക്ക് വന്നത്. ദൈവവുമായുള്ള പരസ്പരമുള്ള, പ്രപഞ്ചവുമായുള്ള മനുഷ്യവംശത്തിന്റെ പുനരൈക്യം സഭ സൃഷ്ടിക്കുന്നതിനാണ് ദൈവപുത്രൻ മനുഷ്യനായത്. ദൈവപുത്രന്റെ ഈ ലക്ഷ്യം സഭയിലൂടെ ഇന്ന് തുടർന്നുകൊണ്ടിരിയ്ക്കുന്നു. പിതാവേ, ഞാനും നീയും ഒന്നായിരിക്കുന്നതുപോലെ അവരും നമ്മിൽ ഒന്നായിരിക്കണമെ,(യോഹ.17:21) എന്നു പ്രാർത്ഥിച്ച യേശുനാഥന്റെ പ്രാർത്ഥന സഫലമാകുന്നതു വരെ ഈ പ്രക്രിയ തുടരേണ്ടിയിരിക്കുന്നു.

### സുവിശേഷീകരണം ഇന്ന്

സുവിശേഷീകരണം ദൈവത്തിന്റെ പ്രവർത്തിയാണ്, പരിശുദ്ധാത്മാവിന്റെ പ്രവർത്തി. ക്രിസ്തുശിഷ്യർ അതിൽ പങ്കാളികളാകാൻ വിളിക്കപ്പെടുന്നു എന്നുമാത്രം. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ, ഭാരതത്തിന്റെ വിവിധ കോണുകളിൽ ഒരു രക്ഷകനെ/എമ്മാനുവേലിനെ കാത്തുകഴിയുന്ന കോടാനുകോടി മനുഷ്യർ ഇന്നുണ്ട്. വഴിയില്ലാത്ത, കറന്റില്ലാത്ത, വെള്ളമില്ലാത്ത, നാഗരികതയുടെ ഒരംശംപോലും കടന്നു ചെന്നിട്ടില്ലാത്ത ഈ സ്ഥലങ്ങളിൽ ഏതു ദൈവത്തിന്, ഏതു പാർട്ടിക്ക്, ഏതു മതത്തിനാണ് താൽപര്യം? കാലിക്കൂട്ടിൽ പിറന്ന, മനുഷ്യന്റ സാഹചര്യങ്ങളോട് താദാത്മ്യപ്പെട്ട, നമ്മിൽ ഒരുവനായി ജീവിച്ച ദൈവപുത്രനു മാത്രമേ അവിടേക്ക് കടന്നു ചെല്ലാൻ കഴിയൂ. അതിനാൽ ഹൃദയത്തിൽ സുവിശേഷത്തിന്റെ അഗ്നിപേറുന്ന സുവിശേഷകരെയാണ് ഇന്ന് നമുക്കാവശ്യം. അങ്ങനെ ജനങ്ങളിലേക്ക് ഇറങ്ങി ചെല്ലാൻ മനസ്സു കാണിക്കുന്ന സുവിശേഷകരിലൂടെ ദൈവം ഇന്നും അത്ഭുതം പ്രവർത്തിയ്ക്കുന്നത് നമുക്ക് വ്യക്തമായി കാണാം. ദൈവാത്മാവിന്റെ വലിയ ഇടപെടൽ മാർ ഈവാനിയോസ് പിതാവിന്റെ മദ്ധ്യസ്ഥതയിൽ സുവിശേഷീകരണ മേഖലയിൽ നമുക്ക് കാണാൻ സാധിക്കും.

### മാർ ഈവാനിയോസിന്റെ പ്രസക്തി ഇന്ന്

ആധുനിക യുഗത്തിൽ സുവിശേഷീകരണ മേഖലയിൽ വെളിച്ചം വീശുവാൻ ദൈവദാസൻ മാർ ഈവാനിയോസിന് കഴിയും New Ivangelization, Re-evangalization തുടങ്ങിയ ദർശനങ്ങൾ കെട്ടടങ്ങി അപ്രസക്തമായ സാഹചര്യത്തിൽ കർത്താവിന്റെ സുവിശേഷ പ്രഘോഷണത്തിന്റെ വലിയ ജൂബിലി ആകുമ്പോൾ (2030–2033) പുനരൈക്യം– Re-union ആയിരിക്കും. ആഗോള സഭയെ നയിക്കുന്ന പ്രമേയം ദൈവദാസൻ മാർ ഈവാനിയോസ് ആയിരിക്കും സഭയുടെ Model. മാർ ഈവാനിയോസ് തിരുമേനിയുടെ സഭാദർശനവും, സുവിശേഷീകരണ ദർശനവും അത്രമാത്രം വിശാലമാണ്. കത്തോലിക്കാ സഭയുടെ പ്രസക്തിയെക്കുറിച്ച് ഇത്രമാത്രം എഴുതുകയും സംസാരിക്കുകയും അത് ജീവിയ്ക്കുന്നതിനുവേണ്ടി ത്യാഗം ഏറ്റെടുക്കുകയും ചെയ്ത മറ്റൊരു വിശുദ്ധനോ, ദൈവശാസ്ത്രജ്ഞനോ കഴിഞ്ഞ ഏതാനും നൂറ്റാണ്ടുകളിൽ ഉണ്ടായിട്ടില്ല എന്നു പറഞ്ഞാൽ അതിശയോക്തിയാകില്ല, പിതാവ് പറയുന്നു "ക്രിസ്തുവിന്റെ ജീവശരീരമാണ് സഭ" എന്ന വിശ്വാസ സത്യം പ്രായോഗികമായി കാണിച്ചു കൊടുക്കുന്നത് കത്തോലിക്കാ സഭയാണ്. ദൈവം മനുഷ്യനായി അവതരിച്ചതിന്റെ ഉദ്ദേശ്യത്തെ–"വ്യക്തികളുടെയും സമൂഹത്തിന്റെയും രക്ഷ" എന്ന ഏകോദ്ദേശ്യത്തെ – ലക്ഷ്യമാക്കി ലോകത്തിൽ നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുന്നതും കത്തോലിക്കാ സഭയാണ്... രാഷ്ട്രീയവും, വർഗ്ഗീയവും, സാമ്പത്തികവുമായ നിരവധി സംഘടനകൾ ആധുനിക ലോകത്തിലുണ്ടെ

ങ്കിലും, അവയ്ക്കെല്ലാം അതീതമായി നിലകൊണ്ട് മനുഷ്യകുലത്തെ ഏകീഭവിപ്പിക്കുന്നതിനും, ശാശ്വതമായ സമാധാനം കൈവരുന്നതിനും, ദൈവാനുഗ്രഹം സമൃദ്ധമായി ലഭ്യമാകുന്നതിനും പ്രാപ്തിയുള്ള ഒരൊറ്റ സംഘടനയെ ഇന്നും ഭൂമുഖത്ത് ദർശിക്കുവാൻ സാധിക്കൂ. അതാണ് കത്തോലിക്കാ സഭ. ലോകത്തിൽ മനുഷ്യരാശിയുടെ അഭംഗുരമായ നിലനിൽപ്പിനും, അനസ്യൂതമായ പുരോഗതിക്കും വേണ്ടി ഭാവിയിൽ പരിശ്രമിക്കേണ്ട ഏക ശക്തികേന്ദ്രവും കത്തോലിക്കാ സഭയാണെന്നത് സൂക്ഷ്മ നിരീക്ഷകർക്ക് ബോധ്യമാകുന്നതാണ്. (ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് ജീവചരിത്രം 489-490). ഇതേ വിശാലമായ കാഴ്ചപ്പാടിലാണ് പുനരൈക്യത്തെയും പിതാവ് നിർവചിക്കുന്നത്. പിതാവ് പറയുന്നു, “മലങ്കരയിലെ ഭിന്ന സഭകളെയെല്ലാം യോജിപ്പിച്ച് കത്തോലിക്കാ സഭാംഗങ്ങളാക്കിയാൽ തന്നെയും ആയത് വലിയ കാര്യമായി കരുതാമോ? ലോകത്തിലെ വിവിധ ക്രിസ്തീയ സഭകളെയെല്ലാം ഏകയിടയന്റെ കീഴിലാക്കിയാൽ തന്നെയും ആയത് വലിയ കാര്യമാകില്ല. ലോകത്തിലുള്ള സകല ജാതി മതക്കാരെയും കത്തോലിക്കാ മാതാവിന്റെ മക്കളാക്കി ഏക ഇടയനും തൊഴുത്തുമാക്കിത്തീർത്ത് സകല കത്തോലിക്കരുടെയും ഹൃദയങ്ങൾ ദൈവത്തിന്റെ പരിശുദ്ധ ആലയങ്ങളാക്കി തീർത്ത് ലോകം മുഴുവനും സാക്ഷാത്തായ കത്തോലിക്കാ ലോകമായി തീരുന്നതു മാത്രമാണ് വലിയ കാര്യം (തൃപ്പൂണിത്തറ പ്രസംഗം 1പുറം 40)”. ഈ വിശാല ലോകത്തിലേക്കാണ് മലങ്കര സഭ വളരേണ്ടതും ഈ കാഴ്ചപ്പാടാണ് മലങ്കര മക്കൾ ആർജിച്ചെടുക്കേണ്ടതും.

### ഉപസംഹാരം

പുനരൈക്യവാർഷികത്തിന്റെ ഈ വേളയിൽ മാർ ഈവാനിയോസ് പിതാവിന്റെ ആന്തരാത്മാവിലേക്ക് പ്രവേശിക്കുവാനും ഹൃദയത്തിലേറ്റുവാനും മലങ്കര മക്കൾക്ക് കഴിയണം. കത്തോലിക്കാ സഭയുടെ മൗഹത്വത്തെ പാടുന്നതിനും കത്തോലിക്കാ സഭയുടെ നന്മയെക്കുറിച്ച് പ്രഘോഷിക്കുന്നതിനും ഈ ലോകത്തെയും പ്രപഞ്ചത്തെയും കർത്താവിൽ ഒന്നാക്കി കത്തോലിക്കാ ലോകമാക്കുന്ന പ്രക്രിയയിൽ പങ്കാളികളാകുവാനും മാർ ഈവാനിയോസ് പിതാവ് നമ്മെ വിളിക്കുന്നു. ഭാരതം മുഴുവൻ സുവിശേഷം പ്രഘോഷിക്കപ്പെടുന്നതു വരെ ഞാൻ വിശ്രമിക്കില്ല, ഉറങ്ങില്ല എന്ന ദാവീദിന്റെ മനോഭാവവും ചൈതന്യവും (സങ്കീ 132: 1-5). മലങ്കര മക്കൾക്ക് ഉണ്ടാകുകയെന്നതാണ് മാർ ഈവാനിയോസ് തിരുമേനിക്ക് സന്തോഷം പകരുന്ന പുനരൈക്യ വാർഷികം. സുവിശേഷത്തിന്റെ അഗ്നി ഹൃദയത്തിൽ പേറുന്ന സഭയായി മാറുവാൻ ഈ പുനരൈക്യ വാർഷികം നമ്മുടെ സഭയെ സഹായിക്കട്ടെ. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥം നമ്മെ അതിന് സഹായിക്കട്ടെ.

കവർ സ്റ്റോറി

# മലങ്കരയുടെ ബഥനിയും, ബഥനിയുടെ മലങ്കരയും



**റവ. ഫാ. ജോസ് കുരുവിള പീടികയിൽ ഒ.ഐ.സി.**
സുപ്പീരിയർ ജനറൽ, ബഥനി ആശ്രമം

"ദൈവസേവനം ഉത്തമം, ദൈവസമ്പാദനം അത്യുത്തമം" എന്ന് ലോകത്തെ പഠിപ്പിച്ചും, ജീവിച്ചു കാണിച്ച് പുണ്യപാതയിലൂടെ ജീവിച്ച ഒരു ആശ്രമശ്രേഷ്ഠൻ ആരംഭിച്ച "ദൈവത്തിന്റെ ഹൃദയത്തിൽ വസിക്കുവാനായി രൂപപ്പെടുത്തിയതും, ലക്ഷ്യം വയ്ക്കുന്നതുമായ" ബഥനി എന്ന മഹത് പ്രസ്ഥാനം കഴിഞ്ഞ നൂറു വർഷങ്ങളായി സഭയ്ക്കും സമൂഹത്തിനും വലിയ ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുന്നു. 1919 ആഗസ്റ്റ് 15-ാം തീയതി പെരുന്നാട് മുണ്ടൻമലയിൽ എം.എ അച്ചൻ ആശ്രമം ഉത്ഘാടനം ചെയ്യുകയും വി. ബസേലിയോസിന്റെ നിയമസംഹിതയിൽ നിന്ന് ക്രോഡീകരിച്ചെഴുതിയുണ്ടാക്കിയതും കാലദേശാവസ്ഥയ്ക്കനുരൂപമായ വിധത്തിൽ ഭേദഗതി ചെയ്തിട്ടുള്ളതുമായ ഒരു നിയമാവലി അംഗങ്ങൾക്ക് കൊടുക്കുകയും ആ നിയമങ്ങൾ അക്ഷരംപ്രതി പാലിച്ചുകൊണ്ട്



എല്ലാവരും ആശ്രമജീവിതം ആരംഭിക്കു കയും ചെയ്തു. പി.റ്റി ഗീവർഗീസ് അച്ച നോടുകൂടെ മട്ടയ്ക്കൽ അലക്സന്ത്ര യോസ് ശെമ്മാശൻ, കെ.എ യാക്കോബ് ശെമ്മാശൻ, കോശി ശെമ്മാശൻ എന്നീ നാലു വ്യക്തികളാണ് പ്രസ്തുത നിയമ മനുസരിച്ച് സന്യാസജീവിതം ആരംഭിച്ചത്. പിൽക്കാലത്ത് ഇവരോട് അനേകർ കൂട്ടി ച്ചേർക്കപ്പെട്ടു.

### ആശ്രമസ്ഥാപനലക്ഷ്യം

മലങ്കരസഭയുടെ ആദ്ധ്യാത്മിക നവീ കരണത്തിലൂടെ ഭാരതത്തിലെങ്ങും യേശുമിശിഹായുടെ സുവിശേഷം പ്രഘോഷിക്കണം എന്നുള്ളതാണ് ഈ സന്യാസസമൂഹത്തിന്റെ സ്ഥാപകല ക്ഷ്യം. മിശിഹായെ അവന്റെ വാക്കിലും പ്രവർത്തിയിലും പ്രാർത്ഥനയിലും അനു കരിക്കുന്ന സർവ്വസംഗപരിത്യാഗികളായ ഒരു കൂട്ടം മനുഷ്യർക്കേ യേശുവിന്റെ സുവിശേഷം 'പ്രതിഫലം' കൂടാതെ നൽകുവാനും തങ്ങളെ സ്നേഹിച്ച ദൈവത്തിന്റെ മഹത്വത്തിന് തങ്ങളെ ത്തന്നെ സമർപ്പിക്കുകയും തങ്ങളുടെ സഹജീവികൾക്ക് സമ്പൂർണ്ണസ്നേഹ ത്തിൽ സേവനമനുഷ്ഠിക്കുവാനും സാധി ക്കുകയുള്ളൂ എന്ന് അദ്ദേഹം ജീവിത ത്തിൽ ബോധ്യപ്പെടുകയും അത് പ്രാവർത്തികമാക്കുകയും ചെയ്തു. ബഥനി സന്യാസിസമൂഹത്തിന് മിശിഹാ നുകരണ സന്യാസസമൂഹം എന്ന് നാമം നൽകിയത് രക്ഷകനെപ്പോലെ ദൈവ ത്തെയും മനുഷ്യരെയും ഒരുപോലെ സ്നേഹിക്കാനും ശുശ്രൂഷിക്കാനുമുള്ള ദൗത്യമായിട്ടാണ് നാം കരുതേണ്ടത്.

### പത്ത് ദശകങ്ങളിലെ പരിശുദ്ധാത്മ നടത്തിപ്പ്

ബഥനിയുടെ സ്ഥാപനം മുതൽ ഇന്നു വരെ പരിശുദ്ധാത്മാവിന്റെ കരുണാപര മായ നടത്തിപ്പ് ഓരോ ദശകത്തിലും പുതിയ മേച്ചിൽപ്പുറങ്ങളിലേക്ക് ബഥ നിയെ കൈപിടിച്ചുയർത്തിയിട്ടുണ്ട്. ഓരോ ദശകങ്ങളിലും പുതിയ മേഖല കൾ വെട്ടിത്തുറന്ന് സമൂഹം അതിന്റെ ദൗത്യം നിർവ്വഹിച്ചിട്ടുണ്ട്.

1919–'29: സമൂഹത്തിന്റെ ആരംഭവും ഓർത്തഡോക്സ് സഭയിലെ ബഥനി യുടെ വലിയ സാന്നിദ്ധ്യവും മുന്നേറ്റവും രൂപീകൃതമായ സമയം.

1930–'39:പുനരൈക്യപ്രസ്ഥാനത്തിലും, ഹയരാർക്കിയുടെ സ്ഥാപനത്തിലും, പാരമ്പര്യ ഇടവകകളുടെ സ്ഥാപന ത്തിലും ജീവിതം സമർപ്പിച്ച ബഥനിയെ ആണ് നാം കണ്ടുമുട്ടുന്നത്. കുന്നുകുഴി യിൽ ബർസ്ലീബാ ഒ.ഐ.സി അച്ചന്റെ നേതൃത്വത്തിലാണ് ആദ്യമായി മലങ്കര കത്തോലിക്കാ ആരാധനക്രമത്തിലുള്ള വി. കുർബാന തിരുവനന്തപുരത്ത് അർപ്പിച്ചത്. ഇതേ കാലയളവിൽ തന്നെ തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്ര ലിന്റെ അങ്കണത്തിൽ തയ്യാറാക്കിയ താൽക്കാലിക ഷെഡ്ഡിൽ എബ്രഹാം പടി ഞ്ഞാറേമണ്ണിൽ ഒ.ഐ.സി അച്ചൻ ആദ്യ മായി വി.കുർബാന അർപ്പിച്ചു. ആദ്യകാ ലത്ത് പാരമ്പര്യ ഇടവകകളിൽ പലതി ന്റെയും വികാരിമാർ ബഥനിയിലെ വൈദികരായിരുന്നു.

1940–'59: പുനരൈക്യത്തിന്റെ ആദ്യ കാലം മുതൽ പാരമ്പര്യ ഇടവകകളുടെ സ്ഥാപനവും ശുശ്രൂഷയോടുമൊപ്പം വിജാതീയ മിഷനിലേക്ക് ബഥനി കടന്നുചെന്നു. ഇന്ന് തിരുവനന്തപുരം പട്ടണത്തോടു ചേർന്നുള്ള മിഷനുകൾ, നെടുമങ്ങാട് മേഖലയിലെ മിഷനുകൾ, ബാലരാമപുരം കാഞ്ഞിരംകുളം മേഖല യിലെ മിഷനുകൾ ഈ കാലത്ത് ബഥനി വൈദികരാൽ സ്ഥാപിക്കപ്പെട്ട് സംരക്ഷി ക്കപ്പെട്ടവയാണ്.

1960–'69: ബഥനി ഒരുപൊന്തിഫിക്കൽ സമൂഹമായതോടൊപ്പംതന്നെ മധ്യതിരു വിതാംകൂറിൽ നിന്ന് മലബാറിലേക്ക് കുടിയേറിയ കർഷകരോടൊത്ത് ബഥനി ശുശ്രൂഷ ആരംഭിച്ചു. മൈക്കിൾ മഞ്ഞനാംകുഴി അച്ചന്റെ നേതൃത്വത്തിൽ മൈക്കാവിലും തുടർന്ന് 1964–ൽ സുൽത്താൻ ബത്തേരിയിലെ മീനങ്ങാടി യിൽ ബഥനി ആശ്രമം സ്ഥാപിച്ചു.

1970–'79: വരെയുള്ള കാലഘട്ടത്തിൽ ബത്തേരി രൂപതയുടെ ഭാഗമായ ദക്ഷിണ കന്നഡ എന്ന കുടിയേറ്റ പ്രദേശത്തേക്ക് ബഥനി കടന്നുചെന്ന് അതിന്റെ ശുശ്രൂഷകളാരംഭിച്ചു. ഇന്ന് അത് പുത്തൂർ രൂപതയായി നില കൊ ള്ളുന്നു.

1980–'90: തൊഴിൽതേടി ബോംബെ, പൂനാ പ്രദേശങ്ങളിലേക്ക് കടന്നുചെന്ന മലങ്കര കത്തോലിക്കാ സഭാംഗങ്ങൾക്ക് ആശ്വാസവും തുണയുമായത് 1954–ൽ പൂനായിൽ സ്ഥാപിക്കപ്പെട്ട ബഥനി സ്കൊളാസ്റ്റിക്കേറ്റായിരുന്നു. കട്കി എക്സാർക്കേറ്റിന്റെ ആദ്യകാല പള്ളി കളിൽ ഭൂരിഭാഗവും ഈ കാലയളവിൽ ബഥനിവൈദികരുടെ ശുശ്രൂഷയിൽ സംരക്ഷിക്കപ്പെട്ടതാണ്.

1990–'99: മലങ്കര കത്തോലിക്കാ സഭാംഗങ്ങൾ വിദേശരാജ്യങ്ങളിലേക്ക് കുടിയേറിയപ്പോൾ അവരോടൊപ്പം ബഥനി വൈദികരും അവരുടെ ആത്മീയ ശുശ്രൂഷയ്ക്കായി ഇറങ്ങിത്തിരിച്ചു. അമേരിക്കൻ മിഷൻ, യൂറോപ്പ് മിഷൻ, മിഡിൽ ഈസ്റ്റ് മിഷൻ എന്നീ പ്രസ്ഥാ നങ്ങൾക്കെല്ലാം നേതൃത്വം കൊടുത്ത തിൽ ഭൂരിഭാഗവും ബഥനി വൈദിക രായിരുന്നു. ആഗോളസഭയുടെ പൗരോ ഹിത്യശുശ്രൂഷയിലേക്കും ഈ കാല ഘട്ടത്തിൽ ബഥനി കടന്നുചെന്നു.

2000–'09 രണ്ടു പ്രോവിൻസുകളുടെ സ്ഥാപനത്തോടുകൂടി എല്ലാ മേഖല യിലും വലിയ വളർച്ച ബഥനി സമൂഹ ത്തിനുണ്ടായിരുന്നു. ഈ കാലയളവിൽ ആഫ്രിക്കൻ മിഷനെക്കുറിച്ച് ബഥനി ചിന്തിക്കുകയും അതിനായി വൈദികരെ എത്യോപ്യയിലേക്ക് അയയ്ക്കുകയും ചെയ്തു. പൗരസ്ത്യ സഭയുടെ ചരിത്ര ത്തിൽ ആദ്യമായി ഒരു വ്യക്തിഗത സഭ, മറ്റൊരു വ്യക്തിഗത സഭയുടെ ശുശ്രൂഷ യ്ക്കായി ഇറങ്ങി പുറപ്പെട്ടു. ഇന്ന് മൂന്ന് സെന്ററുകളിലായി 10 വൈദികരുടെ നേതൃത്വത്തിൽ ആയിരങ്ങൾക്ക് ഇവിടെ ശുശ്രൂഷ ചെയ്യുന്നു.

2010–'19 : ഈവാനിയോസ് തിരുമേനി യുടെ സ്വപ്നമായിരുന്ന ഭാരതമാന സാന്തരത്തിനായുള്ള സുവിശേഷ പ്രചരണം പരിശുദ്ധാത്മ നടത്തിപ്പിനാൽ ബഥനി നിയോഗിക്കപ്പെട്ടു. ഇതിനായി വൈദികവിദ്യാർത്ഥികളെ 2012–ഓടുകൂടി ഇൻഡ്യയുടെ നാനാഭാഗത്തുമുള്ള സെമിനാരികളിൽ വൈദികപരിശീ ലനത്തിനയച്ചു. 2015–ൽ ഗുഡ്ഗാവ് രൂപത നിലവിൽ വന്നപ്പോഴും കട്കി എക്സാർക്കേറ്റ് നിലവിൽ വന്നപ്പോഴും ഈ വൈദികരുടെ സാന്നിദ്ധ്യം വിലപ്പെട്ട തായി. ദൈവത്തിന്റെ ആത്മാവ് എത്ര ശക്തിയായി ബഥനിയെ ഈ വലിയ ശുശ്രൂഷയ്ക്ക് മുമ്പേ നടന്ന് ഒരുക്കി എന്നത് അത്ഭുതാവഹമാണ്. ഇൻഡ്യ യിലെ ഭൂരിഭാഗം സംസ്ഥാനങ്ങളിലും കടന്നുചെന്ന് മിഷൻ പ്രവർത്തനം

ചെയ്യുവാൻ ബഥനിയെ സജ്ജമാക്കിയത് ഈ പരിശുദ്ധാത്മ നടത്തിപ്പാണ്.

### ബഥനിയുടെ പ്രേഷിതപ്രവർത്തന രംഗങ്ങൾ

#### 1. അജപാലന ശുശ്രൂഷ:

"പതിനൊന്ന് രൂപതകളും ഒരു എക്സാർക്കേറ്റുമായി ഇന്ത്യയ്ക്ക് അകത്തും പുറത്തും ശുശ്രൂഷ ചെയ്യുവാൻ തക്കവണ്ണം ഒരു സ്വതന്ത്ര ഉൾഭരണസംവിധാനവും, അതിന് കാതോലിക്കാ ബാവായായി ഒരു തലവനുമുള്ള മലങ്കര കത്തോലിക്കാസഭ ബഥനിയുടെ മടിത്തട്ടിൽ പിറന്നുവീണു." ബഥനിയുടെ മലങ്കര കത്തോലിക്കാ സഭയും, മലങ്കര കത്തോലിക്കാസഭയുടെ ബഥനിയും. സഭയുടെ സന്യാസാഭിമുഖ്യത്തെ ഉയർത്തിക്കാട്ടി എന്നും, ഇന്നും സഭയുടെ പിതാക്കന്മാർ ബഥനിയെ സംരക്ഷിക്കുന്നു.

"ബഥനിപ്പള്ളികൾ" ഒരു ട്രേഡ് മാർക് ആയി ഇന്നും പല ഇടങ്ങളിലും അവശേഷിക്കുന്നു. മലങ്കരയിലെ എല്ലാ രൂപതകളിലുമായി 275-ൽ അധികം പള്ളികൾ, ബഥനി വൈദികർ സ്ഥാപിക്കുകയോ, നേതൃത്വം കൊടുക്കുകയോ ശുശ്രൂഷ ചെയ്യുകയോ ചെയ്തിട്ടുണ്ട്. ഇന്നും ആ ശുശ്രൂഷ തുടരുന്നു. കേരളത്തിനു പുറത്ത് മിഷൻ പ്രദേശത്തേക്ക് ബഥനി കടന്നു ചെന്നതിന്റെ അനന്തരഫലമാണ്, ഇന്നത്തെ പുത്തൂർ രൂപതയും, ഗുഡ്ഗാവ് രൂപതയുടെ ഭാഗങ്ങളും, കട്കി എക്സാർക്കേറ്റും. ഇന്നും ഈ മിഷൻ രൂപതകളിൽ ശക്തമായ രീതിയിൽ ബഥനി വൈദികർ പ്രയത്നിക്കുന്നു. ഇന്നും മലങ്കരയിൽ ഏറ്റവും അധികം മിഷൻ പ്രദേശങ്ങളിൽ ബഥനി വൈദികർ സേവനം ചെയ്യുന്നത് അഭിമാനാർഹമാണ്. 15-ൽ അധികം വൈദികർ യൂറോപ്പിലും 5 വൈദികർ അമേരിക്കയിലും 10 വൈദികർ എത്യോപ്യയിലും മിഷൻ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു.

#### 2. സുവിശേഷ പ്രഘോഷണവും ആത്മീയ നേതൃത്വവും:

ആത്മീയതയെ മറന്നുള്ള ഒരു പ്രവർത്തനം ബഥനിക്കുണ്ടാകരുത്. ഓരോ പ്രവർത്തനങ്ങളും വിശുദ്ധീകരിക്കപ്പെടുന്ന പ്രക്രിയയാണല്ലോ പ്രാർത്ഥന. ബഥനിക്കിന്ന് ഏകാന്തമായി വന്നു താമസിച്ചു പ്രാർത്ഥിക്കുന്നതിനും, കൂട്ടമായി വന്നു താമസിച്ചു ധ്യാനിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനുമായി ആറിൽപരം ആശ്രമ സംവിധാനങ്ങളുണ്ട്. ബഥനിയിലെ ഈ ആത്മീയ ശുശ്രൂഷയ്ക്ക് വ്യക്തിപരമായും കൂട്ടമായും ബഥനി വൈദികർ നേതൃത്വം നല്കുന്നു. ഇടവകകളിലെ സുവിശേഷ പ്രസംഗങ്ങൾ, ധ്യാനങ്ങൾ, മറ്റു പൊതുസ്ഥലങ്ങളിലെ സുവിശേഷപ്രസംഗങ്ങൾ, ധ്യാനങ്ങൾ, ക്ലാസുകൾ എന്നീ പ്രവർത്തനമേഖലകളിൽ ബഥനി വൈദികർ നേതൃത്വം നല്കുന്നു. വൈദികരുടെയും സന്യസ്തരുടെയും വാർഷികധ്യാനം, മാസധ്യാനം എന്നീ ആത്മീയ ശുശ്രൂഷകൾക്ക് ബഥനി വൈദികർ നേതൃത്വം നല്കുന്നു. ബഥനി സന്നദ്ധസേവാസംഘം എന്ന ഒരു അത്മായ സംഘടന രൂപീകരിച്ച് ബഥനിയുടെ മൂന്നാംസഭയായി പ്രവർത്തിച്ചിരുന്നു. മലങ്കര കത്തോലിക്കാ സഭയിലെ ആദ്യത്തെ കുട്ടികൾക്കു വേണ്ടിയുള്ള അവധിക്കാല ബൈബിൾ ക്ലാസുകൾ, ബി.ബി.എസ് എന്ന പേരിൽ പൂനാ ബി.വി.പി.യുടെ നേതൃത്വത്തിൽ 1984 മുതൽ നടത്തപ്പെടുന്നു. മലങ്കര സഭയിലെ എല്ലാ ദേവാലയങ്ങളിലും ഈ ബൈബിൾ ക്ലാസുകൾ നടത്തി ആയിരക്കണക്കിന് കുട്ടികൾക്ക് ആത്മീയ ഉണർവും ദിശാബോധവും പ്രചോദനവും നല്കിയിട്ടുണ്ട്. ദൈവവിളി പ്രോത്സാഹിപ്പിക്കുന്നതിനും ജീവിതത്തിൽ ലക്ഷ്യബോധം കൈവരിക്കുന്നതിനുമായി കൗമാരക്കാരായ ആൺകുട്ടികൾക്കു വേണ്ടി പ്രത്യേകക്യാമ്പുകൾ ടി.ഒ.സി എന്ന പേരിൽ നടത്തപ്പെടുന്നു. വിവിധങ്ങളായ ആത്മീയ ഗ്രന്ഥങ്ങൾ തയ്യാറാക്കി സഭാമക്കളുടെ ആത്മീയ വളർച്ച ക്രമീകരിക്കുന്നതിൽ ബഥനി പബ്ലിക്കേഷൻസ് എന്നും ശ്രദ്ധാലുവായിട്ടുണ്ട്. ദൈവവചനത്തിന്റെ ശുശ്രൂഷകൾക്കാണ് ബഥനി ആശ്രമം എന്നും പ്രാമുഖ്യം നല്കിയിട്ടുള്ളതിന് ഉത്തമ ഉദാഹരണമാണ് പി.ഒ.സി സമ്പൂർണ്ണ ബൈബിൾ.

ആത്മീയ ബലപ്പെടുത്തലിന്റെവലിയ ഒരു പരിശ്രമമാണല്ലോ വൈദികരുടെയും സന്യസ്തരുടെയും പരിശീലനം. നൂറുകണക്കിന് വൈദികരുടെയും സന്യസ്തരുടെയും പരിശീലനത്തിൽ ബഥനി വൈദികർ അദ്ധ്യാപകരായും ആത്മീയ പിതാക്കന്മാരായും ശുശ്രൂഷ ചെയ്തിട്ടുണ്ട്, ചെയ്തുകൊണ്ടിരിക്കുന്നു.ബഥനി ആശ്രമത്തിന്റെ നേതൃത്വത്തിൽ പുന JDV യോടുചേർന്ന് സ്വന്തമായി പ്രവർത്തിക്കുന്ന ഒരു ഇൻസ്റ്റിറ്റ്യൂട്ട് മലങ്കരയിലെ വൈദികരെ പരിശീലിപ്പിക്കുന്നതിനായി പ്രവർത്തിക്കുന്നു. അതിലുപരി ഇന്ത്യയിലെ 16-ൽ അധികം മേജർ സെമിനാരികളിലും, കൊറിയ, എത്യോപ്യ എന്നീ രാജ്യങ്ങളിലെ മേജർ സെമിനാരികളിലും ബഥനി വൈദികർ അദ്ധ്യാപകരായും ആത്മീയ പിതാക്കന്മാരായും ശുശ്രൂഷ ചെയ്യുന്നു. മലങ്കര കത്തോലിക്കാ സഭയിലെ ആദ്യത്തെ മൈനർ സെമിനാരി റെക്ടറായി ബഹു. ഗീവർഗീസ് മാമ്പഴക്കാട്ടിലച്ചനിൽ നിന്ന് തുടങ്ങിയതാണ് ഈ ആത്മീക ഗുരുപരമ്പര.

#### 3. സാമൂഹ്യപ്രവർത്തനം:

ആശ്രമത്തോടൊപ്പം അനാഥശാലയോ അതോ അനാഥശാലയോടൊപ്പം ആശ്രമമോ എന്ന് തിരിച്ചറിയാൻ പറ്റാനാവാത്തവിധം പാവങ്ങളുടെ പക്ഷം ചേർന്ന ചരിത്രമാണ് ബഥനിക്കുള്ളത്. പാവങ്ങളുടെ കണ്ണുനീരൊപ്പുന്നത് എന്നും ബഥനി വലിയ ശുശ്രൂഷയായി കരുതിയിരുന്നു. വേങ്കോട്ടെ അനാഥരും, ഹൈദ്രാബാദിലെ എയ്ഡ്സ് രോഗികളായ കുട്ടികളും, തൃപ്പാദത്തിലെ മാനസിക രോഗികളായ സ്ത്രീകളും, മർദ്ദാളത്തെ ഭിന്നശേഷിക്കാരായ കുട്ടികളും വിവിധ സ്ഥലങ്ങളിലുള്ള ശരണാലയത്തിലെ അന്തേവാസികളും, പുലയനാർകോട്ടയിലെ ക്ഷയരോഗികളും, എത്യോപ്യയിലെ അനാഥബാലന്മാരും, 1500-ലധികം വരുന്ന മന്തുരോഗികളും ബഥനിയുടെ ശുശ്രൂഷയുടെ ഭാഗമാണ്. ആതുരസേവനരംഗത്തും, സാമൂഹ്യസേവനരംഗത്തും വളരെ വലിയ ശുശ്രൂഷകൾ ഈ സമൂഹത്തിന് ചെയ്യുവാൻ സാധിച്ചു. നാലാഞ്ചിറകുന്നിൽ ഒരു ചൊല്ലുണ്ട്: "ബഥനിയിൽ ചാരത്തിനു പകരം കപ്പയെന്ന്", 1962 ലെ യുദ്ധാനന്തരം നമ്മുടെ നാട് പട്ടിണിയിൽമുഴുകിയപ്പോൾ ആശ്രമവൈദികർ കപ്പകൃഷി ചെയ്ത് ഈ നാട്ടിലെ പാവങ്ങളുടെ വിശപ്പടക്കിയ കഥ. പണം കൊടുക്കാനില്ലാഞ്ഞിട്ട് പകരം ചാരം കൊണ്ടുവന്ന്

കപ്പ വാങ്ങിയ കഥ. ഈ ബലപ്പെടുത്തലുകളിലൂടെയാണ് ബഥനി വളർന്നത്. നൂറു കണക്കിന് ഭവനരഹിതർക്ക് വീടുകൾ നിർമ്മിച്ചു നല്കാനും, അറ്റകുറ്റപ്പണികൾ നടത്തിക്കൊടുക്കാനും ബഥനിക്ക് സാധിച്ചിട്ടുണ്ട്. സ്വയം തൊഴിലുകളായ തയ്യൽ, ബ്രേസ് ലെറ്റ് മേക്കിംഗ്, ഗ്രീറ്റിംഗ് കാർഡ് മേക്കിംഗ്, മീൻകുട്ട നെയ്ത്ത്, കൈത്തറിലൂം, അഗർബത്തി എന്നീ മേഖലകളിലെല്ലാം അനേകായിരങ്ങൾക്ക് പരിശീലനം നൽകി തൊഴിലു കൊടുക്കുവാൻ ബഥനിയുടെ ആതുരസേവനത്തിന് സാധിച്ചു. ഗ്രേസുവഴി നൂറു കണക്കിന് കാൻസർ രോഗികൾക്ക് സാന്ത്വനവും സാമ്പത്തിക സഹായവും ചെയ്യുവാൻ ബഥനി മുൻകൈ എടുത്തു.

### 4. ബഥനിയുടെ വിദ്യാഭ്യാസ ശുശ്രൂഷ:

25000-ൽ അധികം കുട്ടികളും 2000-ൽ അധികം അദ്ധ്യാപക - അനദ്ധ്യാപകരുമുള്ള വിദ്യഭ്യാസ സ്ഥാപനങ്ങളുടെ വലിയ ഒരു ശൃംഖല ബഥനിക്ക് ഇന്നുണ്ട്. 24 സ്കൂളുകളും, 8 കോളേജുകളും, 2 സ്പെഷ്യൽ സ്കൂളുകളും, 3 ടെക്നിക്കൽ സ്കൂളുകളിലൂടെയും ബഥനി ഈ വിദ്യാഭ്യാസശുശ്രൂഷ ചെയ്യുന്നു. എത്യോപ്യയിലെ സ്കൂളുകളിൽ എല്ലാ കുട്ടികൾക്കും ഉച്ചഭക്ഷണം നല്കുന്നതും, നമ്മുടെ സ്ഥാപനങ്ങളിൽ സാമ്പത്തികമായി പിന്നോക്കം നില്ക്കുന്ന കുട്ടികൾക്ക് പൂർണ്ണമായോ ഭാഗികമായോ ഫീസ് ഇളവു നല്കുന്നതും പഠനത്തിൽ മികച്ച കുട്ടികൾക്ക് സ്കോളർഷിപ്പ് നല്കി പ്രോത്സാഹിപ്പിക്കുന്നതും വിദ്യാഭ്യാസ ശുശ്രൂഷയുടെ ഭാഗമാണ്. ബഥനിയിലെ ഏതു സ്ഥാപനത്തിലും സാമ്പത്തികമായും സാമൂഹ്യമായും പിന്നോക്കം നില്ക്കുന്നവർക്ക് കടന്നു ചെന്ന് പഠിക്കുവാനുള്ള ക്രമീകരണം ഉണ്ട്.

### ബഥനി ഇന്ന്

2 മേല്പട്ടക്കാരും, 200 വൈദികരും, 7 നിത്യവ്രതസ്ഥരായ സന്യാസസഹോദരങ്ങളും 60-ഓളം പരിശീലനത്തിലിരിക്കുന്ന സന്യാസാർത്ഥികളുമാണ് ബഥനിക്കുള്ളത്. ബഥനിയുടെമാനവവിഭവശേഷി, പരിശീലനം കൊണ്ടും പഠനംകൊണ്ടും സമ്പന്നമാണ്. വൈദികരുടെ ഉയർച്ചയാണ് സമുദായത്തിന്റെ ഉയർച്ചയെന്നും അവരുടെ വിജ്ഞാനമാണ് സമുദായത്തിന്റെ മൂലധനമെന്നും" ഉറച്ചു വിശ്വസിക്കുകയും അത് പ്രാവർത്തികമാക്കുകയുംചെയ്ത സമൂഹ സ്ഥാപകന്റെ വീക്ഷണമാണ് സമൂഹാംഗങ്ങളെ വാർത്തെടുക്കുന്നതിൽ എന്നും ബഥനി സ്വീകരിച്ചിട്ടുള്ളത്. ശതാബ്ദി ആഘോഷി ക്കുമ്പോൾ ഉന്നതമായ വിദ്യാഭ്യാസ യോഗ്യതയോടുകൂടിയ അംഗങ്ങളുള്ള ഒരു സമൂഹമാണ് ബഥനി ആശ്രമം എന്ന യാഥാർത്ഥ്യം, സമൂഹ സ്ഥാപകന് വൈദികരുടെ ഉയർച്ചയെക്കുറിച്ചുള്ള സ്വപ്ന സാക്ഷാത്കാരം കൂടിയാണെന്ന് തിരിച്ചറിയുന്നു. സമൂഹാംഗങ്ങളിൽ 17% പേർ ഡോക്ടറേറ്റും, 33% പേർ മാസ്റ്റേഴ്സും 30% പേർ സെക്കുലർ വിഷയങ്ങളിലും, ബാക്കിയുള്ളവർ വൈദിക വിദ്യാഭ്യാസത്തിന്റെ അടിസ്ഥാനമായ തത്വശാസ്ത്രത്തിലും, ദൈവശാസ്ത്രത്തിലും ബിരുദങ്ങളുള്ളവരാണ്. വിവിധങ്ങളായ വിദ്യാഭ്യാസ മേഖലകളിൽ വ്യക്തികളെ വാർത്തെടുക്കുവാൻ സമയാസമയത്തുള്ള അധികാരികൾ ശ്രദ്ധിച്ചു. വൈദിക വിദ്യാഭ്യാസത്തിലും, സെക്കുലർ വിദ്യാഭ്യാസത്തിന്റെ വിവിധ ശ്രേണികളിലും വൈവിദ്ധ്യമുള്ള സന്യസ്തരെയാണ് ബഥനി സഭയ്ക്ക് സംഭാവന ചെയ്തിട്ടുള്ളത്. ബഥനിയിലെ വൈദികരുടെ വിദ്യാഭ്യാസ യോഗ്യത വളരെ വ്യത്യസ്തമായ രീതിയിലാണ് ക്രമീകരിച്ചിരിക്കുന്നത്. ജീവിതത്തിന്റെ എല്ലാ മേഖലകളെയും ഉൾക്കൊള്ളുവാൻ തക്കവണ്ണം വിവിധങ്ങളായ വിഷയങ്ങളിൽ പ്രാവീണ്യം നേടിയവരാണ് ബഥനി വൈദികർ.

ബഥനിയുടെ ഏറ്റവും വലിയ അനുഗ്രഹം അതിന്റെ കൂട്ടായ പ്രവർത്തനവും അതിലേക്ക് വിളിച്ചു ചേർക്കപ്പെട്ട സമർപ്പിതരുമാണ്. ഇതിൽ 52 പേർ തങ്ങളുടെ നിത്യസമ്മാനത്തിനായി തങ്ങളെ വിളിച്ചവനോട് ചേർക്കപ്പെട്ടു. അതിൽ സമൂഹസ്ഥാപകനുൾപ്പെടെയുള്ള നാലു മേല്പട്ടക്കാരും, 40 സന്യാസ വൈദികരും, 6 സന്യാസ സഹോദരങ്ങളും, രണ്ട് തത്കാല വ്രതസ്ഥരുമാണ്. ഇവരുടെ ത്യാഗോജ്ജ്വലവും കർമ്മനിരതവുമായ ജീവിതത്തിനു മുമ്പിൽ ബഥനി പ്രണാമം അർപ്പിക്കുന്നു.

സമൃദ്ധികളുടെ കണക്ക് നിരത്തുന്നതുപോലെ സഹനത്തിന്റെയും നഷ്ടപ്പെടുത്തലുകളുടെയും ശൂന്യവത്കരണത്തിന്റെയും അവഗണനയുടെയും ഒറ്റിക്കൊടുക്കപ്പെടലിന്റെയും അനുഭവത്തിലൂടെ ബഥനി കടന്നു പോയിട്ടുണ്ട്. സന്യാസജീവിതം മൂന്ന് വ്രതങ്ങളാൽ മൂന്നാണികൾപോലെ ക്രൂശിന്മേൽ തറയ്ക്കപ്പെടുന്ന സഹന ജീവിതമാണെന്ന് ഓർക്കുമ്പോൾ രക്തസാക്ഷിത്വത്തിന്റെ ഈ അനുഭവം നമ്മെ നഷ്ട ധൈര്യരാക്കുന്നില്ല. സന്യാസിക്ക് നഷ്ടപ്പെടാനായി ഒന്നുമില്ല. എല്ലാം ദൈവത്തോടൊത്ത് ദൈവത്തിനു വേണ്ടി നേടാൻ മാത്രം. ആ ദൈവത്തിനിഷ്ടമില്ലാത്തതൊന്നും നമ്മുടെ ജീവിതത്തിന്റെ ഭാഗമാകരുത്. ഓരോ യാമപ്രാർത്ഥനയിലും പ്രാർത്ഥിക്കുന്നതു പോലെ "നിന്നെപ്രതി ഞങ്ങൾ നിത്യം കൊല ചെയ്യപ്പെടുന്നു, ഞങ്ങളുടെ ജീവിതം ബലിയാടുകളുടേതുപോലെ യാണ്." ഒരേയൊരു സമാശ്വാസം, സങ്കീർത്തകൻ പറയുന്നുതുപോലെ, "കുരുകിൽ പക്ഷി അതിന്റെ കൂടും, മീവൽപക്ഷി അതിന്റെ സങ്കേതവും" കണ്ടെത്തുന്ന കർത്താവിന്റെ അൾത്താരയിലാണ് ഈ ബലി സംഭവിക്കുന്നത് എന്നുള്ളതാണ്.

### ശതാബ്ദിയുടെ നിറവിലെ ബഥനി

ഒരു ഉൾവിളിപോലെ വീണ്ടും ബഥനി മലയിൽ തന്നെ കയറി ദീപം കത്തിച്ച് മണവാളനെ കാത്തിരിക്കുന്ന മണവാട്ടിയെപ്പോലെ പ്രാർത്ഥനയുടെ ഉൾവലിച്ചിലുകളിലേക്ക് ബഥനി കയറിച്ചെല്ലാൻ സർവ്വശക്തൻ ഈ ശതാബ്ദിവർഷത്തിൽ ഇടയാക്കി. 2018 സെപ്റ്റംബർ 22-ാം തീയതി ബഥനിമലയിലെ ദീപഗിരി ബഥനി ആശ്രമം ആശിർവദിച്ചതിനു ശേഷം കാതോലിക്കാ ബാവാ പറഞ്ഞു: "ഈ ആശ്രമത്തിൽ മാർ ഈവാനിയോസ് തിരുമേനി ജീവിച്ച 'ദൈവ സമ്പാദനം' അതിന്റെ പൂർണ്ണതയിൽ, ഏറ്റവും എളിയ ഭാവത്തിൽ 100 വർഷങ്ങൾക്കുശേഷം നടത്താനുള്ള ദൈവത്തിന്റെ പദ്ധതിയെ കൃതജ്ഞതയോടെ അനുസ്മരിക്കണമെന്ന്."

പ്രാർത്ഥനയും പ്രവർത്തനവും പ്രത്യാശയും ബഥനി ആത്മികതയുടെ മുഖമുദ്ര ആണല്ലോ. ഈ ശതാബ്ദി വർഷം പ്രാർത്ഥനയുടെയും പഠന

ത്തിന്റെയും നവീകരണത്തിന്റെയും പുനർസമർപ്പണത്തിന്റെയും സമയങ്ങളായിരുന്നു. ലോകത്തിന്റെ പല ഭാഗങ്ങളിൽ ബഥാനിയർ ഒന്നിച്ചുകൂടി. അവർ ശുശ്രൂഷ ചെയ്യുന്ന മേഖലകളിലുള്ള എല്ലാവരെയും ഉൾപ്പെടുത്തി വിവിധ തരത്തിലുള്ള ആത്മീയ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കി. അഖണ്ഡ പ്രാർത്ഥനകൾ, സമൂഹത്തിനുവേണ്ടിയുള്ള പ്രാർത്ഥനകൾ, മാസധ്യാനങ്ങൾ, ക്ലസ്റ്റർ മീറ്റിംഗുകൾ എന്നീ വിധത്തിലെല്ലാം വലിയ ആത്മീയ മുന്നേറ്റങ്ങൾ നടത്തി. സ്വയം വിശുദ്ധീകരണമാണല്ലോ സെന്റിനറിയുടെ അടിസ്ഥാനപരമായ ഘടകം. നാലു ഭൂഖണ്ഡങ്ങളിൽ പ്രവർത്തിക്കുന്ന 31 ബഥനി വൈദികർ റോമിൽ ഫ്രാൻസിസ് മാർപ്പാപ്പയേ സന്ദർശിച്ച് അദ്ദേഹത്തിന്റെ അനുഗ്രഹാശിസ്സുകൾ സ്വീകരിച്ചു. റോമിലെ മലങ്കര സമൂഹത്തോടൊത്ത് സഭയുടെ തലവനായ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ നേതൃത്വത്തിൽ റോമിലെ മരിയ മജോര ദേവാലയത്തിൽ കൃതജ്ഞതയുടെ ബലി അർപ്പിക്കുവാൻ ദൈവം ഇടയാക്കി. മലങ്കരയിലെ എല്ലാ രൂപതകളും ബഥനിയുടെ ശതാബ്ദി വ്യത്യസ്തങ്ങളായ തലത്തിൽ ആഘോഷിച്ചു. 2019 സെപ്റ്റംബർ 19,20 എന്നീ ദിവസങ്ങളിൽ കോട്ടയം ഗിരിദീപത്തിൽ വച്ചു നടത്തപ്പെടുന്ന പുനരൈക്യത്തോടുകൂടി ആഘോഷിക്കുന്ന ബഥനി ശതാബ്ദി അതിന്റെ ആഘോഷങ്ങളുടെ പൂർണ്ണതയിൽ എത്തിച്ചേരുന്നു.

## ഉപസംഹാരം

ശതാബ്ദിയുടെ നിറവിൽ നാല് ഭൂഖണ്ഡങ്ങളിലായി ഇന്ന് എത്തിനിൽക്കുന്ന ബഥനി, അതിന്റെ യാത്ര തുടരേണ്ടിയിരിക്കുന്നു. പുതിയ സമർപ്പണത്തിന്റെ പുതിയ മേഖലകൾ കണ്ടെത്തേണ്ടിയിരിക്കുന്നു. ബഥനിയെ ബലപ്പെടുത്തുന്നതും ബഥനി നിലനിൽക്കുന്നതും ദൈവത്തോടുള്ള സമർപ്പണത്തിലും സഭയോടും സമൂഹത്തോടുമുള്ള പ്രതിബദ്ധതയിലുമാണ്. ആ സഭാബോധത്തിലും സാമൂഹ്യാവബോധത്തിലും ബഥനി നിലനിൽക്കാൻ ബഥനിയെ ഓർത്തു പ്രാർത്ഥിക്കണം. ബഥനിയുടെ വളർച്ചയിൽ നേതൃത്വം നൽകിയ സഭാപിതാക്കന്മാർ, വൈദികശ്രേഷ്ഠർ, സമർപ്പിതർ, സന്യാസിനികൾ, അഭ്യുദയ കാംക്ഷികൾ, അത്മായർ എന്നിവരെയെല്ലാം നന്ദി നിറഞ്ഞ ഹൃദയത്തോടെ ഓർക്കുന്നു.

ശതാബ്ദി പ്രാർത്ഥനയിൽ, ശതാബ്ദിയുടെ തിരി കത്തിച്ച് ബഥാന്യർ പ്രാർത്ഥിച്ചു: ''കഴിഞ്ഞ നൂറുവർഷങ്ങളായി ഞങ്ങളുടെ പൂർവ്വപിതാക്കന്മാരിലൂടെ ഞങ്ങളെ നയിച്ച് പരിപാലിച്ച വഴികളെ ഓർത്ത് അങ്ങേയ്ക്ക് ഞങ്ങൾ നന്ദി അർപ്പിക്കുന്നു. അങ്ങയുടെ ഉപകരണമായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് മുന്നിൽ കണ്ട ഭാരതമാനസാന്തരവും അതിനതീതമായി ലോകം മുഴുവനിലുംപോയി രക്ഷയുടെ സുവിശേഷം അറിയിക്കുവാൻ ഞങ്ങളെ യോഗ്യരാക്കി. ശതാബ്ദി നിറവിൽ പൂർണ്ണ സ്നേഹത്തോടും, പൂർണ്ണ ആത്മാവോടും, പൂർണ്ണ സമർപ്പണത്തോടും അവിടുത്തെ വഴികളെ വിവേചിച്ചറിഞ്ഞ് ജീവിക്കുവാനും, പ്രഘോഷിക്കുവാനും വീണ്ടും അവിടുത്തെ പാദാന്തികത്തിൽ ഞങ്ങൾ ഞങ്ങളെത്തന്നെ പുനഃപ്രതിഷ്ഠിക്കുന്നു. പകൽ മേഘസ്തംഭമായും രാത്രി അഗ്നിത്തൂണായും തന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ നയിച്ച് പരിപാലിച്ച അവിടുത്തെ കരം എന്നും ബഥനി മക്കളായ ഞങ്ങളോടുകൂടെ ആയിരിക്കണമെന്ന് അപേക്ഷിച്ച് പ്രാർത്ഥിക്കുന്നു. ആമ്മേൻ.” ഈ കൃപാവരം ബഥനിയുടെമേൽ ഉണ്ടാകാൻ നമുക്കൊരുമിച്ച് പ്രാർത്ഥിക്കാം... പ്രവർത്തിക്കാം.



കവർ സ്റ്റോറി

# ബഥനി ആശ്രമ സ്ഥാപനവുമായി ബന്ധപ്പെട്ട ചില തെറ്റിദ്ധരിപ്പിക്കലുകളും അതിനുള്ള മറുപടിയും



ഡോ. ജയിംസ് പുതുപ്പറമ്പിൽ ഒ.ഐ.സി.

**ആമുഖം**

സ്ഥാപനത്തിന്റെ ശതാബ്ദി നിറവിലായിരിക്കുന്ന ബഥനി ആശ്രമം, ദൈവിക പദ്ധതിക്ക് കൃതജ്ഞത അർപ്പിക്കുകയും സന്തോഷിക്കുകയും ചെയ്യുന്ന സമയമാണിത്. ബഥനിയുടെ ആദർശത്തെക്കുറിച്ചും അതിന്റെ സ്ഥാപകനെക്കുറിച്ചുള്ള ചർച്ചകളും പഠനങ്ങളും, സ്ഥാപനത്തിന്റെ നൂറാം വർഷത്തിലും നടക്കുന്നുവെന്നത് ബഥനിയുടെ കാലിക പ്രസക്തിയെ സൂചിപ്പിക്കുന്നു. എന്നാൽ അതിന്റെ സ്ഥാപകനെക്കുറിച്ചും, ലക്ഷ്യത്തെക്കുറിച്ചുമൊക്കെ ഈ ചർച്ചകളിലൂടെ തെറ്റായ വിവരങ്ങൾ പ്രചരിപ്പിക്കുന്നുവെന്നത് ഖേദകരവും ചരിത്രവിരുദ്ധവുമായ കാര്യങ്ങളാണ്. പ്രധാനമായും നാലുകാര്യങ്ങളെക്കുറിച്ചാണ് തെറ്റായ വിവരങ്ങൾ നല്കുന്നത്. 1) ബഥനി ആശ്രമത്തിന്റെ സ്ഥാപകൻ 2) ബഥനി ആശ്രമം സ്ഥാപിക്കപ്പെട്ട വർഷം. 3) ബഥനി ആശ്രമ സ്ഥാപനത്തിന്റെ ലക്ഷ്യം. 4) ഭാരതീയ സന്യാസ ശൈലി ബഥനി ആശ്രമജീവിതശൈലിയായി ഏതു കാലഘട്ടം മുതലാണ് സ്വീകരിക്കപ്പെട്ടത്?



## 1. ആരാണ് ബഥനി ആശ്രമത്തിന്റെ സ്ഥാപകൻ? ഏതു വർഷമാണ് ബഥനി സ്ഥാപിക്കപ്പെട്ടത്?

ബഥനി ആശ്രമസ്ഥാപകൻ ആരാണെന്നതും സ്ഥാപന വർഷവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്ന വസ്തുതകൾ ആകയാൽ അവയെക്കുറിച്ച് ഒരുമിച്ച് പ്രതിപാദിക്കാ നാഗ്രഹിക്കുന്നു. ബഥനിയുടെ സ്ഥാപകനായ ഫാദർപി.റ്റി.ഗീവറുഗീസ് (പിന്നീട് ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ്) അദ്ദേഹത്തിന്റെ ആത്മകഥയായ 'ഗിരിദീപം' എന്ന ഗ്രന്ഥത്തിൽ ബഥനിയുടെ ഉത്ഭവത്തെക്കുറിച്ചും ദൈവത്തിന്റെ പരിശുദ്ധാത്മാവ് അദ്ദേഹത്തെ അതിന് ഒരുക്കിയ വഴികളെക്കുറിച്ചും വ്യക്തമായി വിവരിച്ചിട്ടുണ്ട്. മലങ്കര സഭയുടെ അന്നത്തെ സ്ഥിതിവിശേഷങ്ങൾ കണക്കിലെടുക്കുമ്പോൾ സന്യാസപ്രസ്ഥാനം, ആദ്ധ്യാത്മികമായ അഭ്യുന്നതിയ്ക്ക് അനിവാര്യമായിരുന്നു; അതൊടൊപ്പം ഫാദർ പി.റ്റി. ഗീവറുഗീസിന്റെ ചിരകാലാഭിലാഷ പൂർത്തീകരണവുമായി ബഥനി ആശ്രമ സ്ഥാപനം. മലങ്കരസഭയുടെ മേൽ ലൗകികാധികാരം കൂടി വേണമെന്നുള്ള അബ്ദുള്ളാ പാത്രിയാർക്കീസിന്റെ ആവശ്യം മലങ്കര മെത്രാപ്പോലീത്താ അംഗീകരിക്കാതിരുന്നതും, അതിനേത്തുടർന്ന് അദ്ദേഹം മെത്രാപ്പോലീത്തായെ മുടക്കിയതും സഭാന്തരീക്ഷം കലുഷിതമാക്കാനിടയാക്കിത്തീർത്തു. മെത്രാപ്പോലീത്തായുടെ അംഗരക്ഷകനായിരുന്ന ആനപ്പാപ്പിയുടെ കൊലപാതകം, വഷളായ സഭാന്തരീക്ഷത്തിന്റെ മൂർദ്ധന്യാവസ്ഥയെ സൂചിപ്പിക്കുന്നു. സഭാജീവിതത്തിന്റെ ഉപരിപ്ലവതയും എതിർസാക്ഷ്യവും സഭാസ്നേഹികളെ വേദനിപ്പിച്ചിരുന്നു. തന്റെ ആത്മകഥയിൽ ഫാദർ പി.റ്റി. ഗീവറുഗീസ് ഇങ്ങനെ എഴുതി: "മലങ്കര സുറിയാനി സമുദായത്തിലെ ദ്വന്ദ്വയുദ്ധങ്ങൾ, തമ്മിൽ തമ്മിലുണ്ടായിരുന്ന തൊഴുത്തിൽക്കുത്ത്, അനർഹമായ വ്യാമോഹം, സ്വാർത്ഥപരമായ അഭിവാഞ്ഛ എന്നിവയെല്ലാം കൂടി ഒടുവിൽ പഴയ സെമ്മിനാരിയുടെ മുറ്റത്തെ രക്തം കൊണ്ട് കുളിപ്പിച്ചല്ലോ എന്നു നാം വിഷാദിച്ചു.'' (ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, ഗിരിദീപം, കോട്ടയം, 2012 (6-ാം പതിപ്പ്), പേജ് 30)

### 1.i. ബഥനി ആശ്രമം ഫാദർ പി.റ്റി. ഗീവറുഗീസിന്റെ ദൈവവിളി സാക്ഷാത്കാരം

സഭാന്തരീക്ഷം ഇങ്ങനെ വഷളായിക്കൊണ്ടിരുന്ന കാലത്ത്, ഫാദർ പി.റ്റി. ഗീവറുഗീസ് തന്റെ മനോബോദ്ധ്യമനുസരിച്ച് മലങ്കര മെത്രാപ്പോലീത്തായോടു യോജിച്ചു നിന്നുകൊണ്ട് സഭയുടെ ഐശ്വര്യത്തിനുവേണ്ടി പ്രയത്നിച്ചു. ക്രൈസ്തവ ചൈതന്യം നഷ്ടപ്പെട്ട സഭാന്തരീക്ഷത്തെക്കുറിച്ച് വേദനിക്കുകയും, ആ ചൈതന്യം വീണ്ടെടുക്കാൻ ചെയ്ത പരിശ്രമങ്ങളെക്കുറിച്ച് അനുസ്മരിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹം തന്റെ ആത്മകഥയിൽ ഇങ്ങനെ എഴുതി: "ബഥന്യാശ്രമം സംബന്ധിച്ച ആലോചനകളും പ്രാരംഭ പരിശ്രമങ്ങളും നടന്നുവന്ന ആ കാലത്തായിരുന്നു തിരുവനന്തപുരം ജില്ലാക്കോടതിയിൽ പ്രമാദമായവട്ടിപ്പണക്കേസിന്റെ പ്രഥമ വിചാരണകൾതുടങ്ങിയിരുന്നത്. കാനോൻ സംബന്ധിച്ച വിഷയത്തിൽ നാം ആ കേസിലെ പ്രതിഭാഗം സാക്ഷിയായിരുന്നതിനാൽ സഭാചരിത്രം, കാനോൻ വ്യാഖ്യാനങ്ങൾ ആദിയായി സാക്ഷി മൊഴിക്കാവശ്യമായ പല പുസ്തകങ്ങളും വായിച്ചു നോക്കുകയായിരുന്നു സെറാമ്പൂർ വെച്ചുണ്ടായ കുറേ നാളത്തെ ജോലിയെന്നു പറയാം. തദവസരങ്ങളിലും, അനന്തരം സാക്ഷി മൊഴികൊടുക്കുവാനായി തിരുവനന്തപുരത്തു ചെന്നു താമസിച്ചിരുന്നപ്പോഴും, അതിൽ പിന്നീടും മലങ്കരസഭയുടെ ഭാവിയെ സംബന്ധിച്ച് പുനഃരാലോചനകളും പുനഃപുനരാലോചനകളും ചെയ്യാൻ നാം പ്രേരിതനായിത്തീർന്നു. പഴയ കാലത്തിനപ്പുറം കൊല്ലം 1050-നു ശേഷമുള്ള മലങ്കരസുറിയാനി സഭയുടെ ഗതിവിഗതികളെ ആകമാനം ഒന്നു വീക്ഷിച്ചപ്പോൾ ദുസ്സഹമായ മനോവേദന തന്നെയാണു നമുക്കുണ്ടാകുമാറായത്. കടലിലെ തിരമാലകൾ കണക്കേ ഒന്നിനു പിറകെ മറ്റൊന്നായി കലഹങ്ങൾ, വ്യവഹാരങ്ങൾ, മത്സരങ്ങൾ, ദ്വന്ദ്വയുദ്ധങ്ങൾ എന്നിവയുടെയെല്ലാം കേളീരംഗമായിത്തീർന്നിരിക്കുന്നു അതെന്നു നാം കണ്ടു. വി.സഭയുടെ സത്യമായ കാനോനകൾ പോലുംഅവഗണിക്കപ്പെട്ടിരിക്കുന്നുവെന്നു നമുക്കു മനസ്സിലായി. ഇവയെല്ലാറ്റിനെയും പറ്റി ആലോചിച്ചപ്പോൾ പുരാതന കാലത്തുതന്നെ കേരളത്തിൽ ക്രിസ്തുമതം സ്ഥാപിച്ചതിൽ ദൈവത്തിനുള്ള പരമോദ്ദേശ്യത്തെ നിറവേറ്റുന്നതിനോ മലങ്കര പൊതുസമുദായത്തിന്റെ കാതലായ ആദർശത്തെ പുലർത്തുന്നതിനോ, എളുപ്പമാണോ എന്നു നാം സംശയിച്ചു. സ്വാർത്ഥലോലുപന്മാരായ ഒന്നോ രണ്ടോ പേർ വിചാരിച്ചാൽ ഏതു നിലയിലെങ്കിലും കോട്ടിവളച്ചു പ്രാകൃത രൂപം നല്കാൻ ഏതും വിഷമമില്ലാത്ത പതനത്തിലാണ് മലങ്കരസുറിയാനി സമുദായത്തിന്റെ ആധുനിക സ്ഥിതിയെന്നും നാം അറിഞ്ഞു." (ഗിരിദീപം പേജ് 74-75).

യഥാർത്ഥ ദൈവഭക്തിയുടെ അഭാവമാണ് സഭയിലെ അന്തരീക്ഷം വഷളാവുന്നതിനു കാരണമെന്നും, അതിനാൽ ദൈവഭക്തി വർദ്ധിപ്പിക്കുന്നതിനു തക്ക ശ്രമങ്ങൾ നടത്തുന്നത് തന്റെ കർത്തവ്യമാണെന്നും അദ്ദേഹം തീർച്ചപ്പെടുത്തി. അതുവരെ ചെയ്തുകൊണ്ടിരുന്ന സാമുദായിക ശ്രമങ്ങളെ ഉപേക്ഷിച്ച് ഭക്തകാര്യങ്ങളിൽ ഏകാഗ്രതയോടെ ശ്രദ്ധ പതിപ്പിച്ചുകൊണ്ട് ദൈവഹിത പ്രകാരം ഫാദർ പി.റ്റി. ഗീവറുഗീസ് സ്ഥാപിച്ച ഒരു സന്ന്യാസി സമൂഹമാണ് ബഥനി ആശ്രമം. (മാർ ഈവാനിയോസ്, ബഥനി മെത്രാൻ അവർകളുടെ പ്രസംഗം, 1925, പേജ് 28.) ഫാദർ പി.റ്റി. ഗീവറുഗീസിന്റെ ശൈശവകാലം മുതലുണ്ടായിരുന്ന ആഗ്രഹത്തിന്റെ സഫലീകരണമായിരുന്നു സന്യാസ ജീവിതമെന്നും അതിനായിട്ടാണ് അദ്ദേഹം ബഥനി ആശ്രമം സ്ഥാപിച്ചതെന്നും, മേല്പട്ട സ്ഥാനം സ്വീകരിച്ചതിനുശേഷം നടത്തിയ മറുപടി പ്രസംഗത്തിൽ എടുത്തു പറയുന്നുണ്ട്: "എനിക്ക് എട്ടോ പത്തോ വയസ്സു പ്രായമുള്ള കാലത്ത് സന്യാസനിഷ്ഠയോടുകൂടി ജീവിതം നയിക്കണമെന്നുള്ള ആഗ്രഹം എന്റെ മനസ്സിൽ ഉത്ഭവിച്ചതാണ്. അന്നു മുതൽ പല അവസ്ഥാഭേദങ്ങളിൽ കൂടെ കടന്നു പരിശുദ്ധാത്മാവിന്റെ കൃപയാൽ ഈ സ്ഥാനത്തെത്തുവാൻ ഇടയായി. എന്റെ ജീവിതാദർശമായി ഹൃദയത്തിന്റെ ആഴത്തിൽ അന്തർലീനമായി കിടന്നിട്ടുള്ള പ്രധാന കാര്യം സന്യാസ ജീവിതത്തിൽ കൂടി പുണ്യപൂർണ്ണത സമ്പാദിപ്പാൻ ശ്രമിക്കണമെന്നുള്ളതായിരുന്നു. സമുദായ സംബന്ധമായി അടുത്തകാലത്തുണ്ടായ വിപ്ലവങ്ങളും കുഴപ്പങ്ങളും സംബന്ധിച്ച്ഏറെക്കുറെ പ്രവർത്തിച്ചുകൊണ്ടിരുന്ന കാലങ്ങളിൽ



മേല്പറഞ്ഞ സന്യാസാദർശം എന്റെ അന്തരംഗത്തിൽ സുപ്രതിഷ്ഠിതമായി എന്നെ അതിലേക്ക് ആകർഷിച്ചു കൊണ്ടിരുന്നു. ഈ ആഗ്രഹത്തെ വികസിപ്പിക്കുന്നതിനും പ്രായോഗിക മാക്കി ചെയ്യുന്നതിനും വേണ്ട അവസരം ലഭിച്ചത് കോട്ടയം എം.ഡി. സെമിനാരി വിട്ട് സെറാംപൂരിൽ പോയി താമസിക്കുന്നതിന് ഇടയായപ്പോൾ ആയിരുന്നു."

### I ii. ചരിത്ര സത്യത്തെ മറന്നുകൊണ്ടുള്ള തെറ്റിദ്ധരിപ്പിക്കലുകൾ

ഫാദർ അലക്സ്യോസ് ആണ് ബഥനി ആശ്രമം സ്ഥാപിച്ചതെന്നും അത് 1918 ൽ ആയിരുന്നെന്നും അടുത്തകാലത്തായി ചിലർ തെറ്റായി പ്രചരിപ്പിച്ചികൊണ്ടിരിക്കുന്നു. മനഃപൂർവ്വമോ അല്ലാതെയോ ചരിത്ര സത്യങ്ങളെ അവഗണിക്കുന്നതായി മനസ്സിലാക്കുന്നതിനാൽ, ഈ കാര്യവുമായി ബന്ധപ്പെട്ട യാഥാർത്ഥ്യങ്ങൾ വെളിച്ചത്ത് കൊണ്ടു വരുകയെന്നതാണ് ഇനിയുള്ള ഭാഗത്തിലൂടെ ഉദ്ദേശിക്കുന്നത്.

### 1.iii. ഫാദർ പി.റ്റി. ഗീവറുഗീസ് സഭയുടെ അഭ്യുന്നതിയ്ക്കായി പ്രയത്നിച്ച സഭാശുശ്രൂഷി

ഫാദർ പി.റ്റി. ഗീവറുഗീസ് വൈദിക വിദ്യാർത്ഥിയായിരുന്ന കാലം മുതൽ സഭയുടെ അഭ്യുന്നതിക്കായി സഭാപിതാക്കന്മാരോട് ചേർന്ന് അർപ്പണം ചെയ്തിരുന്ന വ്യക്തിയാണ്. ഫാദർ. പി.റ്റി. ഗീവറുഗീസ് ശെമ്മാശനായി 1907 മുതൽ എം.ഡി. സെമിനാരി ഹൈസ്കൂൾ പ്രിൻസിപ്പലായിരുന്നകാലഘട്ടം മുതലും 'എം. എ. അച്ചൻ ' എന്ന നിലയിലും നേതൃനിരയിൽ നിന്നുകൊണ്ടു തന്നെ സഭയുടെ അഭ്യുന്നതിയ്ക്കായി അത്യദ്ധ്വാനം ചെയ്തിട്ടുണ്ട്. മലങ്കരസഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി ആചരണത്തോടനുബന്ധിച്ച് ചരിത്രപണ്ഡിതനായ ഡോക്ടർ ജോസഫ് ചീരൻ ഫാദർ. പി.റ്റി. ഗീവറുഗീസിന്റെ ഈ പങ്ക് പ്രത്യേകം അനുസ്മരിക്കുന്നുണ്ട്: "മലങ്കരയിലെ ലൗകിക ഭരണം പിടിച്ചടക്കുന്നതിൽ പരാജയപ്പെട്ട പത്രോസ് തൃതീയൻ ബാവയുടെ പാതയിൽ 1909 ൽ മലങ്കരയിൽ എഴുന്നള്ളിയ അബ്ദുള്ളാ പാത്രിയർക്കീസ് പ്രവേശിച്ചു. ലൗകിക ഉടമ്പടി പാത്രിയാർക്കീസിന് സമർപ്പിക്കാൻ മുൻഗാമിയെപ്പോലെ വിസമ്മതിച്ച മലങ്കരയുടെ വീരപുത്രനെ-വട്ടശ്ശേരിയിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായെ-മുടക്കിക്കൊണ്ട് പുതിയ പാത്രിയർക്കീസ് മലങ്കരയെ യുദ്ധക്കളമാക്കി. അന്ത്യോക്യൻ സഭയുടെ പൗരോഹിത്യ മേലധികാരത്തെ 'മതോപദേശസാരത്തിന്റെ' രചനയുടെ കാലം മുതലേ വിലമതിച്ചിരുന്ന വട്ടശ്ശേരിയിൽ തിരുമേനിക്ക് ഈ മുടക്ക് വലിയ ആഘാതമായിരുന്നു. ജീവിതകാലം മുഴുവൻ അദ്ദേഹം ഈ ചങ്ങലക്കെട്ടിന്റെ അസ്വാസ്ഥ്യം അനുഭവിച്ചു കൊണ്ടിരുന്നു. മുടക്കിനെ അനുകൂലിച്ചും പ്രതികൂലിച്ചും നിലപാടുകൾഎടുത്തതിനാൽ മലങ്കര സഭ രണ്ട് തട്ടുകളിലായി. സുവർണയുഗം അസ്തമിക്കുന്ന പ്രതീതി സഭയിൽ വ്യാപകമായി. രണ്ടു മൂന്നു നൂറ്റാണ്ടുകളായി അന്തോക്യൻ സഭാദ്ധ്യക്ഷന് മലങ്കര സഭയിൽ കൈവന്ന മാസ്മര സ്വാധീനത്തിൽ നിന്ന് ശാശ്വതമോചനം നേടുവാൻ സഭ ഗൗരവമായി ചിന്തിച്ചു. വട്ടശ്ശേരിൽ മെത്രാപ്പോലീ ത്തായുടെ ശിഷ്യാഗ്രിമനും, കുശാഗ്രബുദ്ധിയുമായ പണിക്കരുവീട്ടിൽ പി.റ്റി. ഗീവറുഗ്ഗീസ് കത്തനാർ നടത്തിയ ധീരപരിശ്രമങ്ങളിലൂടെ ഒരു സമാന്തര പൗരോഹിത്യാധികാര സ്ഥാപനമായി കാതോലിക്കേറ്റ്

മലങ്കരയിൽ യാഥാർത്ഥ്യമായി. (ഫാദർ ഡോക്ടർ ചീരൻ. "2012 കാതോലിക്കേറ്റിന്റെ ശതാബ്ദി വർഷം." സഭാവിജ്ഞാന കോശം 2012, പേജ് 2).

മലങ്കരസഭയുടെ അഭ്യുന്നതി ലക്ഷ്യം വച്ചുകൊണ്ട് ഫാദർ പി.റ്റി. ഗീവറുഗീസ് നടത്തിയ സേവനങ്ങളിൽ കൃതാർത്ഥനായ മെത്രാപ്പോലീത്താ മാർ ദിവന്നാസ്യോസ് സെറാമ്പൂർ കോളേജ് പ്രൊഫസർ എന്ന നിലയിൽ അദ്ദേഹം ജോലി ചെയ്തിരുന്ന കാലത്ത്, (1917) എഴുതിയ ഒരു കത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: ''നമുക്ക് ഒരു വിശ്വസ്തനും സത്യസ്നേഹിതനും ഉണ്ടെങ്കിൽ അത് താനാണെന്ന് അറിയാത്തവനല്ല നാം.'' (ഫാദർ കുറിയാക്കോസ് ഒ.ഐ.സി, 75 തികഞ്ഞ ബഥനി, മലമടക്കിലെ കെടാവിളക്ക്, റാന്നി, 1994, പേജ് 104). ഇങ്ങനെ വലിയ ഉത്തരവാദിത്തത്തോടുകൂടി സഭയുടെ കാനോനികമായ സ്ഥാപനത്തിൽ പങ്കു വഹിച്ച ഫാദർ. പി.റ്റി. ഗീവറുഗീസ് 1913-ൽ സെറാമ്പൂർ കോളേജിൽ അദ്ധ്യാപന ദൗത്യം സ്വീകരിച്ച് സഭയ്ക്കു വേണ്ടി ജീവിച്ച വ്യക്തിയാണ്.

### I. iv. ആശ്രമസ്ഥാപനവുമായി ബന്ധപ്പെട്ട ചില കത്തിടപാടുകളും മെത്രാപ്പോലീത്തായുടെ അനുമതിയും

1913-ൽ സെറാമ്പൂർ കോളേജ് പ്രൊഫസറായി ജോലി ആരംഭിച്ച ഫാദർ പി.റ്റി. ഗീവറുഗീസ്, സഭയിൽ ഉയർന്ന വിദ്യാഭ്യാസമുള്ള വൈദികർ ഉണ്ടാവണമെന്ന ലക്ഷ്യത്തോടുകൂടി, സെറാമ്പൂരിലേക്കു കൊണ്ടു പോയ ശെമ്മാശന്മാരുടെ കൂട്ടത്തിൽ പെട്ട ആളായിരുന്നു മട്ടയ്ക്കൽ അലക്സ്യോസ് ശെമ്മാശൻ. സഭയുടെ നാനോന്മുഖമായ അഭിവൃദ്ധിക്കുവേണ്ടി ഫാദർ പി.റ്റി. ഗീവർഗ്ഗീസ് ചെയ്തു കൊണ്ടിരുന്ന പ്രവർത്തനങ്ങളെ ക്കുറിച്ച് സെറാമ്പൂർ സിറിയൻ ഹോസ്റ്റലിൽ നിന്ന് 1917 ഫെബ്രുവരി 9-ന് അലക്സ്യോസ് ശെമ്മാശൻ വട്ടശ്ശേരിയിൽ മാർ ദിവന്നാസ്യോസ് തിരുമേനിയ്ക്ക് അയച്ച കത്തിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: "...ഇക്കാരണങ്ങളാലെല്ലാം നമ്മുടെ സഭയുടെ ശാശ്വതമായ നന്മയ്ക്കും അഭിവൃദ്ധിയ്ക്കും വേണ്ടി പ്രവർത്തിക്കാനുള്ള പരമമായ മാർഗ്ഗം മേല്പറഞ്ഞ കുറവുകൾ പരിഹരിക്കാനായി കഴിയുന്നത്ര പരിശ്രമിക്കയാണെന്ന ബോദ്ധ്യം അച്ചൻ (ഫാ. പി.റ്റി.ജി) ആദിയായ ഞങ്ങൾക്കെല്ലാം ദൈവത്തിന്റെ കാരുണ്യം കൊണ്ട് വളരെ നാളായി വർദ്ധിച്ചു വന്നിരിക്കുകയാണ്. ഇതിനാലത്രെ സർവതും ഉപേക്ഷിച്ച് കർത്താവിനുവേണ്ടി പട്ടിണിയോ കഷ്ടതയോ, ഞെരുക്കമോ, മരണമോ സന്തോഷത്തോടെ സ്വീകരിക്കാൻ ഒരുങ്ങുന്ന ദയറായക്കാരായ മിഷനറിമാരെ പരിശീലിപ്പിക്കുന്ന ഒരു സ്ഥാപനം ബഥനിയിൽ ഉണ്ടാക്കണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നത്." (മലമടക്കിലെ കെടാവിളക്ക്, പേജ് 3).

ബഥനി ആശ്രമസ്ഥാപകനായ ഫാദർ പി.റ്റി. ഗീവറുഗീസിന്റെ നേതൃത്വത്തിൽ സഭയുടെ അഭിവൃദ്ധിക്കായി നടത്തുന്ന പ്രവർത്തനങ്ങൾക്ക് മലങ്കര സഭാമക്കൾ വേണ്ട സഹായവും പ്രോത്സാഹനവും കൊടുക്കണമെന്ന് മലങ്കരയുടെ മാർ ദിവന്ന്യാസ്യോസ് മെത്രാപ്പോലീത്താ ബഥനി ആശ്രമ സ്ഥാപനവേളയിൽ കൊടുത്ത അനുമതിയിൽ ഫാദർ പി.റ്റി. ഗീവറുഗീസ് ആശ്രമ സ്ഥാപകൻ എന്ന നിലയിൽ വഹിച്ച പങ്കിനെക്കുറിച്ച് എഴുതിയിട്ടുണ്ട്. "സഭയുടെ ശ്രദ്ധ മുഴുവനും സുവിശേഷവേലയിൽ വയ്ക്കുന്നതിനു സഹായിക്കുന്ന പല ഏർപ്പാടുകളും താമസിയാതെ ചെയ്യേണ്ടിയിരിക്കുന്നു. ഇതിലേക്കു പ്രാരംഭമായി നമ്മുടെ വാത്സല്യ പുത്രൻ ഫാദർ പി.റ്റി. ഗീവർഗീസ് എം.എ. നമ്മുടെ ആജ്ഞാനുസരണവും അനുമതിയോടും കൂടിയും പല ശ്രമങ്ങളും തുടങ്ങിയിട്ടുണ്ട്. ...ഇപ്രകാരമുള്ള ഒരുണർവും പ്രതിഷ്ഠയും നമ്മുടെ സമുദായത്തിന് ഉണ്ടാകുന്നതിനു വേണ്ടിയുള്ള പരിശ്രമമായി ബഥനിയെ സ്ഥാപിച്ചിരിക്കുന്നു... നമ്മുടെ ജനങ്ങൾക്ക് സുവിശേഷ പ്രചാരം ആദിയായ ദൈവവേലകളെ സംബന്ധിച്ചുള്ള ചുമതല ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനും നമ്മുടെ സഭയിൽ നിന്ന് ഇതിലേക്കു വേണ്ട ധനസഹായങ്ങൾ പിരിച്ച് ബഥനി ആശ്രമത്തിന്റെ ചുമതലക്കാരനായ ഫാദർ പി.റ്റി. ഗീവർഗീസിനെ ഏല്പിക്കുന്നതിനും നിങ്ങൾ സഹകരിക്കണം.'' (മലങ്കരസഭയുടെ ഭൂതക്കണ്ണാടി പി.ജോൺ മാത്യു, 20-02-1106. (1930), കോട്ടയം, പേജ് 116).

### 1.v. ആശ്രമ സ്ഥാപനത്തിനുള്ള ക്രമീകരണങ്ങൾ ചെയ്യാൻ ഫാ. പി.റ്റി ഗീവറുഗീസ് ഫാദർ അലക്സ്യോസിനെ നിയോഗിക്കുന്നു

ഓർത്തഡോക്സ് സഭയിലെ ബഥനി ആശ്രമത്തിന്റെ പ്ലാറ്റിനം ജൂബിലിയോടനുബന്ധിച്ച് 1994-ൽ റാന്നിയിൽ നിന്ന് പ്രസിദ്ധീകരിച്ച "75 തികഞ്ഞ ബഥനി, മലമടക്കിലെ കെടാവിളക്ക്' എന്ന ഗ്രന്ഥത്തിൽ പാശ്ചാത്യ മിഷനറിമാരുമായി ഇടപഴകിയിരുന്ന മാർ ഈവാനിയോസ് ബഥനി ആശ്രമം സ്ഥാപിച്ച കാര്യത്തെക്കുറിച്ച് 23-ാം പേജിൽ പ്രസ്താവിച്ചിട്ടുണ്ട്." (പേജ് 23) പ്രസ്തുത ഗ്രന്ഥത്തിന്റെ 34-ാ മത്തെ പേജിൽ ഇപ്രകാരം കാണുന്നു: "അലക്സ്യോസ് ശെമ്മാശൻ പഠനം പൂർത്തിയാക്കി 1918-ൽ നാട്ടിൽ തിരിച്ചെത്തി. അന്ന് ബഥനി ആശ്രമ സമൂഹത്തിൽ ചേരാൻ ആഗ്രഹിച്ചിരുന്ന ശൂരനാട്ട് ഉമ്മൻ വാധ്യാർ (ഫാ. ബർസ്കീപ്പാ) കൂടി വൈദികനായിത്തീർന്ന് ഫാദർ അലക്സ്യോസിനോടൊപ്പം മുണ്ടൻ മലയിൽ താമസം ആരംഭിച്ചു. ഇവരെ സഹായിക്കാൻ ഫാ. പി.റ്റി. ഗീവറുഗീസിന്റെ ഇളയ സഹോദരൻ മത്തായി പണിക്കരും വന്നു ചേർന്നു. മുണ്ടൻ മലയിലെ കാടുതെളിച്ച് ആരംഭമിട്ടതിനെത്തുടർന്ന് 1919-ൽ ഉദ്യോഗം രാജിവച്ച് ഫാ.പി.റ്റി. ഗീവറുഗീസും ഒളശ കളപ്പുരയ്ക്കൽ യാക്കോബ് ശെമ്മാശനും ആശ്രമത്തിൽ എത്തിച്ചേർന്നു." (പേജ് 34). [ഉമ്മൻ വാധ്യാർ 1918-ൽ വൈദികനായിത്തീർന്നു എന്നത് തെറ്റായ വിവരണമാണ്. അദ്ധ്യാപകനായിരുന്ന അദ്ദേഹത്തിന് പെരുന്നാട്ടിലുള്ള സ്കൂളിലേക്ക് നിയമനം ലഭിക്കുകയും അദ്ദേഹം അദ്ധ്യാപകനായി ജോലി ചെയ്യുകയും ചെയ്തു. പിന്നീടാണ് അദ്ദേഹം വൈദികനായി അഭിഷേകം ചെയ്യപ്പെട്ടത്. അദ്ദേഹത്തിന്റെ വൈദിക പട്ടം സ്വീകരണം 14-12-1927 ലായിരുന്നു.] സന്യാസ ജീവിതത്തോടു താല്പര്യമുള്ള രണ്ട് ആളുകളാണ് അലക്സ്യോസ് ശെമ്മാശനും ഉമ്മൻ വാധ്യാരും എന്ന് ഗ്രഹിച്ച ഫാദർ പി.റ്റി. ഗീവറുഗീസ് അവരെ രണ്ടു പേരെയും ആശ്രമ സ്ഥാപനത്തി

നുള്ള ക്രമീകരണങ്ങൾ ചെയ്യാൻ 1918–ൽ മുണ്ടൻ മലയിലേക്ക് അയയ്ക്കുകയാണുണ്ടായതെന്ന് ഇതുമായി ബന്ധപ്പെട്ട രേഖകളിൽ നിന്നു വ്യക്തമാകും.

റാന്നി പെരുന്നാട്ടിലുള്ള മുണ്ടൻ മലയിൽ ബഥനി ആശ്രമം സ്ഥാപിക്കാൻ സെറാമ്പൂർ വാസകാലത്ത് ഫാദർ പി.റ്റി. ഗീവറുഗീസ് തിരുമാനിച്ചെങ്കിലും ഉടൻ തന്നെ സെറാംപൂർ കോളേജിൽ നിന്നും പിരിഞ്ഞുപോരാൻ സാദ്ധ്യമാകുമായിരുന്നില്ല. അതിനാൽ സെറാംപൂർ കോളേജിൽ നിന്നു വിടവാങ്ങുന്നതുവരെ മുണ്ടൻ മലയിൽ വേണ്ട ക്രമീകരണങ്ങൾ ചെയ്യേണ്ടതിന് മറ്റൊരാളെ ചുമതലപ്പെടുത്തേണ്ടതുണ്ടായിരുന്നു. ഫാദർ പി.റ്റി. ഗീവർഗീസിനോടൊപ്പം സെറാംപൂരിൽ താമസിച്ചു കൊണ്ടിരുന്ന മട്ടയ്ക്കൽ അലക്സ്യോസ് ശെമ്മാശൻ സന്യാസ ജീവിതത്തിൽ അഭിരുചിയും അഭിനിവേശവും ഉള്ള ആളായിരുന്നു. മുണ്ടൻ മലയിൽ പോയി അത്യാവശ്യം സംഗതികളെല്ലാം നിർവഹിച്ചു കൊള്ളാമെന്ന് അദ്ദേഹം ഫാദർ ഗീവറുഗീസിനെ അറിയിച്ചു. ശെമ്മാശൻ അവിടെച്ചെന്ന് കാട് വെട്ടിത്തെളിച്ച്, കെട്ടിടങ്ങൾ സ്ഥാപിച്ചു കഴിയുമ്പോഴേക്കും അവിടെ ചെന്നു ചേരാമെന്ന് അദ്ദേഹം വിഭാവന ചെയ്തു. ഇങ്ങനെ കാര്യങ്ങൾ ചെയ്യാമെന്ന് തീരുമാനിച്ചിരിക്കുമ്പോൾ, അദ്ദേഹത്തിന് വാതരോഗം പിടിപെട്ടു. ഇംഗ്ലീഷ് ചികിത്സ ഫലിക്കാതെ വന്നപ്പോൾ നാട്ടു ചികിത്സ ചെയ്യുന്നതിനായി കേരളത്തിലേക്കു തിരിച്ച അദ്ദേഹത്തോടൊപ്പം മട്ടയ്ക്കൽ ശെമ്മാശനും കൂടെ ഉണ്ടായിരുന്നു. ചികിത്സാർത്ഥം കോട്ടയത്തെത്തിയ അദ്ദേഹം അധികനാൾ സെറാംപൂരിൽ തുടരാൻ ഇഷ്ടപ്പെട്ടില്ല. സെറാംപൂരിൽ നിന്നും അവധിക്കാലത്ത് വന്ന് പഴയ സെമിനാരിയിൽ താമസിക്കുമ്പോൾ അദ്ദേഹത്തെ സന്ദർശിക്കാറുണ്ടായി രുന്ന വാദ്ധ്യാരായ മിസ്റ്റർ ഉമ്മൻ സന്യാസ പരമായ ജീവിതാദർശം ഉള്ള ആളാണെന്ന് ബോദ്ധ്യപ്പെടുകയും, മുണ്ടൻ മലയുടെ താഴ്വാരത്തിൽ ഒരു കെട്ടിടമുണ്ടാക്കുന്നതിന് അദ്ദേഹത്തെ അയയ്ക്കാൻ താല്പര്യമുണ്ടെന്ന് അറിയിക്കുകയും ചെയ്തു. ആ ഭാഗത്ത് എവിടെയെങ്കിലും പള്ളിക്കൂടത്തിലേക്ക് മാറ്റം ലഭിക്കുന്ന പക്ഷം, സസന്തോഷം ആ കാര്യം നിർവഹിക്കാമെന്ന് ഉമ്മൻ വാദ്ധ്യാർ അറിയിച്ചു. പെരുന്നാട്ടിലുള്ള ഒരു സ്കൂളിലേക്ക് മാറ്റം ലഭിക്കുകയും അദ്ദേഹം അതിന് തയ്യാറാവുകയും ചെയ്തു. അങ്ങനെ മാനസികമായി ഒരുക്കപ്പെട്ട രണ്ടു പേരെ 1918–ൽ മുണ്ടൻ മലയിലേക്ക് അയച്ചു. ദൈവനിയോഗ പ്രകാരം രണ്ടുപേരെ അയയ്ക്കുമ്പോൾ, അവർക്ക് കൂദാശകൾ പരികർമ്മം ചെയ്യുന്നതിന് പട്ടക്കാരില്ലല്ലോ എന്ന കാര്യം അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടു. അതിനുള്ള നടപടികൾ സ്വീകരിച്ച വിവരം ആത്മകഥയായ 'ഗിരിദീപ'ത്തിൽ അദ്ദേഹം ഇങ്ങനെ കുറിച്ചിരിക്കുന്നു: "മുണ്ടൻ മലയ്ക്കു സമീപത്തെങ്ങും പള്ളിയില്ലാത്തതു കൊണ്ട് കശ്ശീശാസ്ഥാനം കൊടുപ്പിച്ച് അയാളെ [മട്ടയ്ക്കൽ ശെമ്മാശനെ] അങ്ങോട്ട് അയയ്ക്കുകയല്ലേ നന്നായിരിക്കുക എന്നു നാം വിചാരിച്ചു. കണ്ടനാട്ടിടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അപ്പോൾ പഴയ സെമിനാരിയിൽ ഉണ്ടായിരുന്നു. നമ്മുടെ അപേക്ഷ പ്രകാരം അദ്ദേഹം ശെമ്മാശനെ കത്തനാരാക്കി. അധികം താമസിയാതെ അലക്സന്ത്രയോസ് കത്തനാരെ (ഫാദർ അലക്സ്യോസ്) നാം മുണ്ടൻ മലയിലേക്ക് വിടുകയും ചെയ്തു.'' (ഗിരിദീപം, പേജ് 81) അങ്ങനെ ബഥനി ആശ്രമസ്ഥാപനത്തിൽ പങ്കുകാരനാകുന്നതിനായി അലക്സ്യോസ് ശെമ്മാശൻ വൈദിക പട്ടം സ്വീകരിക്കുകയും മുണ്ടൻ മലയിലേക്ക് അയയ്ക്കപ്പെടുകയും ചെയ്തു. ബഥനി ആശ്രമ സ്ഥാപനത്തിൽ ഫാ. പി. റ്റി. ഗീവറുഗീസിന്റെ സഹായിയായിരുന്നു ഫാ. അലക്സ്യോസ് എന്ന് 1994–ൽ ഫാദർ കുര്യാക്കോസ് ഇങ്ങനെ എഴുതിയിരിക്കുന്നു: "സഭയുടെ ഒരു വലിയ കുറവ് സന്യാസിമാരുടെയും കന്യാസ്ത്രീകളുടെയും അഭാവമാണെന്ന് സഭാനേതാക്കളിൽ ചിലർക്ക് തോന്നി. ഈ കുറവ് പരിഹരിക്കുന്നതിനേപ്പറ്റി ആലോചിക്കാൻ ചേർന്ന യോഗങ്ങളിൽ അലക്സ്യോസ് ശെമ്മാശനും സംബന്ധിച്ചിരുന്നു. പിന്നീട് ബഥനി ആശ്രമസ്ഥാപനത്തിന് ഫാദർ പി.റ്റി. ഗീവറുഗീസിന്റെ വലംകൈയായി പ്രവർത്തിച്ചത് ഫാദർ അലക്സ്യോസായിരുന്നല്ലോ.'' (മലമടക്കിലെ കെടാവിളക്ക്, പേജ് 24).

### 1.vi. ആശ്രമസ്ഥാപനം സംബന്ധിച്ചുള്ള മറ്റു രേഖകൾ: മലയാള മനോരമ, നിരണം ഭദ്രാസനാധിപൻ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കത്ത്, മാർ ഈവാനിയോസ് തിരുമേനിയും മാർ സേവേറിയോസ് തിരുമേനിയും എഴുതിയ രേഖകൾ

ബഥനിയുടെ സ്ഥാപകനെയും സ്ഥാപന വർഷത്തെയും സംബന്ധിച്ച് വ്യക്തിപരമായ കത്തിടപാടുകളിലും, മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ അനുമതി കല്പനയിലുമുള്ള പരാമർശങ്ങളാണ് ഇതുവരെ കണ്ടത്. എം.എ. അച്ചൻ എം.ഡി. സെമിനാരി പ്രിൻസിപ്പൽ ആയിരിക്കെ സഭയുടെ അഭ്യുന്നതിയ്ക്കായി ചെയ്തിരുന്ന കാര്യങ്ങളും, അദ്ദേഹം സെറാമ്പൂർ പ്രൊഫസറായിരിക്കെ തന്റെ വൈദികരുടെ ഉയർച്ച ലക്ഷ്യമാക്കി ശെമ്മാശന്മാരെ ഉപരിപഠനത്തിനായി അവിടേക്കു കൊണ്ടു പോയതുമെല്ലാം സഭാ സ്നേഹികളിൽ വലിയ സന്തോഷം ഉളവാക്കിയിരുന്നു. ഭൗതിക കാഴ്ചപ്പാടിൽ ഉയർന്ന നിലയിൽ ശോഭിച്ചിരുന്ന ഫാദർ പി.റ്റി. ഗീവറുഗീസ്, ആ ഉദ്യോഗം ഉപേക്ഷിച്ച് സന്യാസം സ്വീകരിക്കുന്ന വിവരം കൗതുകത്തോടെയാണ് മലങ്കര സഭ നോക്കിക്കണ്ടിരുന്നത്. പുത്തൻകൂർ വിഭാഗത്തിൽ ഇതൊരു പുതിയ സംരംഭമായിരുന്നതിനാൽ, ആശ്രമ സ്ഥാപനവുമായി ബന്ധപ്പെട്ട വിവരങ്ങൾ മലയാള മനോരമ പത്രത്തിൽ പ്രസിദ്ധീകരിക്കാറുണ്ടായിരുന്നു. ഫാദർ പി.റ്റി. ഗീവറുഗീസാണ് ബഥനി ആശ്രമ സ്ഥാപകനെന്നും 1919–മെയ് മാസം 29 വരെ ആശ്രമം സ്ഥാപിക്ക പ്പെട്ടിരുന്നില്ലെന്നും വ്യക്തമാക്കുന്നതുമായ ഒരു പ്രസിദ്ധീകരണക്കുറിപ്പ് 1919 മെയ് 29–ാം തീയതിയിലെ മലയാള മനോരമയിൽ നമുക്ക് വായിക്കാം. "തിരുവതാംകൂറിലുള്ള മലമ്പ്രദേശങ്ങളിലൊന്നായ റാന്നിയിൽ (വടശ്ശേരിക്കരയ്ക്കു സമീപം) പെരുന്നാട് എന്ന സ്ഥലത്ത് സെറാംപൂർ കോളേജ് പ്രൊഫസർ ഫാദർ പി.റ്റി. ഗീവറുഗീസ് എം.എ. അവർകൾ മലങ്കരയുടെ മാർ ദിവാന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ അനു

മതിയോടു കൂടി ഒരാശ്രമപദം സ്ഥാപിക്കാൻ പരിശ്രമിച്ചുവരുന്ന വിവരവും അതിലേക്കായി തെരഞ്ഞെടുത്തിരിക്കുന്ന സ്ഥലത്തിന് "ബഥനി" എന്ന പേര് കൊടുത്തിരിക്കുന്നു എന്നുള്ള സംഗതിയും ഇതിനുമുമ്പും ഈപംക്തികളിൽപ്രസ്താവിച്ചിട്ടുള്ളതാകയാൽ വായനക്കാർ വിസ്മരിക്കുകയില്ലെന്ന് വിശ്വസിക്കുന്നു."

സഭയുടെ ഉയർച്ച ലക്ഷ്യമാക്കിയുള്ള ഫാദർ പി.റ്റി. ഗീവറുഗീസിന്റെ സമർപ്പണവും, ഉദ്യമങ്ങളും താല്പര്യത്തോടു കൂടിയാണ് സഭാവിശ്വാസികൾ പിന്താങ്ങിയിരുന്നതെന്ന കാര്യം എടുത്തു പറയേണ്ടതാണ്. സഭാസ്നേഹിയായ ഇലഞ്ഞിക്കൽ ശ്രീമാൻ ജോൺ വക്കീൽ 100 ഏക്കർ സ്ഥലം സൗജന്യമായി കൊടുത്തതാണ് പെരുന്നാട്ടിലുള്ള മുണ്ടൻ മലയിൽ ആശ്രമം സ്ഥാപിക്കപ്പെടാൻ കാരണമായതെന്ന കാര്യവും പ്രത്യേകം അനുസ്മരിക്കേണ്ടതാണ്. മലങ്കര സുറിയാനി സഭാമക്കൾകൊടുത്ത പ്രോത്സാഹനത്തെക്കുറിച്ച് മലയാള മനോരമയുടെ മുകളിലുദ്ധരിച്ച പംക്തിയുടെ അവസാനഭാഗത്ത് ഇപ്രകാരം കൊടുത്തിരിക്കുന്നു: "ഹൈക്കോടതി വക്കീൽ ഇ.ജെ.ജോൺ ബി.എ.ബി.എൽ അവർകൾ, റേഞ്ച് സ്കൂൾ ഇൻസ്പെക്ടർ എ.എം. ചെറിയാൻ ബി.എ.എൽ.ടി അവർകൾ, എ. പീലിപ്പോസ് എം.എ.ബി.എൽ. അവർകൾ, കെ.സി. ചാക്കോ ബി.എ.എൽ.ടി. അവർകൾ, കെ.ജി.ചെറിയാൻ ബി.എ. എൽ.ടി. അവർകൾ, എം.എം. വർക്കി എം.എ.ബി.എൽ അവർകൾ, സി.ജി. വർഗീസ് ബി.ഡി.എൽ.ടി അവർകൾ, കെ.സി. മാമ്മൻ മാപ്പിള അവർകൾ മുതലായ സമുദായാഭിമാനികളായ പല മഹാന്മാർ യോജിച്ച് ഏതാനും ദിവസങ്ങൾക്കു മുമ്പ് സ്ഥലത്തെ സുറിയാനി സെമിനാരിയിൽ ചെന്ന് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ കണ്ട് ബഥനിയിലെ ഉദ്യമങ്ങളെയും ഉദ്ദേശ്യങ്ങളെപ്പറ്റി തങ്ങൾക്കുള്ള ദൃഢമായ വിശ്വാസത്തെപ്പറ്റി അറിയിക്കുകയും മെത്രാപ്പോലീത്താ അവർകളും, മലങ്കര സമുദായവും ബഥനിയുടെ ക്ഷേമാഭിവൃദ്ധിക്കായി വേണ്ടതെല്ലാം ചെയ്യണമെന്ന് അപേക്ഷിക്കുകയും ചെയ്തതായി അറിയുന്നു. അദ്ദേഹം തന്റെ പ്രിയ ശിഷ്യനും, പ്രീതിഭാജനവുമായ ഫാദർ ഗീവറുഗീസ് അവർകളുടെ ഉദ്ദേശ്യങ്ങൾ അറിഞ്ഞ് അതിലേക്ക് അനുവദി ക്കുകയും ആശീർവദിക്കുകയും ചെയ്തിരിക്കുന്നതും അത്യന്തം സന്തോഷാവഹമാണല്ലോ." (മലയാള മനോരമ, 1919, മെയ് 29).

ഫാദർ പി.റ്റി. വർഗീസാണ് ബഥനി ആശ്രമം സ്ഥാപിച്ചതെന്ന് വ്യക്തമാക്കുന്ന രണ്ട് രേഖകൾ കൂടി ഈ ചരിത്ര സത്യം മനസ്സിലാക്കുന്നതിനായി നല്കാൻ ആഗ്രഹിക്കുന്നു. ഒന്ന്, 1925 മകരമാസം 15-ാം തീയതി ഫാദർ പി.റ്റി. വർഗീസിന് റമ്പാൻ പട്ടം കൊടുത്ത നിരണം മുതലായ ഭദ്രാസനങ്ങളുടെ അധിപനായിരുന്ന മാർ ഗ്രീഗോറിയോസ് തിരുമേനി മകരമാസം 20-ാം തീയതി എഴുതികൊടുത്ത കത്താണ്.

**The Orthodox Syrian Catholic Church of Malabar**

From
Most Rev. Mar Gregorios
Metropolitan of Niranam

Mar Thomas Syrian Seminary
Kundara
Kottarakkara P.O., 1100 (1925)

To

The Right Rev. Abo P.T. Geevarghese O.I.C.

By the Grace of God, Abbot of Bethany.

ദൈവകാരുണ്യത്താൽ നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും. ബഥനി ആശ്രമസ്ഥാപകൻ ദി റൈറ്റ് റെവറൻഡ് ആബോ ഗീവറുഗീസ് ഒ.ഐ.സി.യുടെ ശിരസ്സിൻ മേൽ സകലവിധ ദൈവിക അനുഗ്രഹങ്ങളും സ്വർഗ്ഗീയാശീർവ്വാദങ്ങളും വന്നാവസിക്കുമാറാകട്ടെ.

കർത്താവിൽ നമ്മുടെ പ്രിയനെ, നമ്മുടെ കർത്താവേശുമിശിഹാ പരിശുദ്ധമായ ദിവ്യോപദേശത്താലും അനുകരണീയമായ ദൃഷ്ടാന്തത്താലും നമുക്കു കാണിച്ചു തന്നിട്ടുള്ളതും, രക്ഷാകരമായ മനുഷ്യാവതാരത്താലും പുനരുത്ഥാനത്താലും സ്വർഗ്ഗാരോഹണ ത്താലും പെന്തിക്കുസ്തിയിലെ വിശുദ്ധാത്മ നൽവരത്താലും നമുക്കു സമ്പാദിച്ചു തന്നിട്ടു ള്ളതുമായ ക്രിസ്തീയ രക്ഷയും ആത്മീയ പരിപൂർണ്ണതയും സ്വന്ത അനുഭവത്തിലും

മറ്റുള്ളവരുടെ അനുഭവത്തിലും സാദ്ധ്യമായിത്തീരണമെന്നുള്ള ആഗ്രഹത്തോടുകൂടിയും, അതുല്യമായി ഏവരെയും സഹായിക്കുകയും ശുശ്രൂഷിക്കയും ജാതിമതഭേദമെന്യേ അത് ചെയ്യണമെന്നുള്ള ഉദ്ദേശത്തോടുകൂടിയും ദൈവകാരുണ്യത്താൽ നിങ്ങൾ സ്ഥാപിച്ചു നടത്തിവരുന്നതായ ബഥന്യാശ്രമപദം സുസ്ഥിരമാക്കിച്ചെയ്യാൻ തക്കവണ്ണം അതിലെ പ്രഥമാംഗമായും തലവനായും നിങ്ങൾ ദൈവത്താൽ തെരഞ്ഞെടുക്കപ്പെടുകയും വിളിക്കപ്പെടുകയും ചെയ്തിരിക്കുന്നതായി പരിശുദ്ധ റൂഹായാൽ നമുക്കു ബോദ്ധ്യം വന്നിരിക്കുന്നു. പ്രസ്തുത ആശ്രമപദം ആരംഭിച്ചപ്പോൾ നിങ്ങൾ ആഗ്രഹിക്കുകയും തീർച്ചയാക്കുകയും അഞ്ചു സംവത്സരക്കാലത്തെ പരിശീലനത്തിനുശേഷം ഈ വിധമുള്ള സന്യാസജീവിതത്തിനും ആശ്രമവാസത്തിനും നിങ്ങൾക്കു ദൈവവിളിയുണ്ടെന്നു വിശുദ്ധ റൂഹായിൽ ബോധ്യം വരുന്ന പക്ഷം ആയുഷ്പര്യന്തം നമ്മുടെ കർത്താവിന്റെയും

(പേജ് 2)

തന്റെ വിശുദ്ധ ശ്ലീഹന്മാരുടെയും ആദി മുതലെ ഉണ്ടായിട്ടുള്ള സന്യാസ ശ്രേഷ്ഠന്മാരുടെയും മാർ ബസ്സേലിയോസു മുതലായ വിശുദ്ധ പിതാക്കന്മാരുടെയും പിന്നടിയിൽ സന്യാസജീവിതം അനുഷ്ഠിക്കത്തക്ക പ്രതിജ്ഞകൾ ചെയ്തുകൊള്ളാമെന്നായിരുന്നു എന്നും, അതിലേക്കായി നിങ്ങൾ ഒരുങ്ങിയിരിക്കുന്ന അവസരത്തിൽ നിങ്ങളുടെ സന്യാസാഭിഷേക ശുശ്രൂഷ നടത്തിത്തരണമെന്നും നമ്മോട് അറിയിക്കയും അപേക്ഷിക്കുകയും ചെയ്തതനുസരിച്ച് നാം നിങ്ങളുടെ വാസസ്ഥലമായ തിരുവല്ലാ തിരുമൂലപുരം ബഥനി ആശ്രമത്തിൽ എത്തി. ഈയാണ്ട് മകരമാസം 15-ാം തീയതി നിത്യകന്യകയും ഏറ്റം ശുദ്ധിമതിയും രണ്ടാമത്തെ ആകാശമെന്നു പേർ കൊണ്ടവളുമായ ദൈവമാതാവിന്റെ പെരുനാളിൽ തിരുമൂലപുരം മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ വിശുദ്ധ പിതാക്കന്മാരുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ദൈവാലയത്തിൽ വച്ച് ആശ്രമാദ്ധ്യക്ഷനായ നിങ്ങളുടെ രണ്ടാമത്തെ മാമോദീസായാകുന്ന സന്യാസാഭിഷേക ശുശ്രൂഷ ബലഹീനനായ നമ്മുടെ കൈകൾ കൊണ്ട് ദൈവാനുവാദപ്രകാരം പൂർവിക രീതി അനുസരിച്ചു നമ്മുടെ കർത്താവിനോടുള്ള സ്നേഹം മൂലം നടത്തുകയും ചെയ്തിട്ടുള്ളതുമാകുന്നു. ദൈവവിളി അനുസരിച്ചു ധാർമ്മിക ജീവിതത്തിൽ ദൈവസം സർഗ്ഗമാർഗ്ഗങ്ങളിൽ സ്ഥിരപ്പെട്ടു ജീവിക്കുകയും പരോപകാരാർത്ഥങ്ങളായ പുണ്യ പ്രവൃത്തികൾ നടത്തുകയും ദൈവരാജ്യത്തിന്റെ വളർച്ചയ്ക്കും ഐശ്വര്യത്തിനുമായി സർവ്വഥാ ശ്രമിക്കുകയും ദൈവസ്നേഹം നിമിത്തം ചെയ്‌വാൻ തക്കവണ്ണം നിങ്ങളും ബഥനി ആശ്രമപദവും ശാഖകളും മന്ദിരങ്ങളും സകല അംഗങ്ങളും നിങ്ങളുടെ സർവ്വ പരിശ്രമങ്ങളും എന്നേക്കും അനുഗ്രഹിക്കപ്പെടുന്നതിനായി നാം പ്രാർത്ഥിച്ചു. മേലാലും പ്രാർത്ഥിക്കുന്നതു മാകുന്നു. ''ഒനുവായാക്കാരനായ'' നമ്മുടെ കൈകളാൽ സന്യാസാഭിഷേകം പ്രാപിച്ചിട്ടുള്ള നിങ്ങൾ "മോറാനേശുമിശിഹാ അവിടുന്നു തന്നെ സർവ്വോപരി എന്നാളും എന്റെ നിധി" എന്നും "മോറാനേശുമിശിഹാ അവിടുന്നു തന്നെ എന്നാളും സർവ്വോപരി എന്റെ ജീവിത പ്രമാണം." എന്നും "മോറാനേശുമിശിഹാ ഇപ്പോൾ മുതൽ എന്നുമെന്നേക്കും എന്റെ സർവസ്വവും അവിടുന്നു തന്നെ" എന്നും.

(പേജ് 3.)

വിശുദ്ധ കുർബാനയുടെ മുമ്പിൽ വച്ചു ദൈവത്തോടു രഹസ്യമായി പ്രതിജ്ഞ ചെയ്തിരിക്കുന്നതായി നാം അറിയുന്നു. ബഥനി ആശ്രമപദത്തിലെ ആബോ (Abbot) എന്ന നിലയിൽ ദൈവകാരുണ്യത്താൽ ആശ്രമപദത്തിലെ ധർമ്മസന്താനങ്ങളായി ഇപ്പോൾ വിളിക്കപ്പെട്ടിരിക്കുന്നവരും മേലാൽ വിളിക്കപ്പെടുന്നവരുമായ ഏവരെയും വേണ്ട പോലെയുള്ള ധർമ്മപരിശീലനം കൊടുത്തും യഥാക്രമം ആശ്രമപദത്തിൽ സ്വീകരിച്ചും പ്രസ്തുത ആശ്രമപദത്തെ പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ സത്യേക ദൈവത്തിന്റെ തിരുനാമമഹത്വത്തിനായി മേലാലും നടത്തിക്കൊണ്ടു പോകുന്നതിനു കാരുണ്യവാനായ ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. സകലവിധ സ്വർഗ്ഗീയമായ അനുഗ്രഹങ്ങളും കൃപാവരങ്ങളും ആശ്രമപിതാവായ (Abbot) നിങ്ങൾക്കും ധർമ്മസന്താനങ്ങളും ശിഷ്യഗണങ്ങളുമായ ഏവർക്കും എല്ലാക്കാലത്തും സമൃദ്ധിയായി തന്നു നിങ്ങളെല്ലാവരെയും അനുഗ്രഹിക്കുന്നതിനു ബലഹീനനായ നാം പ്രാർത്ഥിക്കുന്നു.

നിത്യകന്യകയും പരിശുദ്ധന്മാരുടെ നാഥയും ആയ ദൈവമാതാവായ വിശുദ്ധകന്യക മറിയാമിന്റെയും സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ സർവ്വശക്തനും കരുണാനിധിയുമായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളുടെ മേലും ആശ്രമങ്ങളുടെ മേലും അവയിലെ അംഗങ്ങൾ എല്ലാവരുടെ മേലും എന്നേക്കും ഉണ്ടായിരിക്കട്ടെ.

ക്രിസ്ത്വാബ്ദം 1925 മകരം 20-ാം തീയതിക്കു കൊല്ലം 1100-മാണ്ട് മകരം 20-നു പരുമല സെമിനാരിയിൽ നിന്നും

ഒപ്പ്

ആബൂൻ മാർ ഗ്രിഗോറിയോസ്

(Archive, Bethany Ashram Generalate, Documents related to the foundation of Bethany Ashram. 3)

ഫാ. ഗീവറുഗീസിനു റമ്പാൻ പട്ടം നൽകുന്നതിനെ സംബന്ധിച്ച് മാർ ഗ്രിഗോറിയോസ് എഴുതിയ പ്രസ്തുത കത്തിൽ ഫാദർ പി.റ്റി. ഗീവറുഗീസിനെ അഭിസംബോധന ചെയ്യുന്നത് 'ബഥനി ആശ്രമസ്ഥാപകൻ ദി റൈറ്റ് റെവറൻഡ് ആബോ ഗീവറുഗീസ് ഒ.ഐ.സി' എന്നാണല്ലോ. ബഥനി ആശ്രമം സ്ഥാപിച്ചത് ഫാദർ പി.റ്റി. ഗീവറുഗീസായിരുന്നുവെന്നതിനുള്ള സംശയ രഹിതമായ തെളിവല്ലേ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ കത്ത്? ഫാദർ പി.റ്റി. വർഗീസ് ആണ് ബഥനി ആശ്രമം സ്ഥാപിച്ചു എന്ന് വ്യക്തമാക്കുന്ന മലയാള മനോരമയിൽ പ്രസിദ്ധം ചെയ്ത മറ്റൊരു രേഖ കൂടി നമുക്ക് കാണാം. ഫാദർ പി.റ്റി. ഗീവറുഗീസ് മലങ്കര സുറിയാനികത്തോലിക്കാ സഭയുടെ അദ്ധ്യക്ഷനും തിരുവനന്തപുരം ആർച്ചു ബിഷപ്പുമായിരിക്കെയാണ് 1953 ജൂലൈ 15-ന് കാലം ചെയ്തത്. 1953 ജൂലൈ 17-ന് വെള്ളിയാഴ്ച മലയാള മനോരമ പത്രത്തിൽ, അദ്ദേഹത്തെക്കുറിച്ച് എഴുതിയ മുഖപ്രസംഗത്തിൽ നാം ഇങ്ങനെ വായിക്കുന്നു. "എം. എ. അച്ചൻ, എം.ഡി. സെമിനാരി പ്രിൻസിപ്പൽ, സെറാമ്പൂർ കോളേജ് പ്രൊഫസർ, ബഥനി ആശ്രമസ്ഥാപകൻ, ആബോ ഗീവറുഗീസ്, ഫാദർ ഗീവറുഗീസ്, ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ് എന്നീ വിവിധ പേരുകളിലും നിലകളിലും സുപ്രസിദ്ധ നായിരുന്ന തിരുമേനി ദിവംഗതനായിരിക്കുന്ന വാർത്ത സന്താപ ഹേതുകമാണ്." 1919 മെയ്മാസം 29 വരെ ബഥനി ആശ്രമം സ്ഥാപിക്കപ്പെട്ടിരുന്നില്ലെന്ന് 1919 മെയ് 29-ന് പ്രസിദ്ധീകരിക്കപ്പെട്ടതും മുകളിൽ ഉദ്ധരിച്ചിട്ടുള്ളതുമായ പത്രക്കുറിപ്പ്തെളിവാണല്ലൊ.

ബഥനി ആശ്രമം സ്ഥാപിക്കപ്പെട്ടത് എന്നാണെന്ന്, അതിന്റെ സ്ഥാപകനായിരുന്ന മാർ ഈവാനിയോസ് തിരുമേനിയും, മാർ സേവേറിയോസ് തിരുമേനിയും ബഥനി ആശ്രമത്തെ ഒരു ഇന്റർ ഡയോസിയൻ സമൂഹമാക്കിത്തീർത്ത സമയത്ത്, അതിനുള്ള ഭരണഘടനയ്ക്ക് കൊടുക്കുന്ന ആമുഖത്തിൽ വ്യക്തമാക്കുന്നു. "The First order of the Imitation of Christ, also known as the Bethany Ashram, was founded by His Grace Archbishop Mar Ivanios, alias P.T. Geevarghese Panickerveetil, Mavelikkara on 15th August 1919 A.D. at Mundan Mala in Perinadd Muri,Ranni Pakuthi, when he was a priest and it was organised on the 15th August 1919 with the reception, by the founder for the first time, of the temporary profession of the members who had completed their novitiate training.'' (The Holy Rule of the Interdiocesan Congregation of the Imitation of Christ known as Bethany Ashram, 1951. Archive of the Congregation for oriental Churches, Fasc I, 74-49). 1919 ആഗസ്റ്റ് 15-ന് ആണ് ബഥനി ആശ്രമം സ്ഥാപിതമായതെന്ന് വ്യക്തമാക്കുന്ന രേഖയാണല്ലൊ ഇത്. മുകളിൽ ഉദ്ധരിച്ചിട്ടുള്ള വ്യക്തിപരമായ കത്തുകളും പ്രസിദ്ധീകരണങ്ങളും, ബഥനി സന്യാസി സമൂഹം 1919 ആഗസ്റ്റ് 15-ന് ഫാദർ പി.റ്റി. ഗീവറുഗീസിനാൽ (പിന്നീട് ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ്) സ്ഥാപിതമായ സന്യാസി സമൂഹമാണെന്നു വ്യക്തമാക്കുന്നു. ബഥനി ആശ്രമം സ്ഥാപിക്കുന്നകാലത്തും ബഥനി ആശ്രമത്തിന്റെ സ്ഥാപകനായിരുന്ന മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിത കാലത്തും 1994-ൽ ബഥനി ആശ്രമത്തിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷിക്കുന്ന സമയത്തും ബഥനി ആശ്രമത്തിന്റെ സ്ഥാപകൻ ഫാദർ പി.റ്റി. വർഗീസ് ആയിരുന്നു എന്ന കാര്യം ആർക്കും സംശയം ഇല്ലായിരുന്നു. എന്നാൽ സമീപകാലത്ത് ചരിത്ര യാഥാർത്ഥ്യങ്ങൾ മറന്നുകൊണ്ട് അസത്യംപ്രചരിപ്പിക്കുന്നതിന്റെ ഉദ്ദേശം എന്തായിരിക്കണം?

## 2. ബഥനി ആശ്രമ സ്ഥാപനത്തിന്റെ ലക്ഷ്യം: സുവിശേഷ പ്രചാരണം

എം. ഡി. സെമിനാരി പ്രിൻസിപ്പലായിരുന്ന ഫാദർ പി.റ്റി. ഗീവറുഗീസ് തത്സ്ഥാനം ഉപേക്ഷിച്ച് 1913-ൽ കൽക്കട്ടായിലെ സെറാമ്പൂർ കോളേജ് പ്രൊഫസറായി ചുമതലയേറ്റു. തന്റെ സഭയുടെ വളർച്ചയെപ്പറ്റിയുള്ള സ്വപ്നങ്ങൾ പേറിക്കൊണ്ടാണ് സഭാകേന്ദ്രമായ കോട്ടയത്തു നിന്നു സെറാമ്പൂരിലേക്ക് അദ്ദേഹം യാത്രയാവുന്നത്. എം.ഡി. സ്കൂളിന്റെ ഉയർച്ചയും ഒരു വൈദിക കോളേജിന്റെ സ്ഥാപനവുമായിരുന്നു അദ്ദേഹത്തിന്റെ സ്വപ്നങ്ങൾ. ഈ ആഗ്രഹം സാധിക്കുന്നതിനായി യുവവൈദികരെ ബിരുദധാരികളാക്കുന്നതിനു പറ്റിയ സ്ഥാപനമായിരുന്നു സെറാമ്പൂർ കോളേജ്. കോളേജ് കേരളത്തിൽ നിന്നു വിദൂരത്തിലായതിനാലും പണച്ചെലവ് കൂടുതലായതിനാലും, കോളേജിൽ ലഭ്യമാകാവുന്ന ഈ സൗകര്യം നഷ്ടപ്പെടാതെ, പ്രയോജനപ്പെടുത്തുന്നതിനായി അദ്ദേഹത്തിനു ലഭിച്ചിരുന്ന വരുമാനം ശെമ്മാശന്മാരുടെ പഠനത്തിനായി വിനിയോഗിക്കാൻ അദ്ദേഹം തീരുമാനിച്ചു. 1913-ൽ സുറിയാനി ക്രിസ്ത്യാനികളായ മൂന്ന് യുവാക്കന്മാർ ഈ സൗകര്യം പ്രയോജനപ്പെടുത്തിത്തുടങ്ങി; ഓരോ വർഷവും സെറാമ്പൂർ കോളജിൽ കൂടുതൽ യുവാക്കന്മാർ മലങ്കരയിൽ നിന്നു ചേർന്നു തുടങ്ങി. 1916-ൽ ഇവരുടെ സംഖ്യ 50 ആയി വർദ്ധിച്ചു. (The Students' Chronicle, Serampore College, May 1919) സെറാമ്പൂരിൽ പഠിച്ചിരുന്ന പ്രഥമ ബാച്ചിന്റെ പഠനം പൂർത്തിയായപ്പോൾ, എം.ഡി. സെമിനാരിയുടെ ഉയർച്ച കൊണ്ടും വൈദിക കോളേജുകൊണ്ടും സഭയിൽ യഥാർത്ഥവും ശാശ്വതവുമായ ഐശ്വര്യം സംസ്ഥാപിതമാകുമോയെന്ന സംശയം അദ്ദേഹത്തിനുണ്ടായി: "പള്ളിക്കൂടം ഉയർത്തുക, വൈദിക വിദ്യാലയം സ്ഥാപിക്കുക എന്നിവ ഇപ്പോഴത്തെ നിലയിൽ സാദ്ധ്യമാണോ? സാധിച്ചാൽ തന്നെയും അത് നിലനില്ക്കുമോ? നിലനിന്നാൽ അതുകൊണ്ടു മാത്രം സമുദായോന്നമനം കൈവരുമോ? സമുദായത്തിന്റെ യഥാർത്ഥമായ ഐശ്വര്യം ഇവയിൽ മാത്രം നിക്ഷിപ്തമോ? നമ്മോടു കൂടെയുള്ള വൈദികന്മാരായ വിദ്യാർത്ഥികളെ പള്ളിക്കൂടങ്ങളെക്കാൾ ഗുരുതരവും, ദൈവത്തിന് പൂർവ്വാധികം ഹിതകരവും, സമുദായോന്നമന ദൃഷ്ട്യാ പ്രയോജനകരവുമായ വേറെ ഏർപ്പാടുകളിലേക്ക് ഉപയോഗപ്പെടുത്തുകയല്ലയോ ആവശ്യം. ഈ സംശയങ്ങൾക്കു മറുപടി ആരായുന്നതോടൊപ്പം സഭയുടെ ദൗത്യത്തെക്കുറിച്ചുള്ള ചിന്തകളും രൂപപ്പെട്ടു." (ഗിരിദീപം, പേജ് 55). "ക്രിസ്ത്വാബ്ദം 52-ാം ആണ്ടിൽ രക്ഷകനായ മിശിഹാതമ്പുരാന്റെ നിർദ്ദേശപ്രകാശം കൊളുത്തിവെക്കപ്പെട്ട ആ മഹാപ്രദീപം ഇന്നും അതേ നിലയിൽത്തന്നെ ഇരിക്കുന്നതല്ലാതെ, അതുകൊണ്ടു നിഷ്പ്രഭങ്ങളായ പരിസരങ്ങൾക്കു പ്രകാശവും പ്രസരിപ്പും ലഭിക്കുവാൻ ഇടയായിട്ടി

ല്ലെന്നുള്ളത് സമ്മതിച്ചേ മതിയാകയുള്ളൂ.'' (ഗിരിദീപം, പേജ് 56) സുവിശേഷപ്രചരണം എന്ന സഭയുടെ പ്രഥമ കർത്തവ്യം നിർവ്വഹിക്കുന്നതിൽ സഭയ്ക്കു വീഴ്ച സംഭവിച്ചു എന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. അതിനാൽ സുവിശേഷ പ്രചരണത്തിൽ പൂർവികർക്കു വന്നിട്ടുള്ള അപരാധം പരിഹരിക്കത്തക്ക വിധത്തിൽ സുവിശേഷ പ്രചരണം നടത്തുന്നതിനായി സെറാമ്പൂരിലും മറ്റും പഠിക്കുന്ന ശെമ്മാശന്മാരുടെ പഠനം പൂർത്തിയായിക്കഴിയുമ്പോൾ ഒരു മിഷനറി സമൂഹം രൂപീകരിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ഈ ഉദ്ദേശത്തിനുപകരിക്കത്തക്ക ഉപകരണങ്ങളായിത്തീരുന്നതിനു വേണ്ട പരിശീലനം അദ്ദേഹം ശെമ്മാശന്മാർക്കു നല്കിയിരുന്നു.

ഈ ലക്ഷ്യം സാധിക്കുന്നതിനായി വ്രതങ്ങളും നിഷ്ഠകളും പാലിച്ചു പ്രാർത്ഥിച്ചു കൊണ്ടിരുന്ന വേളയിൽ മിഷനറി സമൂഹത്തിന്റെ പ്രവർത്തനത്തെയും ശൈലിയെയും ബാധിക്കുന്ന ചില പ്രശ്നങ്ങൾ അദ്ദേഹത്തിനു ബോദ്ധ്യമായി. ''പൊതുജനാഭിനന്ദനത്തിനു എപ്പോൾ ഇടം ലഭിക്കുന്നുവോ, അപ്പോൾ മുതൽ മിഷനറി സമൂഹത്തിന്റെ അധോഗതി ആരംഭിച്ചുപോയി എന്നു നിർണ്ണയിക്കാവുന്നതത്രേ. മിഷനറി സമൂഹത്തിന്റെ അംഗങ്ങളായി ചേരുന്നവർ എന്നും അതേ നിലയിൽ നിന്നു കൊണ്ട് ദൈവസേവനം ചെയ്യുമെന്നു പ്രതീക്ഷിക്കാവതല്ല. പ്രാപഞ്ചികമായ തിരമാലകൾ അവരുടെ കണ്ണുകളെ മഞ്ഞളിപ്പിക്കാവുന്നതാണ്. ഒരു ജഡവും അതിലെ അവയവങ്ങളുമെന്ന നിലയിൽ വർത്തിച്ചാൽ മാത്രം പ്രയോജനകരമായി ത്തീർന്നേക്കാവുന്ന ആ സ്ഥാപനത്തിൽ അന്യോന്യമുള്ള തെറ്റിദ്ധാരണകൾ, മത്സരങ്ങൾ, ദുരഭിമാനം എന്നിവയ്ക്കു പ്രവേശനം ലഭിക്കപ്പെട്ടേക്കാം. സമൂഹാംഗങ്ങൾ വിവാഹിതരായിത്തീരുന്ന പക്ഷം ഊർജ്ജിതമായി സുവിശേഷ പ്രചരണം നടത്തുവാൻ അവർക്കു സാധിക്കുന്നതല്ല. സമൂഹം എന്ന നിലയിൽ സംഘടനയില്ലാതെ, സ്വാഭീഷ്ടപ്രകാരം, സുവിശേഷ പ്രചരണം നടത്തിവരുന്ന സാധാരണന്മാരെപ്പോലെ,വിളവിന്റെ തോതനുസരിച്ചു കൊയ്യുവാൻ കഴിയാത്തവരായി, സ്വതന്ത്രന്മാരായ കുറേപ്പേരെ ഉണ്ടാക്കുന്നതു കൊണ്ട് കാര്യമായ ഫലം ലഭിക്കുമോ എന്നു സംശയിക്കേണ്ടതത്രേ.” (ഗിരിദീപം, പേജ് 58-59).

സഭയുടെ ആത്മീയ നവീകരണത്തിന് മിഷനറി സമൂഹത്തിന്റെ രൂപീകരണം ശാശ്വതവുമായ പരിഹാരമാവുകയില്ലെന്നു മനസ്സിലാക്കിയ ഫാദർ പി.റ്റി. ഗീവറുഗീസ് പ്രാർത്ഥനയിലും, ധ്യാനത്തിലും. വിശുദ്ധ കുർബാനയിലും ഈ കാര്യം ചിന്താവിഷയമാക്കി. തത്ഫലമായി ലഭിച്ച ദൈവിക പ്രചോദനമാണ് സന്യാസ ജീവിതത്തെക്കുറിച്ചുള്ള ബോദ്ധ്യം. ''ദൈവസേവനത്തെ ജീവിത പ്രമാണമാക്കിയവരായി, ദൈവഭക്തിയിൽ പരിപോഷിപ്പിക്ക പ്പെടുന്നവരായുള്ളവരെ തെരഞ്ഞെടുത്ത് രൂപീകരിക്കപ്പെടുന്ന ഒരു സ്ഥാപനം കൊണ്ടുമാത്രമെ സുറിയാനി സമുദായത്തിനു യഥാർത്ഥമായ അഭ്യുദയവും സുവിശേഷപ്രചരണ വേലയ്ക്കു വാസ്തവമായ ഫലപ്രാപ്തിയും ഉണ്ടാകയുള്ളൂ.” എന്നും “സുകൃതങ്ങൾ സുകൃതരിൽ നിന്നു മാത്രമേ സംജാതമാവുകയുള്ളു. പുണ്യപ്രവർത്തികളേക്കാൾ പ്രാധാന്യം കൊടുക്കേണ്ടത് പുണ്യജീവിതത്തിന്നത്രേ. ലോകരെ ദൈവത്തിങ്കലേക്കു തിരിക്കണമെങ്കിൽ യഥാർത്ഥമായ ദൈവഭക്തിയും ദൈവസ്നേഹവുമുള്ള സുവിശേഷകന്മാർ ഉണ്ടായിരിക്കണം” (ഗിരിദീപം പേജ്, 59) എന്നുമുള്ള ചിന്തകളിൽ എത്തിച്ചേരുകയും ''ദൈവസേവനത്തേക്കാൾ അത്യുത്തമമല്ലയോ ദൈവസമ്പാദന”മെന്നുള്ള (ഗിരിദീപം പേജ്, 61) ആദർശം അദ്ദേഹത്തിൽ രൂപപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ ബോദ്ധ്യം തന്റെ ആത്മകഥയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. “സ്വയമേവ തങ്ങളെത്തന്നെ ദൈവത്തിനായി പ്രതിഷ്ഠിക്ക പ്പെട്ടിട്ടുള്ള സന്യാസികളടങ്ങിയ ഒരു സമൂഹം തന്നെയാണു വേണ്ടതെന്നും, ദൈവതിരുവിഷ്ടം അതാണെന്നും, അതിനാൽ അതാണു ജീവിതാദർശമായിരിക്കേണ്ടതെന്നും, അതിനായിട്ടു വേണം ശിഷ്ടായുസ്സിനെ വിനിയോഗിപ്പാനെന്നും നാം ദൈവകൃപയെ അവലംബ മാക്കിക്കൊണ്ടു നിശ്ചയിച്ചു. ഒട്ടധികം ദിവസങ്ങളിലേയും മാസങ്ങളിലേയും പര്യവേക്ഷണങ്ങളുടെയും പര്യാലോചനകളുടെയും പ്രാർത്ഥന, കുർബാന എന്നിവയുടെയും ഫലമായി ദൈവത്തിൽ നിന്നു ലഭിക്കപ്പെട്ട പ്രസ്തുത ആദർശത്തെ നാം ഒരു അമൂല്യ നിധിയെന്നവണ്ണം വിലമതിക്കുകയും തേടുവാൻ ഉദ്യമിക്കുകയും ചെയ്തു.” (ഗിരിദീപം, പേജ് 61-62) “ക്രൈസ്തവ സഭയുടെ സർവ്വപ്രധാനമായ ചുമതല സുവിശേഷ പ്രചരണമാണെന്നും'' (ഗിരിദീപം, പേജ്. 56) ഈ ദൗത്യം നിർവ്വഹിക്കുന്ന കാര്യത്തിൽ മലങ്കര സുറിയാനി സമുദായം യാതൊന്നും ചെയ്തിട്ടില്ലാത്തതിനാൽ, സ്വയം പരിത്യാഗികളായ സന്യാസിമാരാൽ, ഈ ദൗത്യം നിർവഹിക്കാൻ സാധിക്കുമെന്നുമുള്ള ദൈവികമായ ബോദ്ധ്യത്തോടെയാണ് ഫാദർ പി.റ്റി. ഗീവറുഗീസ് ബഥനി സന്യാസി സമൂഹം സ്ഥാപിച്ചത്.

റാന്നി-പെരുന്നാട്ടിലുള്ള മുണ്ടൻ മലയിലാണ് ആശ്രമം സ്ഥാപിക്കുന്നതെന്നു നിശ്ചയിച്ചതിനുശേഷം, അവിടെ നടത്താനുദ്ദേശിക്കുന്ന പ്രവർത്തനങ്ങളുടെ ഗണത്തിൽ അദ്ദേഹം പ്രാധാന്യം നല്കിയ ഒരു കാര്യം “സുവിശേഷ വേലക്കായി ആളുകളെ പരിശീലിപ്പിക്കുന്നതിനുള്ള ഒരു ശാല” (ഫാദർ പി.റ്റി. ഗീവറുഗീസ് വടശ്ശേരിക്കര സ്വദേശി ശ്രീമാൻ എം. എം. ഇടിക്കുളയ്ക്ക് 1917 ഒക്ടോബർ 25-നു എഴുതിയ കത്ത്, ബഥനി ആശ്രമ ജനറലേറ്റ് ആർക്കൈവ്, Documents related to the foundation of Bethany Ashram 3.17.1) ഉണ്ടാവണമെന്നതായിരുന്നു. സുവിശേഷ പ്രചാരണ വേലയ്ക്കായി 1919-ൽ സ്ഥാപിച്ച ബഥനി ആശ്രമവും, 1925-ൽ സ്ഥാപിച്ച ബഥനി മഠവും കൂടാതെ, ഗൃഹസ്ഥർക്കു വേണ്ടിയുള്ള തൃതീയാശ്രമം വഴിയായും യഥാർത്ഥമായ സുവിശേഷ വേല നടത്തണമെന്നദ്ദേഹം ആഗ്രഹിച്ചു. “ദൈവത്തിന് ഇഷ്ടമുള്ള സമയത്തും വിധത്തിലും ഈ ആദർശം ഈ നാട്ടിലെ ക്രിസ്ത്യാനികളുടെ ഇടയിൽ സ്വീകരിക്കപ്പെടുമെന്നും ഈ ആദർശം സ്വീകരിക്കുന്നവരായ ക്രിസ്തീയ കുടുംബങ്ങൾ വഴിയായി ഈ രാജ്യത്ത് യഥാർത്ഥമായി സുവിശേഷ വേല വിജയകരമാംവണ്ണം നടക്കുന്നതിനു സംഗതിയാകുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.'' (മെത്രാൻ

അവർകളുടെ പ്രസംഗം, പേജ് 5) പുണ്യ ജീവിതം നയിച്ചുകൊണ്ട്, സുവിശേഷ പ്രചരണ ജോലി നിർവഹിച്ച് ദൈവത്തെ മഹത്വപ്പെടുത്താൻ, ഇപ്രകാരം വിളിച്ചു വേർതിരിക്കപ്പെട്ടവരെ അനുഗ്രഹിക്കണമെ എന്ന് അദ്ദേഹം പ്രത്യേകം പ്രാർത്ഥിക്കുന്നുമുണ്ട്. "കൊയ്ത്തു വളരെയുണ്ട് വേലക്കാർ ചുരുക്കം എന്നരുളിചെയ്ത കർത്താവേ, നിന്റെ വിളവിനെ ശേഖരിപ്പാൻ സന്യാസിമാരും സന്യാസിനിമാരുമായ അനേകരെ എഴുന്നേല്പിക്കണമെ. പ്രാർത്ഥനാ ജീവിതം കൊണ്ടും പുണ്യ പ്രവൃത്തികൾ കൊണ്ടും നിന്നെ മഹത്വപ്പെടുത്തുകയും ലോകത്തിനു നിന്റെ വിശുദ്ധിയും സ്നേഹവും വെളിപ്പെടുത്തുകയും ചെയ്യുന്ന പുണ്യാത്മാക്കളായ അനേകം സ്ത്രീപുരുഷന്മാരെ നീ തരണമെ. പിതാവേ ഭൂമിയിൽ നിന്റെ തിരുനാമം സർവ്വോപരി പരിശുദ്ധമാക്കപ്പെടണമെ," (ഗിരിദീപം, പേജ് 65). സുവിശേഷ പ്രചരണാർത്ഥമാണ് ബഥനി ആശ്രമം സ്ഥാപിതമായതെന്നു മാർ ഈവാനിയോസ് തിരുമേനിയുടെ ചിന്തകളിൽ നിന്നും ഈ പ്രാർത്ഥനയിൽ നിന്നും വ്യക്തമാണ്. ഏതു കാലം മുതലാണ് ഭാരതീയ ജീവിത ശൈലി ബഥനിയിൽ സ്വീകരിച്ചത് എന്നു കൂടി കാണാം.

### 3. ഭാരതീയ സന്യാസജീവിത ശൈലിയും, സാംസ്കാരികാനുരൂപണവും

ബഥനി ആശ്രമ സ്ഥാപനത്തിനു ശേഷം വളരെ വൈകിയാണു ഭാരതീയ സന്യാസ ശൈലി ബഥനിയിൽ സ്വീകരിച്ചതെന്ന ചിന്ത സമീപകാലത്തായി പലരും പ്രചരിപ്പിക്കുന്നുണ്ട്. എന്നാൽ ഭാരതത്തിൽ സുവിശേഷവേല ചെയ്യുക ബഥനി ആശ്രമത്തിന്റെ പ്രത്യേക നിയോഗമാകയാൽ അതിനു യോജിച്ച ജീവിതശൈലി പിന്തുടരണമെന്ന് ഫാദർ പി. റ്റി. ഗീവറുഗീസ് ബഥനിയുടെ ആദർശത്തെ രൂപപ്പെടു ത്തുന്ന കാലത്തു തന്നെ നിശ്ചയച്ചിരുന്നു.

നൂറു വർഷങ്ങൾക്കു മുമ്പ് ഈ വിധമുള്ള ഒരു സമീപനം വൈമുഖ്യത്തോടു കൂടിയായിരുന്നു സഭ കണ്ടിരുന്നത്. 'സാംസ്കാരികാനുരൂപണം' (inculturation) എന്ന പദംപോലും ഉപയോഗത്തിൽ വരുന്നതിനു മുമ്പ് ഈ സമീപനത്തിന്റെ ആവശ്യകതയെ ക്കുറിച്ച് അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. സാംസ്കാരികാനുരൂപണമെന്ന് ഇന്ന് ഉപയോഗിക്കുന്ന പദത്തിനു പകരം 'ക്രിസ്തുമതത്തെ ഭാരതത്തിൽ സ്വദേശീയമാക്കി ചെയ്യുക' എന്ന പ്രയോഗം അദ്ദേഹം ഉപയോഗിച്ചു. മെത്രാഭിഷേകാനന്തരം നടത്തിയ പ്രസംഗത്തിൽ ഈ ബോദ്ധ്യം അദ്ദേഹം വ്യക്തമാക്കുന്നുണ്ട്: "ഈ ഭാരതഭൂമിയിൽ ഏകദേശം പത്തൊൻപതു ശതവർഷങ്ങൾക്കു മുമ്പു ക്രിസ്തുമതം സ്ഥാപിച്ചതായി നാം അഭിമാനിക്കുന്നുണ്ടല്ലൊ. ഇത്ര ദീർകാലമായിട്ടും നമ്മടെ ക്രിസ്ത്യാനിത്വം പലേ വിഷയങ്ങളിൽ കേവലം പാരദേശികമായിട്ടാണ് ഇവിടെ സ്ഥിതി ചെയ്യുന്നത്. സ്വദേശീയമായ അവസ്ഥ ക്രിസ്തുമതത്തിനു വരാത്ത കാലത്തോളം ഭാരതഖണ്ഡത്തിലുള്ള ഹിന്ദുമുസ്ലീം ജനസമുദായങ്ങളെ ക്രിസ്തുയേശുവിങ്കലേക്കു കൊണ്ടുവരാൻ പ്രയാസമാണ്. പുരാതനമായ ക്രിസ്തീയ സഭയുടെ അപ്പസ്തോലികവും കാതോലികവുമായ അടിസ്ഥാന തത്വങ്ങൾക്കു ലവലേശം പോലും ഭേദം വരുത്താതെ ക്രിസ്തുമതത്തെ ഭാരതത്തിൽ സ്വദേശീയമാക്കി ചെയ്യുവാൻ സാധിക്കും." (മെത്രാനവർകളുടെ പ്രസംഗം, പേജ് 37-38). ഭാരതീയ സന്യാസ മൂല്യങ്ങൾ ആറുവർഷം സ്വായത്തമാക്കിയതിനു ശേഷമാണ് 1925-ൽ ഈ കാര്യം പൊതുജനസമക്ഷം അദ്ദേഹം അവതരിപ്പിക്കുന്നത്. ബാഹ്യമായ ഏതെങ്കിലും അടയാളങ്ങൾ മാത്രം സ്വീകരിച്ചു കൊണ്ടുള്ള ഒരു സാംസ്കാരികാനുരൂപണമല്ലായിരുന്നു അദ്ദേഹത്തിന്റെ സമീപനം. വളരെ ആഴമായ ഒരു സമീപനരീതി അദ്ദേഹം ഈ കാര്യത്തിൽ സ്വീകരിച്ചു. സന്യാസാശ്രമം സ്ഥാപിക്കുന്നതിനാവശ്യമായ പരിജ്ഞാനം നേടുന്നതിന്റെ ഭാഗമായി ഉത്തരേന്ത്യയിലുള്ള കത്തോലിക്കരുടെയും പ്രൊട്ടസ്റ്റന്റുകാരുടെയും ഒട്ടനേകം സന്യാസാശ്രമങ്ങൾ സന്ദർശിക്കുകയും അതിലെ ശ്രേഷ്ഠന്മാരിൽ നിന്നു കാര്യങ്ങൾ ഗ്രഹിക്കുകയും ചെയ്തു. അതുപോലെ പ്രാധാന്യത്തോടുകൂടി അദ്ദേഹം കണ്ട കാര്യമാണ് ഹൈന്ദവ സന്യാസാശ്രമ സന്ദർശനം. മാർ ഈവാനിയോസ് തിരുമേനിയുടെ ജീവചരിത്രകാരനായ ഫാദർ തോമസ് ഇഞ്ചയ്ക്കലോടി ഇപ്രകാരം എഴുതിയിരിക്കുന്നു: "മഹാകവി രവീന്ദ്രനാഥ ടാഗോർ "വിശ്വഭാരതി" എന്ന പേരിൽ ആരംഭിച്ച ശാന്തിനികേതനത്തിൽ പല പ്രാവശ്യം പോകുന്നതിനും മഹാകവിയെ സന്ദർശിച്ച് സംഭാഷണം നടത്തുന്നതിനുമുള്ള ഭാഗ്യം കഥാപുരുഷനു സിദ്ധിച്ചു. ഭാരതീയ സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടിക്കൊണ്ടിരുന്ന മഹാത്മാഗാന്ധി ആരംഭിച്ച സബർമതി ആശ്രമത്തിലും കഥാപുരുഷൻ പോകുകയും അവിടത്തെ സ്ഥിതിഗതികൾ നേരിട്ടു മനസ്സിലാക്കുകയും ചെയ്തു. സന്യാസാശ്രമ രൂപവത്കരണത്തിന് ഇവയൊക്കെയും സഹായകമായി ഭവിച്ചു." (ഫാദർ തോമസ് ഇഞ്ചയ്ക്കലോടി ആർച്ചു ബിഷപ്പ് മാർ ഈവാനിയോസ്, കോട്ടയം. 2012 (മൂന്നാം പതിപ്പ്), പേജ് 165). "ക്രിസ്തീയ വിശ്വാസം ലോകത്തിൽ നന്മയായിട്ടുള്ള യാതൊന്നിനെയും നശിപ്പിക്കുകയില്ലെന്നു മാത്രമല്ല അവയെ ശ്രേഷ്ഠതപ്പെടുത്തുകയും പ്രോത്സാഹിപ്പിക്കുകയുമത്രേ ചെയ്യുന്നത്. സന്യാസ ജീവിതം സംബന്ധിച്ചാണെങ്കിൽ ഭാരതത്തിനു അതിപുരാതനമായ ഒരു പാരമ്പര്യമുണ്ട്. ക്രിസ്തുമതം അതിനെ നശിപ്പിക്കുകയല്ല. പ്രത്യുത വിശ്വാസത്തിനും സന്മാർഗ്ഗത്തിനും വിപരീത മല്ലാത്തിടത്തോളം അതിൽ നന്മയായിട്ടുള്ളതിനെ സ്വീകരിച്ച് ക്രിസ്ത്രീയമാക്കി സംസ്കരിക്കുകയും അപ്രകാരം ഇന്നു ചിലർ പറയുന്നതുപോലെ ക്രിസ്തുമതം പാശ്ചാത്യമല്ലെന്നും സങ്കുചിതമായ ദേശീയ ചിന്തകൾക്ക് അത് ഉപരിസ്ഥമാണെന്നും തെളിയിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ബഥനിയുടെ ആദർശത്തെ രൂപീകരിക്കുന്നതിൽ ഈ ചിന്ത നമ്മെ പ്രത്യേകം പ്രേരിപ്പിച്ചിട്ടുണ്ട്." (ബഥനി ആശ്രമം, ബഥനി മഠം, മേരിമക്കൾ സന്യാസിനീ സമൂഹം എന്നിവയിലേക്കുള്ള ദൈവവിളി സംബന്ധിച്ച് 1946 നവംബർ 12-ന് പ്രസിദ്ധം ചെയ്ത ഇടയലേഖനം, ജാഗരൂകനായ അജപാലകൻ, ഫാദർ പ്രഭീഷ് ജോർജ്ജ് (എഡിറ്റർ) തിരുവന്തപുരം, 2012 പേജ് 148). ശ്രീരാമകൃഷ്ണ പരമഹംസരുടെയും സ്വാമി വിവേകാനന്ദന്റെയും വീക്ഷണങ്ങളും കൽക്കട്ടായിലെ നവോത്ഥാന നേതാക്കളും ഫാ. ഗീവറുഗീസിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. സംസ്കാരികാനു രൂപണത്തിന്റെ ഭാഗമായി

അദ്ദേഹം സ്വീകരിച്ച ഘടകങ്ങൾ താഴെപ്പറയുന്നവയാണ്.

### 3. i. പേരുകൾ

ഹിന്ദുമതത്തിൽ ദൈവത്തിനു സ്വയം സമർപ്പിക്കപ്പെട്ട ആളുകളെക്കുറിച്ച് പറയാൻ ഉപയോഗിച്ചിരുന്ന പദമായ 'സന്യാസി' എന്ന പദവും, അവരുടെ വാസസ്ഥലത്തിനു 'ആശ്രമം' എന്ന പദവും ഫാദർ പി.റ്റി. ഗീവറുഗീസ് സ്വീകരിച്ചത് മലങ്കര സഭയിൽ ഒരു നവീന സമ്പ്രദായമാണ്. സുറിയാനി പദമായ 'ദയറാ' എന്നോ, അക്കാലത്ത് കത്തോലിക്കാ സഭയിൽ ഉപയോഗിച്ചിരുന്ന 'കൊവേന്ത' എന്ന പദമോ അല്ല അദ്ദേഹം ഉപയോഗിച്ചത്. അതുപോലെ സന്യാസത്തിന്റെ വിവിധ പരിശീലന ഘട്ടത്തിലുള്ളവർ വിളിക്കപ്പെട്ടിരുന്നതും ഇന്ത്യൻ പദങ്ങളായ 'ആയാതൻ,' 'അർത്ഥി', 'ധർമ്മ ശിഷ്യൻ', 'തല്ക്കാല വ്രതസ്ഥൻ'. 'നിത്യവ്രതസ്ഥൻ'എന്നിങ്ങനെയുള്ള പദങ്ങളാലായിരുന്നു.

### 3. ii. വേഷവിധാനം

തങ്ങൾ പ്രവർത്തിക്കുന്ന ദേശത്ത് പൊതു സ്വീകാര്യത ലഭിക്കത്തക്കതായിരിക്കണം ആശ്രമാംഗങ്ങൾ ധരിക്കുന്ന വേഷം എന്ന് ഫാദർ പി.റ്റി. ഗീവറുഗീസിന് നിർബന്ധമുണ്ടായിരുന്നു. ദൈവവേലയ്ക്കു വേർതിരിക്കപ്പെട്ടവരാണെന്ന ബോദ്ധ്യം തങ്ങളിലും മറ്റുള്ളവരിലും നിലനില്ക്കുന്നതിനു സഹായിക്കുന്നതും, ഇൻഡ്യയിൽ ഏതു ഭാഗത്തും ചേരുന്നതുമായ ഒരു വേഷമായിരിക്കണം ഇതെന്നും അദ്ദേഹം ആഗ്രഹിച്ചു. 1917 നവംബർ 25-ന് വട്ടശ്ശേരിൽ തിരുമേനിയ്ക്ക് ഈ വിഷയത്തെക്കുറിച്ച് താഴെക്കാണുന്ന വിധത്തിൽ അദ്ദേഹം എഴുതി: "ദൈവവേലക്കാരുടെ വേഷമാണെന്നു ഹിന്ദുക്കൾ, ബുദ്ധമതക്കാർ, മുഹമ്മദീയർ മുതലായ ഏവരും മുൻവിധി കൂടാതെ വകവെയ്ക്കുന്നതായിരിക്കണം. ഇപ്പോൾ ഇൻഡ്യയിലെ ക്രിസ്തീയ വകുപ്പുകളിൽ ആർക്കും ഇല്ലാത്തതായിരിക്കണം. വേഷം കാണുമ്പോൾ തന്നെ ഇതരന്മാർക്കു വെറുപ്പു തോന്നാതെ അവർ നമ്മുടെ വചനം കേൾക്കുന്നതിനായി അടുത്തു വരത്തക്കതായിരിക്കണം. ഈ നിലയിൽ ഒരു വേഷമായിരുന്നാൽ കൊള്ളാം. വളരെ നാളായി ഞങ്ങൾ അന്വേഷിക്കുകയും ആലോചിക്കുകയും ചെയ്യുന്നതിൽ ഒരു വേഷം നല്ലതായി തോന്നുന്നുണ്ട്. നമ്മുടെ അച്ചന്മാർ ഉപയോഗിക്കുന്ന കറുത്ത കുപ്പായത്തിന്റെ വെട്ടു പോലെ വെട്ടി വെള്ളത്തുണികൊണ്ടു തയ്ച്ചതും കാവി മുക്കിയതുമായ കുപ്പായവും ആ നിറത്തിൽ തന്നെയുള്ള ഇടകെട്ടുമാണ്. ധൃതിയോ നിർബന്ധമോ ഒട്ടുമില്ല. ഇൻഡ്യയുടെ ആകെപ്പാടെയുള്ള സ്ഥിതി ആലോചിച്ചിട്ട് ഇതു നല്ലതാണെന്നു തിരുമനസ്സിലേക്ക് അടുത്ത അഞ്ചാറു മാസത്തിനകം തോന്നുന്ന പക്ഷം മതി. തിരുവിതാംകൂർ, കൊച്ചി ഈ രണ്ടു രാജ്യങ്ങളേക്കാൾ അനേക മടങ്ങ് വലുപ്പമുള്ള ഒരു രാജ്യത്തെ സുവിശേഷവേലയ്ക്കു നാം ചുമതലക്കാരാണെന്നും ലോകമെന്നുവച്ചാൽ മലയാള രാജ്യം മാത്രമല്ലെന്നും നമ്മുടെ ആളുകൾക്കു ബോദ്ധ്യപ്പെടാനും കൊള്ളാം." (ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്, പേജ് 172). സുവിശേഷ വേലയ്ക്കായുള്ള തങ്ങളുടെ അർപ്പണത്തെ ഓർമ്മപ്പെടുത്താനും, ഭാരതത്തിൽ പൊതുസ്വീകാര്യത ലഭിക്കാനുമായി കാവി വസ്ത്രം തെരഞ്ഞെടുത്തതിനെപ്പറ്റി ആത്മകഥയിൽ അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു:"ബഥന്യാശ്രമസ്ഥന്മാരെല്ലാവരും കാഷായ വസ്ത്രം ധരിച്ചു കൊള്ളണമെന്നുള്ളത് നിർബന്ധമാകുന്നു. ഇതിനാൽ കേവലം മണ്ണുതന്നെയാണ് എന്ന് എപ്പോഴും ഒരു സന്യാസി അനുസ്മരിക്കുന്നതിനു പുറമേ, താൻ ദൈവത്തിനു വേണ്ടി നിന്ദിക്കപ്പെടാനും ചവിട്ടപ്പെടാനുമുള്ളവനാകുന്നു എന്നുള്ള തത്വം ഗ്രഹിക്കുകയും ചെയ്യുന്നു. സുവിശേഷ പ്രചരണ സൗകര്യത്തെയും ആദായത്തെയും ഗൗനിക്കുമ്പോഴും കാഷായ വസ്ത്രം ഉത്തമവുമാണല്ലോ." (ഗിരിദീപം, പേജ് 135)

### 3. iii. ലളിത ജീവിതം

ഭാരതസംസ്കാരത്തിൽ നിന്നും സ്വീകരിച്ച മറ്റൊരു ഘടകം ലളിത ജീവിതശൈലിയാണ്. സസ്യാഹാരമായിരുന്നു ബഥനി ആശ്രമത്തിലെ ആഹാര രീതി. അത് നിലത്ത് ചമ്രം പടഞ്ഞിരുന്നാണ് കഴിച്ചിരുന്നത്. കായികാധ്വാനത്തിനും ആരംഭം മുതൽ തന്നെ ബഥനിയിൽ പ്രാധാന്യം നല്കിയിരുന്നു. അനാഥക്കുഞ്ഞുങ്ങൾ,അതിഥികൾ, ആശ്രമസ്ഥർ എന്നിവരുടെ ചെലവിനായി നാനാജാതിമതസ്ഥരായ ആളുകളിൽ നിന്നു ലഭിച്ചിരുന്ന സംഭാവനകൾ, പിടിയരി എന്നിവയ്ക്കു പുറമെസന്യാസികളുടെ കായികാദ്ധ്വാനത്തിന്റെ ഫലങ്ങളും ആവശ്യമായിരുന്നു. (ഗിരിദീപം പേജ് 90-100). സന്യാസത്തിന്റെ പൊതു സവിശേഷതയായ മൗനം, ഏകാന്തത, പരിത്യാഗം, വിനയം, ദൈവാശ്രയം എന്നീ നന്മകൾ സ്വീകരിക്കുന്നതിലും ഹൈന്ദവാശ്രമങ്ങൾ ഫാദർ പി.റ്റി. ഗീവറുഗീസിനെ സ്വാധീനിച്ചിട്ടുണ്ട്. അതിനാലാണ് കോട്ടയം, കുന്നംകുളം ആദിയായി ജനങ്ങളാൽ നിബിഡീകൃതങ്ങളായപട്ടണങ്ങളേക്കാളുപരിയായി, ജനവാസം അധികം ഇല്ലാത്ത ഭൂഭാഗമായ വടശ്ശേരിക്കരയിലെ മുണ്ടൻ മല തെരഞ്ഞെടുത്തത്. "നിശബ്ദതയും ഏകാന്തതയുമത്രേ സന്യാസജീവിതത്തിനാവശ്യം. ദൈവകൃപയെ ഒഴിച്ചാൽ ഇവയ്ക്കുതന്നെയാണു പ്രാധാന്യം നല്കേണ്ടതും." (ഗിരിദീപം പേജ് 70).

1925-ൽ മെത്രാനായി അഭിഷിക്തനായപ്പോഴും, ബഥനി ആശ്രമസ്ഥനായ അദ്ദേഹം സഭാഭരണമുള്ള തിരുമേനിമാരുടെ ജീവിതരീതിയിൽ നിന്നു വ്യത്യസ്തമായ ഒരു ശൈലിയാണു സ്വീകരിക്കുന്നതെന്നു പ്രസ്താവിച്ചിരുന്നു: "നമ്മുടെ സമുദായത്തിന്റെ ആത്മാഭിമാനം മൂർത്തിഭവിച്ചിരിക്കുന്നത് ഈ തിരുമേനികളിലാണ് (കാതോലിക്കാബാവയും, സഭാഭരണമുള്ള തിരുമേനിമാരും). തിരുമേനികൾ രാജർഷിമാരാണ്. രാജത്വമുള്ള മഹർഷികൾ ജനസമുദായത്തിന്റെ അഭിമാനവും അന്തസും യഥോചിതം പരിരക്ഷിക്കത്തക്കവിധത്തിൽ വേണ്ട ആഡംബരങ്ങളോടും പ്രഭാവത്തോടും മഹിമാ സൂചകങ്ങളായ ബാഹ്യചിഹ്നങ്ങളോടും കൂടി സമുദായനേതൃത്വം വഹിച്ചു ജീവിക്കേണ്ടവരാണ്... നേരെ മറിച്ചു ബഥനിയുടെ എപ്പിസ്കോപ്പാ രാജർഷിത്വമുള്ള ദേഹമല്ല. പൂർവകാലത്തു ക്രിസ്തീയ സഭയിൽ വനാന്തരങ്ങളിൽ താമസിച്ചുകൊണ്ട് "ദാരിദ്ര്യം ധനമായി"അവലംബിച്ചിരുന്ന സന്യാസിശ്രേഷ്ഠന്മാരായ പിതാക്കന്മാരുടെ പിന്നടിയിൽ നടപ്പാൻ ആഗ്രഹിക്കുന്ന ഒരാളാണ് ബഥനി മെത്രാൻ. ഈ ഹൈന്ദവ ഭൂമിയിൽ രാജർഷിമാരെ കൂടാതെ വാനപ്രസ്ഥ

ന്മാരായ മഹർഷിമാരും ഉണ്ടായിരുന്നല്ലൊ. പൂർവ്വികസഭയിൽ വനാന്തരങ്ങളിൽ ആശ്രമവാസം ചെയ്തിട്ടുള്ള സന്യാസിമാരും, അങ്ങനെയുള്ള സന്യാസാശ്രമങ്ങളിലെ അദ്ധ്യക്ഷന്മാരായിരുന്ന മേല്പ്പട്ടക്കാരും ഏകദേശം ഈ വിധമുള്ള ജീവിതാദർശം സ്വീകരിച്ചവരായിരുന്നുവെന്നുള്ള സത്യം ഇവിടെ പ്രസ്താവിക്കുന്നത് അനുയോജ്യമായിരിക്കുമെന്നു വിശ്വസിക്കുന്നു... ബഥനി മെത്രാനു സമുചിതമായ വാസസ്ഥലം ബഥന്യാശ്രമത്തിലെ "കുടിൽ" ആകുന്നു. കാതോലിക്കാബാവായുടെ അംശവടിയും സ്ലീബായും രത്ന ഖചിതങ്ങളായിരുന്നാൽ യാതൊരു ദോഷവുമില്ല. എന്നാൽ ഇവിടെ പ്രസംഗിച്ചവരായ മാന്യന്മാർ പ്രസ്താവിച്ച പ്രകാരം ബഥനി മെത്രാന് മരം കൊണ്ടുള്ള അംശവടിയും മരക്കുരിശും സ്ലീബായും അനുയോജ്യമാണ്. ബഥന്യാശ്രമത്തിൽ ഭക്ഷണം കഴിക്കുന്നതിനു ഞങ്ങൾ ഉപയോഗിക്കുന്ന മൺചട്ടി മാറ്റേണ്ട ആവശ്യം ബഥനിമെത്രാന് ഇല്ല." (മെത്രാനവർകളുടെ പ്രസംഗം. പേജ് 7-9)

മാർ ഈവാനിയോസ് തിരുമേനി കാലം ചെയ്തപ്പോൾ ഓർത്തഡോക്സു സഭയുടെ വകയായി പ്രസിദ്ധപ്പെടുത്തിയിരുന്ന "ചർച്ച് വീക്ലി" എന്ന വാരികയിൽ എഴുതിയിരുന്നമുഖപ്രസംഗത്തിൽ, ബഥനി ആശ്രമസ്ഥാപനത്തെക്കുറിച്ച് ചിന്തിച്ചിരുന്ന കാലം മുതൽ ഭാരതീയ ശൈലി സ്വീകരിക്കുന്ന കാര്യത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന ബോദ്ധ്യത്തെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്: "എം.എ. അച്ചൻ കൽക്കട്ടായിൽ താമസിച്ചിരുന്ന കാലത്താണ് ഇൻഡ്യ രാഷ്ട്രീയവും സാമുദായികവുമായ ഒരു പ്രബുദ്ധത പ്രകാശിപ്പിക്കുവാൻ തുടങ്ങിയത്. ഇൻഡ്യൻ രാഷ്ട്രീയ നഭോമണ്ഡലത്തിൽ ഗാന്ധിജിയാകുന്ന മഹാജ്യോതിസ് പ്രത്യക്ഷപ്പെട്ടു. ലോകോത്തമന്മാരായ കവികളുടെ ഗണത്തിൽ മഹാകവി ടാഗോർ വിജ്ഞാനപ്രഭാപൂരം പരത്തി കീർത്തി സമാർജ്ജിച്ച കാലം; ഗാന്ധിജി സബർമതി ആശ്രമവും മഹാകവി വിശ്വഭാരതി എന്നറിയപ്പെടുന്ന ശാന്തിനികേതനും സമാരംഭിച്ചു. ആ ആശയത്താൽ ആകൃഷ്ടനായിട്ടായിരിക്കണം എം. എ. അച്ചൻ സുഖപ്രദമായ പ്രൊഫസർ പദം ഉപേക്ഷിച്ചു തനി ഭാരതീയ സംസ്കാരത്തിൽപ്പെട്ട കാവിവസ്ത്രവും സ്വീകരിച്ച് തന്റെ സമുദായ മദ്ധ്യത്തിൽ ബഥനി ആശ്രമവും ബഥനി സന്യാസിനി സമൂഹവും സ്ഥാപിച്ചത്. ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സും ഭാരതീയ സ്വാതന്ത്ര്യ പ്രക്ഷോഭണ നേതാക്കന്മാരും തട്ടിയുണർത്തിയ ദേശീയ ബോധത്തിനു തികച്ചും അനുയോജ്യമായ വിധത്തിൽ രൂപം പ്രാപിച്ചു വളർന്ന ഈ സന്യാസ പ്രസ്ഥാനത്തിനു ഭാരതീയവും, ദേശീയവുമായ ഒരു പ്രാധാന്യം പലരും ദർശിച്ചു... ഒരു വിധത്തിൽ മാർ ഈവാനിയോസ് തിരുമേനിയുടെ ജീവചരിത്രത്തിലെ ഏറ്റവും മഹത്തായ അദ്ധ്യായം ആ ബഥനി ആശ്രമ കാലമാണെന്നു പറയാം. അദ്ദേഹം ഭക്തിജീവിതത്തിനു സൽപ്രേരണ നല്കിയ അനേകം യുവതീ യുവാക്കന്മാർ ദൈവികവും സേവനപരവുമായ ഒരു ജീവിത ദർശനത്തിൽ സ്ഥിരപ്രതിഷ്ഠിതരായിത്തീർന്നിട്ടുണ്ട്. ധ്യാനത്തിനും, പ്രാർത്ഥനയ്ക്കും, സേവനത്തിനും തിരുമേനി അന്നു പുരാണകാലത്തെ മഹർഷിശ്രേഷ്ഠന്മാരെപ്പോലെ പ്രവർത്തിച്ചു." (ചർച്ചു വീക്ക്ലി (Vol. Vii. No. 29) ഇഞ്ചയ്ക്കലോടി, പേജ് 177-178). ഭാരതത്തിൽ ഭാരതീയർക്കുവേണ്ടി ഭാരതീയനാൽ സ്ഥാപിക്കപ്പെട്ട പുത്തൻകൂർ വിഭാഗത്തിലെ പ്രഥമസന്യാസി സമൂഹമായ ബഥനി ആശ്രമത്തിന്റെ ആരംഭം മുതൽ തന്നെ ഭാരതീയ ജീവിത ശൈലി സ്വീകരിച്ചിരുന്നുവെന്നും, അത് സമൂഹസ്ഥാപകനും, ആശ്രമാംഗങ്ങൾക്കും പൊതുജനസമക്ഷം സ്വീകാര്യത നേടിക്കൊടുത്തിരുന്നുവെന്നും പ്രസ്തുത പ്രസിദ്ധീകരണങ്ങളിൽ നിന്നു വ്യക്തമാണ്.

## ഉപസംഹാരം

മലങ്കര യാക്കോബായ ഓർത്തഡോക്സ് സഭയുടെ അഭ്യുന്നതിയ്ക്ക് സന്യാസസഭ അത്യന്താപേക്ഷിതമാണെന്നുള്ള ബോദ്ധ്യം നിമിത്തം സെറാംപൂർ കോളേജ് പ്രൊഫസറായിരുന്ന ഫാദർ പി.റ്റി. ഗീവറുഗീസ് 1919 ആഗസ്റ്റ് 15-ന് ബഥനി ആശ്രമം സ്ഥാപിച്ചു എന്നു നാം കണ്ടു. സഭയുടെ പ്രഥമ കർത്തവ്യമായ സുവിശേഷ പ്രചരണം എന്ന ദൗത്യം നിർവഹിക്കുന്ന കാര്യത്തിൽ മലങ്കര സുറിയാനി സമുദായം യാതൊന്നും ചെയ്തിട്ടില്ലെന്നും, പൂർവികരുടെ നിഷ്ക്രിയത്വത്തിനു കൂടി പരിഹാരം ചെയ്യാൻ കഴിയേണ്ടതുണ്ടെന്നും ഈ ദൗത്യം നിർവഹിക്കുന്നതിനായി ശിഷ്ടായുസ്സ് വിനിയോഗിക്കേണ്ടതുണ്ടെന്നുമെന്നുള്ള ബോദ്ധ്യത്താൽ പ്രേരിതനായാണ് അദ്ദേഹം ബഥനി ആശ്രമം സ്ഥാപിച്ചത്. ഭാരതത്തിൽ പൊതുസ്വീകാര്യതലഭിക്കാനുത്തമം ഭാരതീയ സന്യാസ ജീവിത ശൈലി ആണെന്നും മറ്റുള്ളവർക്കു പരിചിതവും സ്വീകാര്യവുമായ വിധത്തിൽ ക്രിസ്തീയ വിശ്വാസത്തെ അവർക്കു പ്രദാനം ചെയ്യുവാൻ ക്രൈസ്തവർക്കു കടമയുണ്ടെന്നുമുള്ള ബോദ്ധ്യത്താൽ പ്രേരിതനായി ബഥനി ആശ്രമത്തിന്റെ ആരംഭം മുതൽ തന്നെ ഭാരതീയ ജീവിത ശൈലി ആശ്രമത്തിൽ സ്വീകരിക്കയും നടപ്പാക്കയും ചെയ്തിരുന്നു. ഈ ഉദ്ദേശങ്ങളോടു കൂടി ബഥനി ആശ്രമസ്ഥർ നടത്തിയ പരിശ്രമങ്ങളെ, മനുഷ്യന്റെ പ്രതീക്ഷകളെ കവിഞ്ഞ് ദൈവം പരിപാലിക്കുകയും സമൂഹമായി തന്നെ സത്യസഭയുമായി പുനരൈക്യപ്പെടുന്നതിനു ബഥനിയെ അനുഗ്രഹിക്കുകയും ചെയ്തു. അങ്ങനെ ബഥനി ആശ്രമം പുനരൈക്യ പ്രസ്ഥാനത്തിന്റെ പിള്ളത്തൊട്ടിലായിത്തീർന്നു. സത്യസഭാ പ്രവേശത്തോടു കൂടി ബഥനി ആശ്രമചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം തുറന്നു. അതോടു കൂടി പുനരൈക്യ പ്രസ്ഥാനത്തിനുവേണ്ടി ബഥനി ആശ്രമസ്ഥർ നിസ്വാർത്ഥമായും പരിത്യാഗബുദ്ധിയോടും തീക്ഷ്ണതയോടും പ്രവർത്തിച്ചിരുന്നതിനാൽ അതിന്റെ സ്ഥാപനോദ്ദേശ്യം എങ്ങനെ പ്രായോഗികമാവുമെന്ന് സംശയിക്കുന്നവരോട് അതിന്റെ സ്ഥാപകൻ നല്കുന്ന പ്രത്യാശാ നിർഭരമായ മറുപടി "ഈ സംരംഭത്തെ ഇത്ര അത്ഭുതകരമായി പരിപാലിക്കുകയും നടത്തുകയും ചെയ്ത ദൈവം തക്കസമയത്ത് അതിനുള്ള മാർഗ്ഗങ്ങളും സാഹചര്യങ്ങളും ഉണ്ടാക്കിത്തരുമെന്ന് നമുക്ക് ന്യായമായി ആശിക്കാം" എന്നായിരുന്നു.

പുല്ലാട് തുടങ്ങിയ അക്രൈസ്തവരുടെയിടയിലുള്ള പ്രവർത്തനവും, ബഥനിയുടെയും മലങ്കര കത്തോലിക്കാ സഭയുടെയും തെക്കൻ കേരളത്തിലെ പ്രവർത്തനങ്ങളും മാർത്താണ്ഡം, പാറശ്ശാല ഭദ്രാസനങ്ങളും തമിഴ്നാട്ടിലെയും കർണ്ണാടകയിലെയും പ്രവർത്തനങ്ങളും മാർ തെയോഫിലോസ്

# ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയും ബഥനി ആശ്രമവും: ഭാരതീയ-ക്രൈസ്തവ ആത്മീയതയുടെ സന്ന്യാസ സാക്ഷ്യം



**റവ. ഡോ. മാത്യു ജേക്കബ് തിരുവാലിൽ ഒ.ഐ.സി.**
പ്രൊവിൻഷ്യൽ സുപ്പീരിയർ
ബഥനി നവജീവൻ പ്രൊവിൻസ്




സഭയുടെയും സമൂഹത്തിന്റെയും സമഗ്രവളർച്ചയും നവീകരണവും സാദ്ധ്യമാകുന്നത് സഭയിലെ സമർപ്പിതരായ പുരുഷന്മാരിലൂടെയും സ്ത്രീകളിലൂടെയുമാണെന്ന് തിരിച്ചറിഞ്ഞ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി, ദൈവകരുണയ്ക്കു മുമ്പിൽ ഈ നിയോഗത്തെ സമർപ്പിച്ചു പ്രാർത്ഥിച്ചതിന്റെയും ധ്യാനിച്ചതിന്റെയും മഹത് വ്യക്തികളുമായി പങ്കുവച്ചതിന്റെയും ഫലമായി, ദൈവദാനമായി പിറവിയെടുത്തതാണ് ബഥനി സന്ന്യാസി-സന്ന്യാസിനീ സമൂഹങ്ങൾ (ആർച്ചുബിഷപ്പ് മാർ ഈവാനിയോസ്, *ഗിരിദീപം*, അദ്ധ്യായം 3-4, സെറാമ്പൂർ വാസം, സന്ന്യാസിനീ സമൂഹം). 1919 ഓഗസ്റ്റ് മാസം 15-ാം തീയതി ജന്മമെടുത്ത ബഥനി ആശ്രമം, ദൈവകരുണയിലും ദൈവാനുഭവത്തിന്റെ വഴികളിലും, സഭയിലും സമൂഹത്തിലും ഭാരതീയ -ക്രൈസ്തവ ആത്മീയതയുടെ സന്ന്യാസസാക്ഷ്യമായി തിരുമേനിയും ആർച്ച് ബിഷപ് മാർ ഈവാനിയോസ് പിതാവും അദ്ദേഹത്തിന്റെ പിൻഗാമികളായ ബനഡിക്ട് മാർഗ്രിഗോറിയോസ് തിരുമേനിയും, സിറിൽ ബസ്സേലിയോസ് കാതോലിക്കാ ബാവായും നേതൃത്വം കൊടുത്ത സുവിശേഷീകരണത്തിന്റെ അനുഗൃഹീത വിജയമാണ്. 1950 കൾ തുടങ്ങി പൂനായിലും, ഭാരതത്തിന്റെ വിവിധ കേന്ദ്രങ്ങളിലും, ഇപ്പോൾ ഒറീസയിലും മറ്റു സംസ്ഥാനങ്ങളിലും ബഥനിയുടെയും മലങ്കരകത്തോലിക്കാ സഭയുടെയും സാന്നിദ്ധ്യമുണ്ട്. എത്യോപ്യയിലും കഴിഞ്ഞ ഒരു ദശാബ്ദമായി ബഥനി ആശ്രമസ്ഥർ പ്രവർത്തിക്കുന്നുണ്ട്. ബഥനി ആശ്രമസ്ഥർ കൂടിയായ ജേക്കബ് മാർ ബർണബാസ് തിരുമേനിയും, തോമസ് മാർ അന്തോണിയോസ് തിരുമേനിയും തങ്ങളുടെ പ്രേഷിത മേഖലയിൽ സുവിശേഷ പ്രചാരണത്തിന് കൊടുക്കുന്ന പ്രാധാന്യവും അത് സാക്ഷാത്കരിക്കുന്ന കാര്യത്തിൽ ബഥനി ആശ്രമസ്ഥർ വഹിക്കുന്ന പങ്കും സമൂഹസ്ഥാപകന്റെ പ്രവചന സാക്ഷാത്കാരമാണ്. ബഥനി ആശ്രമാംഗങ്ങളായ രണ്ട് തിരുമേനിമാരും, 200 വൈദികരും, 7 സന്യാസി സഹോദരന്മാരും, ബഥനി സന്യാസിനി സമൂഹാംഗങ്ങളായ 819 സിസ്റ്റേഴ്സും മേരിമക്കൾ സന്യാസിനി സമൂഹാംഗങ്ങളായ 917 സിസ്റ്റേഴ്സും മാർ ഈവാനിയോസ് തിരുമേനിയുടെ സന്യാസ ജീവിത ദർശനത്താൽ പ്രചോദിതരായി മലങ്കര കത്തോലിക്കാ സഭയിൽ സന്യാസ ജീവിതം നയിക്കുന്നു. അവർ വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയോടു വിധേയപ്പെട്ടും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യുന്നത കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാബാവാ തിരുമേനിയോടും മറ്റു തിരുമേനിമാരോടും സഭയിലെ 820 രൂപതാ വൈദികരോടും ഐക്യപ്പെട്ടുമുള്ള സന്യാസസമർപ്പണവും സഭാശുശ്രൂഷയും നടത്തുന്നു. സമൃദ്ധമായ ദൈവവരപ്രസാദ പ്രവാഹത്തോടും നവമായ ഉന്മേഷത്തോടും കൂടി ബഥനി ആശ്രമത്തിന്റെ ആദർശത്തേയും സ്ഥാപനോദ്ദേശ്യത്തെയും മുൻനിറുത്തി പുരോഗമിച്ചു കൊണ്ട് ദൈവനാമം മഹത്വപ്പെടുത്താൻ ശതാബ്ദി നിറവിലായിരിക്കുന്ന ബഥനി ആശ്രസ്ഥർക്കു കഴിയട്ടെ.

നിലകൊള്ളുന്നതിന്റെ ശതാബ്ദിനിറവി ലാണ്. മുണ്ടൻ മലയിലെ 'തേജസ്കര ണാനുഭവത്തിന്റെ' (*വി. ലൂക്കാ 9:28-36*) ദൃശ്യകൂടാരമായി ബഥനി പിറന്നിട്ടു പത്തു ദശകങ്ങൾ പൂർത്തിയാകുന്നു. ഇത് ചരിത്ര മുഹൂർത്തം.

### ഭാരതീയ-ക്രൈസ്തവ ആത്മീയതയിലൂടെ സഞ്ചരിച്ച സത്യാന്വേഷി

ദൈവത്തെ തേടിയിറങ്ങുന്ന മനുഷ്യ ന്റെ ചരിത്രം ലോകോത്പത്തിയുടെ ആദ്യ ഏടുകളിൽ ആരംഭിക്കുന്നു. ഈ യാത്രാ വേളയിൽ, താൻ കണ്ടെത്തിയ സത്യത്തെ, ദൈവാനുഭവത്തിന്റെ അന ന്ത സാദ്ധ്യതകളിലൂടെ സ്വന്തമാക്കുന്ന പഥികൻ, അതിന്റെ കാവൽക്കാരനും കലവറക്കാരനുമാകുന്നു. കലവറയിൽ കാത്തു സൂക്ഷിച്ച ദൈവാനുഭവത്തിന്റെ നിറകുംഭം, തൂകാതെ-തളരാതെ, മതി യാവോളം പകർന്നു നൽകുന്ന ദൗത്യ ത്തിൽ, സാത്വികനായ സത്യാന്വേഷി, ദൈവാത്മാവിനോടുള്ള സംവാദത്തിൽ ആത്മീയതയുടെ പുതുവഴികൾ കണ്ടെ ത്തുന്നു. സത്യാന്വേഷണത്തിന്റെ മൂർ ത്തമായ ഈ അനുഭവം സന്ന്യാസ സമർപ്പണത്തിലൂടെ പൂർണ്ണമാക്കിയ യോഗീവര്യന്റെ, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ പിൻ തലമുറയാണ് നാം. ആ കർമ്മയോഗി ആരംഭമിട്ടു പൂർത്തിയാക്കാൻ ഏൽപ്പിച്ച ദൗത്യങ്ങളുടെ, സത്യാന്വേഷണത്തിന്റെ ഇന്നത്തെ കാവൽക്കാരാണ് നാം.

പിതാവിന്റെ ആശയങ്ങളെ കടമെടു ത്താൽ, 'ദൈവസേവനത്തെക്കാൾ ദൈവസമ്പാദനമാണ് അത്യുത്തമ മെന്ന്' തിരിച്ചറിവിലാണ് ഈ തേടലും സ്വന്തമാക്കലും പകർന്നു നൽകലും നൂറു മേനി ഫലം പുറപ്പെടുവിക്കുന്നത് (*ഗിരിദീപം*, അദ്ധ്യായം 3, സെറാമ്പൂർ വാസം; *വി. മർക്കോസ്* 4: 20). സന്ന്യാസ ത്തിന്റെ പുതുവഴികളിലൂടെ ഈ സ്വന്തമാക്കലും പകർന്നു നൽകലും ലോ കത്തിനു പ്രദാനം ചെയ്ത മലങ്കരയുടെ ദൈവദാസൻ, ഈ വഴിയിൽ സഞ്ച രിക്കുന്ന ഓരോ പഥികനും സ്വന്തമായി ദൈവം നൽകിയ മാതൃകയാണ്. യേശു നാഥൻ തുറന്നിട്ട ഈ വഴിയിലൂടെയാണ്, മലങ്കരയുടെ മാർ ഈവാനിയോസ്, തേടിയിറങ്ങുവാനും കണ്ടെത്തുവാനും പങ്കുവയ്ക്കാനമുള്ള തന്റെ ദൈവവിളിക്ക് പ്രത്യുത്തരമായി, ഭാരതീയ- ക്രൈ സ്തവ സന്ന്യാസത്തിന്റെ വഴികളിലൂടെ നടന്നു നീങ്ങിയത്; "നിങ്ങൾ പോയി എല്ലാ ജനതകളെയും ശിഷ്യപ്പെടു ത്തുവിൻ. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ അവർക്കു ജ്ഞാനസ്നാനം നൽകു വിൻ. ഞാൻ നിങ്ങളോടു കൽപ്പിച്ച വയെല്ലാം അനുസരിക്കാൻ അവരെ പഠിപ്പിക്കുവിൻ"(*വി. മത്തായി* 28:19-20). മറ്റുള്ളവരിലേക്ക് കടന്നു ചെല്ലുമ്പോഴും അവരെ ഉൾക്കൊള്ളുമ്പോഴുമാണ് സന്ന്യാസം പൂർണ്ണമാകുന്നതെന്ന തിരിച്ചറിവിൽ, ജീവിതവുമായി അഭേദ്യ ബന്ധം പുലർത്തുന്ന സന്ന്യാസം, സഭയുടേതും സഭയ്ക്കുവേണ്ടിയും സഭയ്ക്കുള്ളിലും സഭയുടെ ഹൃദയ ഭാഗത്തുമാണെന്ന ദൈവദാസന്റെ ദർശനം, കഴിഞ്ഞ നൂറു വർഷങ്ങളിലൂടെ സഭയ്ക്കും സമൂഹത്തിനും നൽകിയ സന്ന്യാസസാക്ഷ്യമാണ് ബഥനി. ഈ സന്ന്യാസാടിസ്ഥിത ജീവിതശൈലിയും മാതൃകയുമാണ് മലങ്കര സഭയുടെ ആദ്ധ്യാത്മികതയുടെയും സഭാ-സാമൂ ഹിക കാഴ്ചപ്പാടുകളുടെയും അടിസ്ഥാ നവും ശക്തിയും.

### ഭാരതീയ-ക്രൈസ്തവ ആത്മീയതയിൽ പുനർജ്ജനിക്കുന്ന ബഥനി

ദൈവത്തോടൊപ്പം വസിക്കുന്ന ശിഷ്യന്റെ 'താബോറനുഭവത്തിന്റെ' ദൃശ്യ കൂടാരമാണ് ബഥനി - ഓരോ സന്ന്യാ സിയും മിശിഹായോടുകൂടി മൗന ത്തിലും ദൈവസ്മരണയിലും വസി ക്കുന്ന താബോറനുഭവം (താബോ = ആശ്രമമുറി). മുണ്ടൻ മലയും പർണ്ണ ശാലയും താബോറയും കാവിയും തടിക്കുരിശും മൺപാത്രഭോജനവും ധ്യാനവും നിശ്ശബ്ദതയും ഭാരതീയ -ക്രൈസ്തവ സന്ന്യാസവും സഭാചരി ത്രത്തിന്റെ സുവർണ്ണ ലിപികളിൽ പിറ ന്നുവീഴുന്നത് ബഥനിയുടെ വഴിത്താ രയിലാണ്. മാർത്തയെയും മറിയ ത്തെയും ലാസറിനെയും യേശുവി നെയും കണ്ടുമുട്ടുന്ന ബഥനിയെന്ന 'പർണ്ണശാലയ്ക്കും' 'ജീവിതചര്യയ്ക്കും' ഒരു 'പുതുസന്ന്യാസ സംസ്ക്കാര ത്തിനും' തുടക്കമിട്ട മുണ്ടൻ മലയിലെ ബഥനിയുടെ പുനർജ്ജനനത്തിന് (*വി. ലൂക്കാ 10: 38-42*) കാലം നൂറു വയസ്സെ ന്ന് ചൊല്ലുന്നു. കടന്നു പോയ നൂറുവർഷ ങ്ങളെ കൃതജ്ഞതയോടെ നോക്കിക്കാ ണുന്ന ചരിത്ര മുഹൂർത്തം.

ബഥനിയുടെ വർത്തമാനകാല സന്ന്യാസ പ്രേക്ഷിത തീക്ഷണതയെ കൂടുതൽ ഉജ്ജ്വലമാക്കുവാൻ കാലം സൂക്ഷ്മതയോടെ കാത്തുവച്ച സമയം. വർത്തമാനകാലത്തെ നിതാന്ത ജാഗ്ര തയോടെ അഭിമുഖീകരിച്ച്, ഭാവിയെ പ്രത്യാശയോടെ വരവേൽക്കണമെന്ന്, കാലഘട്ടത്തിന്റെ വെല്ലുവിളികൾ, സന്ന്യാസത്തെയും പൗരോഹിത്യ ത്തെയും ഓർമ്മിപ്പിക്കുന്ന സമയമാ ണിത്. സന്ന്യാസത്തിന്റെ മാതൃകയും ജീവിത വഴിയും തേടി, തിരുവചന ത്തിലേക്കു മടങ്ങിയ ഗുരുവാണ്, സത്യാന്വേഷണ യാത്രയുടെ, മുണ്ടൻ മലയിലെ തുടക്കക്കാരനും സാക്ഷ്യവും. യേശുവിൽ കണ്ടുമുട്ടാത്ത ഒരു ദൈവാ നുഭവവും ഗുരുവിനു സ്വന്തമായിട്ടു ണ്ടായിരുന്നില്ല. അതാണു ബഥനിയുടെ ജീവിത വഴിയിലെ കർമ്മവും ധർമ്മവും. "ദൈവവുമായി വളരെ അടുത്തു നിൽക്കണമെന്നുള്ളവർ സകലത്തിലും യേശുമിശിഹായെത്തന്നെ അനുകരിച്ചേ മതിയാവുകയുള്ളു" (*ഗിരിദീപം*, അദ്ധ്യാ യം 3, സെറാമ്പൂർ വാസം).

### ഭാരതീയ സന്ന്യാസത്തെ സ്നേഹിച്ച യഥാർത്ഥ ഭാരതീയൻ

ഭാരതീയ സന്ന്യാസത്തിന്റെ ഹൃദയ ത്തെ അടുത്തറിഞ്ഞ സന്ന്യാസ ശ്രേഷ്ഠനായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്ത. ഋഗ്വേദത്തിലാരംഭിച്ച് ഉപനിഷത്തു കളിലൂടെ സഞ്ചരിച്ച് മനുസ്മൃതി കടന്ന് ഗീതയിൽ പര്യവസാനിക്കുന്ന ഭാരതീയ സന്ന്യാസത്തെക്കുറിച്ചുള്ള തന്റെ പര്യ വേക്ഷണത്തിന്റെ അവസാന ഭാഗത്തിൽ ജ്ഞാനദാസ് ഇങ്ങനെ കുറിക്കുന്നു; പരമാത്മൻ അല്ലാതെ എല്ലാറ്റിനോടു മുള്ള വിയോഗമാണ് പരമാത്മയോഗം ലക്ഷ്യം വയ്ക്കുന്ന ഭാരതീയ സന്ന്യാസ ദർശനം ആവശ്യപ്പെടുന്നത്. ദൈവദാ സൻ ലക്ഷ്യം വെയ്ക്കുന്ന ദൈവ സമ്പാദനം, സന്ന്യാസത്തിന്റെ ഈ മൂലഭാവത്തിലേക്കും പരിണാമത്തി ലേക്കുമാണ് നമ്മെ ക്ഷണിക്കുന്നത് (ജ്ഞാനദാസ്, "സന്ന്യാസദർശനം", ജോസ് മരിയദാസ് ഒ. ഐ. സി, *സന്ന്യാ*

*സഭാഷ്യം*). മരുഭൂമിയുടെ പർണ്ണശാലയിൽ കണ്ടുമുട്ടുന്ന സ്നാപക യോഹന്നാനും, പ്രകൃതി മുഴുവനായും സകല ജീവജാലങ്ങളും, ധ്യാനവിഷയവും വെളിപാടുമൊക്കെയായി, ജീവിത ചര്യയെ ക്രമപ്പെടുത്തിയ അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസും ഒക്കെ ഭാരതീയ സന്ന്യാസ ദർശനങ്ങളോടു ചേർത്തുവച്ച് ഈ മണ്ണിൽ പുനർജ്ജനിക്കാനാകുമെന്ന് തെളിയിച്ച, കാലത്തിനു മുമ്പേ നടന്ന കർമ്മയോഗിയായിരുന്നു, കാഷായ വസ്ത്രത്തെയും നിശ്ശബ്ദതയെയും മൺപാത്രത്തെയും തൗനയേയും സ്നേഹിച്ച ദൈവദാസൻ. ഭാരതീയ മണ്ണിന്റെ മണം നഷ്ടപ്പെടാതെ, ക്രൈസ്തവ സന്ന്യാസത്തെ ഭാരതത്തിനും ആഗോള സഭയ്ക്കും നൽകിയ ചരിത്രത്തിലെ 'ദൈവിക ഇടപെടലാണ്, ജന്മം കൊണ്ടും കർമ്മം കൊണ്ടും ചിന്തകൾ കൊണ്ടും ഭാരതത്തിനു സ്വന്തമായ, മലങ്കരയുടെ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി.

## ഭാരതീയ-ക്രൈസ്തവ ആത്മീയതയുടെ സന്ന്യാസസാക്ഷ്യമായ മലങ്കരയുടെ ദിവ്യനിധി

ഓരോ മലങ്കര കത്തോലിക്കാ സഭാംഗത്തെ സംബന്ധിച്ചും, പ്രത്യേകമായി ഓരോ ബഥാന്യനെ സംബന്ധിച്ചും നാം മുറുകെ പിടിക്കുകയും മാതൃകയാക്കുകയും പകർന്നു നൽകുകയും ചെയ്യുന്ന അദ്ധ്യാത്മികത, ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ആത്മീയ ജീവിത ശൈലിയിൽ അടിസ്ഥാനപ്പെട്ടതാണ്. ജന്മസിദ്ധിയുടെയും കുടുംബ മഹിമയുടെയും തിരുവചനാധിഷ്ഠിത വിശ്വാസ ജീവിതാടിസ്ഥാനത്തിന്റെയും വിദ്യാഭ്യാസ മണ്ഡലങ്ങളിലൂടെ നേടിയെടുത്ത ബൗദ്ധിക വളർച്ചയുടെയും പൗരോഹിത്യ-സമർപ്പിത ജീവിതം നൽകിയ ആത്മീയതയുടെയും നിറഞ്ഞ ദൈവമാതൃ ഭക്തിയുടെയും ദൈവകൃപയുടെയും പിൻബലത്തിന്റെ ആകെത്തുകയാണ് നാം കണ്ടുമുട്ടുന്ന ബഥനിയുടെ സ്ഥാപകനും പുനരൈക്യത്തിന്റെ പിതാവുമായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്. അസ്വസ്ഥതകളുടെ കാർമ്മേഘങ്ങൾ സഭയിൽ ഉരുണ്ടുകൂടിയ ഒരു കാലഘട്ടത്തിൽ, സഭ മുഴുവനെയും വിളിച്ചുണർത്തി, സന്ന്യാസത്തിന്റെ, 'മുറിവുണക്കുന്ന ദൗത്യത്തെക്കുറിച്ച്' ഓർമ്മപ്പെടുത്തിയ പുനരൈക്യത്തിന്റെ പിതാവ്, താൻ സ്ഥാപിച്ച സന്ന്യാസ സമൂഹങ്ങളിലൂടെ, പൊതു സമൂഹത്തിലും നവീകരണത്തിന്റെ കാഹളം മുഴക്കി. സമൂഹത്തിന്റെ പൊതുധാരയിൽ നിന്നും മാറ്റി നിർത്തപ്പെട്ടിരുന്ന അധഃകൃതന്റെയും സ്ത്രീകളുടെയും വിദ്യാഭ്യാസം തുടങ്ങി, പൊതു വിദ്യാഭ്യാസരംഗത്തും, വചന പ്രഘോഷണം, ആതുര ശുശ്രൂഷ, അനാഥ ബാലന്മാരുടെയും ബാലികമാരുടെയും പരിരക്ഷ, വിവിധ സാമൂഹ്യ സേവന പ്രവർത്തനങ്ങൾ തുടങ്ങി, മറ്റനവധി അപ്പസ്തോലിക കർമ്മമണ്ഡലങ്ങളിലും, ഒരു നവീന സംസ്കാരത്തിന്റെ 'ജ്ഞാന പിതാവായി' നിലകൊണ്ട ദൈവദാസനും ബഥനിയിലൂടെ പിറന്ന ഭാരതീയ-ക്രൈസ്തവ സന്ന്യാസവും എന്നാളും കാലത്തിനു സാക്ഷ്യവും ശക്തിയുമായിരിക്കും.

തുറന്ന പാഠപുസ്തകമെങ്കിലും ഇനിയും ഗവേഷണങ്ങൾക്കും ചർച്ചകൾക്കും പഠനങ്ങൾക്കും അനന്തസാധ്യതകളുള്ള മലങ്കരയുടെ ദിവ്യനിധിയാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയും സമാനതകളില്ലാത്ത അദ്ദേഹത്തിന്റെ ജീവിത മാതൃകയും; ചരിത്രത്തിൽ ഓർക്കാനും മനസ്സിൽ കാത്തുവയ്ക്കാനും ജീവിതത്തിൽ മാതൃകയാക്കാനും ആമുഖങ്ങൾ ആവശ്യമില്ലാത്ത ഭാരതീയ-ക്രൈസ്തവ ആത്മീയതയുടെ ആചാര്യനായ ബഥനിയുടെ ഗുരുഭൂതൻ, സമാധാനത്തിന്റെ കാവൽക്കാരനും മദ്ധ്യസ്ഥനുമാകാനുള്ള ഒരു സന്ന്യാസിയുടെ ജീവിത മാതൃക, പൗരസ്ത്യസഭകൾ സംഭാവന നൽകിയ ഏറ്റവും ശക്തനായ സഭാവക്താവ്, ഭാരത ന്യൂമാൻ, പുനരൈക്യത്തിന്റെ പുണ്യതാതൻ, കാലത്തിനു മുമ്പേ സഞ്ചരിച്ച ക്രാന്തദർശി.

## ഉപസംഹാരം

സന്ന്യസ്തരെക്കുറിച്ച് ഫ്രാൻസിസ് മാർപാപ്പ ഇപ്രകാരം പഠിപ്പിക്കുന്നു, "ലോകത്തെ ഉണർത്താൻ കഴിവുള്ള സ്ത്രീപുരുഷന്മാരായിരിക്കണം സന്ന്യസ്തർ" (*സന്തോഷിക്കുവിൻ*, സമർപ്പിതർക്കുള്ള എഴുത്ത്, ഖണ്ഡിക 1). നൂറുവർഷങ്ങൾക്കപ്പുറം സഭയുടെ ഉള്ളറകളിലെയും സമൂഹത്തിന്റെ പൊതുധാരയിലെയും നവീകരണസാനിദ്ധ്യമായി നടന്നു നീങ്ങിയ ഒരു സന്ന്യാസിയുടെയും ആ മഹാത്മാവിനെ പിൻചെന്ന ഒരു കൂട്ടം സമർപ്പിതരുടെയും സന്ന്യാസാനുഷ്ഠിത ജീവിത കർമ്മവഴികളുടെ ചരിത്രമാണ് ശതാബ്ദി ആചരിക്കുന്ന ബഥനിയുടെ ചരിത്രം. ദൈവത്തിന്റെ കാരുണ്യം എല്ലാവർക്കും എത്തിച്ചുകൊടുക്കുന്നതിലുള്ള സന്തോഷമാണ് സമർപ്പണത്തിന്റെ സൗന്ദര്യമെന്ന് ലോകത്തിനു കാട്ടിക്കൊടുത്ത ഭാരതീയ-ക്രൈസ്തവ സന്ന്യാസത്തിന്റെ സാക്ഷ്യമാണ് ബഥനിയുടെ സ്ഥാപകനായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയും ശതാബ്ദി ആചരിക്കുന്ന ബഥനി ആശ്രമവും അഥവാ മിശിഹാനുകരണ സന്ന്യാസ സമൂഹവും.



കവർ സ്റ്റോറി



റവ. ഫാ. ചെറിയാൻ താഴമൺ



# പുനരൈക്യം
## മലങ്കര ഓർത്തഡോക്സ് സഭയുടെ എക്യുമെനിക്കൽ പരിശ്രമങ്ങളുടെ വിജയം

### ആമുഖം

എക്യുമെനിസം എന്ന പ്രയോഗം ആധുനിക യുഗത്തിന്റെ സംഭാവനയാണെങ്കിലും ക്രിസ്തുശരീരമാകുന്ന ഏക സഭ തർക്കങ്ങളും വിള്ളലുകളും നിമിത്തം വിഭജിതമാകുവാൻ തുടങ്ങിയ കാലം മുതൽ തന്നെ യോജിപ്പിനുള്ള ശ്രമങ്ങളും നടന്നിരുന്നു. കേരളത്തിലെ (മലങ്കരയിലെ) സഭയിലും 1653 ലെ ഭിന്നതയുടെ കാലം മുതൽ ഭിന്നതകൾ പരിഹരിക്കുവാനുള്ള ശ്രമങ്ങൾ നടന്നിരുന്നു. അവയെയൊന്നും എക്യുമെനിക്കൽ ശ്രമമെന്ന് അന്നാരും പേരുപറഞ്ഞിരുന്നില്ല. അവയൊന്നും കാര്യമായ വിജയം കൈവരിച്ചില്ല എന്നത് വേറൊരു കാര്യം. എന്നാൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം 1926 നവംബർ 1 ന് പരുമല സെമിനാരിയിൽ ചേർന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സുന്നഹദ്ദോസ് തങ്ങളുടെ സഭയുടെ സ്വത്വവും പൈതൃകങ്ങളും ആരാധനരീതിയും ഭരണ ക്രമങ്ങളും പരിപാലിച്ചുകൊണ്ട് റോമാ മാർപ്പാപ്പാ നേതൃത്വം നല്കുന്ന സാർവ്വത്രിക സഭാ കൂട്ടായ്മയിൽ ഉൾച്ചേരുവാൻ മുന്നോട്ടുവച്ച നിർദ്ദേശവും അപേക്ഷയും തുടർന്നു നടന്ന ചർച്ചകളും ആധുനികകാല ഭാഷയിൽ പറഞ്ഞാൽ സഭൈക്യ (എക്യുമെനിക്കൽ) പരിശ്രമമായിരുന്നു എന്നു കാണുവാൻ കഴിയും. ഈ പരിശ്രമത്തിന്റെ വിജയമാണ് 1930 സെപ്റ്റംബർ 20 ൽ സാർത്ഥകമായ മലങ്കര പുനഃരൈക്യം. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും പരിശുദ്ധ കത്തോലിക്കാസഭയും താത്വികമായി അന്യോന്യം അംഗീകരിച്ച് ആശ്ലേഷിക്കുകയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ പരിശുദ്ധ റോമാ മാർപാപ്പാ നേതൃത്വം നല്കുന്ന സാർവ്വത്രിക സഭാ കൂട്ടായ്മയിൽ ഉൾച്ചേരുകയും ചെയ്തു. ചില സാങ്കേതിക കാരണങ്ങളിൽ ഈ ഐക്യപ്രക്രിയയിൽ നിന്ന് പ്രായോഗികമായി ഒരു പ്രബല വിഭാഗം മാറി നിന്നതുമൂലം ഐക്യത്തിലേക്കു കടന്നുവന്നവർ മലങ്കര സുറിയാനി കത്തോലിക്കാ സഭ എന്ന സംജ്ഞ സ്വീകരിച്ചു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ എക്യുമെനിക്കൽ പരിശ്രമങ്ങളുടെ വിജയമായി ഇതിനെ കാണാൻ സാധിക്കും. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയിലൂടെ വിത്തിടപ്പെട്ട് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരിശുദ്ധ സുന്നഹദോസിലൂടെ മുളച്ച് ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിലൂടെ വളർന്ന് ഫലമണിഞ്ഞ സഭൈക്യം.

### അല്പം ചരിത്രവഴി

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്ക് പുനഃപ്രവേശിച്ചതിന്റെ എൺപത്തിഒൻപതാം വാർഷികം ഈ മാസം മലങ്കരമക്കൾ ആചരിക്കുകയാണ്. കക്ഷിവഴക്കുകൾകൊണ്ടും കോടതി വ്യവഹാരങ്ങൾകൊണ്ടും സഭാഗാത്രം മുറിവേറ്റ് മൃതപ്രായമായിരുന്ന അവസ്ഥ. മാർതോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭ ഭിന്നതമൂലം യേശുക്രിസ്തുവിന്റെ സുവിശേഷ ദർശനങ്ങളിൽ നിന്നും അകന്നു സഭാതനയർക്കും അന്യ

മതസ്തർക്കും ഉതപ്പ് ഉളവാക്കിയിരുന്ന അവസ്ഥ. 1653 ലെ കൂനൻ കുരിശ് സത്യത്തോടുകൂടി സംഭവിച്ച സത്യസഭയിൽ നിന്നുള്ള വേർപാടിനുശേഷം ശാന്തമായി ഹൃദയസന്തോഷത്തോടും സമാധാനത്തോടും ആരാധനപോലും നടത്തുവാൻ സാധിക്കാതിരുന്ന അവസ്ഥ. 1653 മുതൽ നടത്തിയ പുനഃരൈക്യ ശ്രമങ്ങളൊന്നും ഫലമണിയാതെപോയതിന്റെ വേദന. സമുദായകേസിൽ പരമോന്നത കോടതിയുടെ വിധി പ്രതികൂലമായാൽ ഉണ്ടാകാവുന്ന സ്ഥിതിവിശേഷം. 1912 ലെ കാതോലിക്കാ സിംഹാസന സ്ഥാപനമോ 1919 ലെ ബഥനി ആശ്രമ പ്രസ്ഥാന സ്ഥാപനമോ ഒന്നും സഭയിലെ ഭിന്നത പരിഹരിക്കുന്നതിന് ആഗ്രഹിച്ച രീതിയിൽ ഫലവത്താകാതിരുന്ന പശ്ചാത്തലം. ഈ സന്ദർഭത്തിലാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ മെത്രാപ്പോലീത്താമാരുടെ 1926 നവംബർ 1-ാം തീയതി പരുമല സെമിനാരിയിൽ വച്ച് ചരിത്ര പ്രസിദ്ധമായ സഭൈക്യ തീരുമാനവും ആ തീരുമാനം പ്രാവർത്തികമാക്കുന്നതിനായി ബഥനിമെത്രാപ്പോലീത്താ മാർ ഈവാനിയോസിനെ ചുമതലപ്പെടുത്തിയതും.

മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ആത്മകഥാകഥനത്തിൽ നിന്നും ഒരു ഉദ്ധരണി ഇപ്രകാരം : നാം മെത്രാൻ സ്ഥാനം ഏറ്റു കുറേനാൾ കഴിഞ്ഞപ്പോൾ വീരരാഘവയ്യങ്കാരുടെ ഹൈക്കോടതി വിധിപ്രബലമായിരുന്ന കാലത്ത് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ പരുമല സെമിനാരിയിലേക്കു കാതോലിക്കാബാവായേയും, മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായേയും, നമ്മെയും ക്ഷണിച്ചുവരുത്തുകയും ഭാവി നടപടികളെപ്പറ്റി ഞങ്ങൾ മൂന്നുപേരുംകൂടി ആലോചിച്ചു തീരുമാനമെടുക്കണമെന്നും ഞങ്ങൾ ചെയ്യുന്ന തീരുമാനം എന്തായിരുന്നാലും അദ്ദേഹം കൈക്കൊള്ളുന്നതാണെന്നും പറഞ്ഞു.............. ഞങ്ങൾ സുന്നഹദ്രോസ് കൂടി. അദ്ധ്യക്ഷൻ കാതോലിക്കാബാവായും നാം സെക്രട്ടറിയുമായി പ്രവർത്തിച്ചു. സുന്നഹദോസിലെ ആലോചനാവിഷയം റോമൻ കത്തോലിക്കാ സഭയുമായുള്ള പുനരൈക്യമായിരുന്നു. അന്ത്യോക്യാസഭയുടെ കാനോനകളും നടപടികളും അംഗീകരിക്കുകയും മലങ്കരയ്ക്കു സ്വദേശികളായ മേല്പട്ടക്കാരെ തലമുറയായി ലഭിക്കുകയും ചെയ്യത്തക്ക വിധത്തിൽ റോമൻ കതോലിക്കാ സഭയുമായി പുനഃരൈക്യപ്പെടുന്നതിനുവേണ്ട എഴുത്തുകുത്തുകൾ നടത്തുന്നതിന് ആ സുന്നഹദ്രോസ് നമ്മെ ചുമതലപ്പെടുത്തി . സഭൈക്യ (എക്യുമെനിയ്ക്കൽ) ചിന്തകളും ദർശനങ്ങളും ആഗോള തലത്തിൽപോലും; കത്തോലിക്കാ സഭയിലോ ലോക സഭാ കൗൺസിലിന്റെ ആഭിമുഖ്യത്തിലോ അത്രശക്തമോ സാധാരണമോ അല്ലാതിരുന്ന ആയിരത്തിതൊള്ളായിരത്തി ഇരുപതുകളിൽ തന്നെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഐക്യത്തിനുവേണ്ടി ആഗ്രഹിക്കുകയും സുന്നഹദ്രോസ്കൂടി തീരുമാനിക്കുകയും അതിനുള്ള നടപടികളും കത്തിടപാടുകളും നടത്തുവാൻ ബഥനിയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തുകയും ചെയ്തു എന്നത് സഭൈക്യ ചരിത്രത്തിലെ ശോഭയേറിയ ഏടുകളിലൊന്നാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ അതിന്റെ ആരാധനാ അധികാര ദൈവശാസ്ത്ര ഘടനകളോടും പൈതൃകങ്ങളോടുംകൂടി സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഉൾചേർക്കണം എന്നതായിരുന്നു മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അവശ്യം. അതാണവർ റോമിനോടാവശ്യപ്പെട്ടത്; അതിനുവേണ്ടിയാണ് ചർച്ചകളും കത്തിടപാടുകളും നടത്തിയത്. അതിന്റെ വിജയകരമായ പരിസമാപ്തിയാണ് 1930 സെപ്റ്റംബർ 20 ലെ ചരിത്രപ്രസിദ്ധമായ മലങ്കര പുനരൈക്യ സംഭവത്തിൽ ഉണ്ടായത്. സഭൈക്യ നിർദ്ദേശവും ആലോചനകളുമായി മുന്നിട്ടിറങ്ങിയ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ പ്രബലവിഭാഗം അവസാനം ഐക്യത്തിലേക്ക് കടന്നുവരാൻ വിസമ്മതിച്ചെങ്കിലും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ മുന്നോടുവച്ച സഭൈക്യ ദർശനവും പരിശ്രമവും വിജയമണിഞ്ഞു. 1930 സെപ്റ്റംബർ 20 ലെ പുനഃരൈക്യവും അതിലൂടെ രൂപമെടുത്ത മലങ്കര സുറിയാനി കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സഭൈക്യ ആഗ്രഹത്തിന്റെയും പരിശ്രമത്തിന്റെയും ഫലമാണ്. മലങ്കരയിലെ എല്ലാ സഭാമക്കൾക്കും സാർവ്വത്രിക സഭാകൂട്ടായ്മയിലേക്ക് കടന്നുവരുവാനായി ദൈവത്തിന്റെ പരിശുദ്ധാത്മാവുതുറന്ന വഴിയും വാതിലും. മലങ്കര പുനഃരൈക്യവും മലങ്കര സുറിയാനി കത്തോലിക്കാ സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സഭൈക്യ (എക്യുമെനിക്കൽ) മേഖലയിലെ പ്രവർത്തനങ്ങളുടെ വിജയത്തിന്റെ സജീവ ചരിത്ര സ്മാരകമാണ്. സഭാപൂർണ്ണത നേടുന്നതിനും പ്രേഷിതപ്രവർത്തനം നടത്തുന്നതിനും ലഭ്യമായിരിക്കുന്ന ഈ ദൈവദാനത്തെ വെറും ചരിത്രസ്മാരകമായി കരുതാതെ അനുഭവമാക്കാൻ മലങ്കര സഭാതനയരെല്ലാവരും തയ്യാറായാൽ ഭാരതത്തിന്റെ സുവിശേഷീകരണത്തിന് അത് എത്രയോ വലിയ ഉത്തേജനമയിരിക്കും ? മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സഭൈക്യ പരിശ്രമങ്ങളിലെ പൊൻ തൂവലായും പരിണമിക്കുമത്. യേശുക്രിസ്തുവിന്റെ രക്ഷണീയ വ്യാപാരങ്ങളിലൂടെ മനുഷ്യവർഗ്ഗത്തിനു മുഴുവൻ രക്ഷ കരഗതമായി. മനുഷ്യരെല്ലാവരും ആ രക്ഷയെ തിരിച്ചറിഞ്ഞ് അതിന്റെ അനുഭവത്തിലേക്ക് കടന്നുവന്നിട്ടില്ല എന്നത് യേശുക്രിസ്തുവിലൂടെ സാധ്യമായ രക്ഷ ഇല്ലാതാക്കുന്നില്ല. മനുഷ്യവർഗ്ഗം രക്ഷിക്കപ്പെട്ടിട്ടില്ല. വിജയമായി അതിനെ കാണാനാണ് ഞാൻ താല്പര്യപ്പെടുന്നത്. സഭയുടെ ഐക്യം സാദ്ധ്യമായി എന്നാൽ, സഭാമക്കളെല്ലാവരും ഐക്യത്തിലേക്ക് കടന്നുവന്നില്ല. അതുകൊണ്ട് ഇനി ഓരോരുത്തരും ഒറ്റക്കോ കൂട്ടമായോ ചരിത്ര സഭാത്മക സത്യങ്ങൾ ബോദ്ധ്യപ്പെട്ട് ഈ ഐക്യത്തിലേക്ക് കടന്നുവരണം, അതിനുള്ള വഴിയും സാദ്ധ്യതയും 1930 സെപ്റ്റംബർ 20 ൽ തുറക്കപ്പെട്ടു. ഇങ്ങനെയുള്ള വ്യക്തികളുടെ ഐക്യകൂട്ടായ്മയിലേയ്ക്കുള്ള കടന്നുവരവിനെയാണ് നാം പുനഃരൈക്യം എന്ന് പറയുന്നത്.

### സ്വന്തം പരിശ്രമത്തെ തള്ളിപ്പറയുകയോ?

സഭ സുന്നഹദ്രോസ്കൂടി ഐക്യത്തിനായി ആലോചനകൾ നടത്തി അപേക്ഷകൾ അയച്ച് ചർച്ചകൾ നടത്തി ഐക്യം നേടിയപ്പോൾ ഐക്യത്തി

ലേക്ക് കടന്നുവരാതെ മാറിനിന്നവർ ഐക്യത്തിലേക്ക് കടന്നുവന്നവരെ ഭത്സിക്കുകയും അവർക്കെതിരെ വ്യാജ ആരോപണങ്ങൾ നടത്തുകയുംചെയ്യുന്നത് എന്തൊരു വിരോധാഭാസം. തങ്ങളുടെ മാതൃസഭ എക്യുമെനിക്കൽ ചർച്ചകളിലൂടെ 1930 ൽ നേടിയതും തങ്ങൾ അന്ന് കടന്നുവരാതിരുന്നതുമായ ഐക്യത്തിലേക്ക് ഇന്ന് വ്യക്തികളും കുടുംബങ്ങളും കടന്നുവരുന്നതിനെ വിലകുറഞ്ഞ വിമർശനങ്ങളാൽ ഇകഴത്തുന്നത് എത്രയോ ഹീനം. വ്യക്തികളായുള്ള പുനഃരൈക്യമാണിനി സാദ്ധ്യമായുള്ളത്. കാരണം മലങ്കര സഭ 1930 ൽ പരിശുദ്ധ സാർവ്വത്രിക സഭയുടെ കൂട്ടായ്മയിൽ ഐക്യപ്പെട്ടു കഴിഞ്ഞു. ഇനി അത് ആവശ്യമില്ല സാദ്ധ്യവുമല്ലല്ലോ. ഇനി സാദ്ധ്യമായത് ഐക്യഅനുഭവത്തിലേക്ക് കടന്നുവരാൻ സാധിക്കാഞ്ഞവരുടെ വ്യക്തിഗത പുനഃരൈക്യം മാത്രമാണ്.

യേശുക്രിസ്തു മനുഷ്യവർഗ്ഗത്തിനു മുഴുവൻ രക്ഷസമ്പാദിച്ചു നല്കി. എന്നാൽ മനുഷ്യരെല്ലാവരും ഈ രക്ഷ തിരിച്ചറിയുകയും അതിലേക്ക് കടന്നുവരികയും ചെയ്തിട്ടില്ല. അതുകൊണ്ടാണ് ഇന്നും സുവിശേഷ പ്രവർത്തനങ്ങൾക്ക് സാംഗത്യമുള്ളത്. ഇന്നും വ്യക്തികൾ സുവിശേഷമറിഞ്ഞ് മാമോദീസാ സ്വീകരിച്ച് യേശുക്രിസ്തു നേടിത്തന്ന രക്ഷയിലേക്ക് കടന്നുവരുന്നു. ഇതുപോലെ തന്നെയല്ലേ 1930 ൽ മലങ്കര സഭ നേടിയെടുത്ത സാർവ്വത്രിക സഭാ ഐക്യത്തിലേക്ക് അന്ന് കടന്നുവരാൻ സാധിക്കാഞ്ഞവർ അവർ സത്യം തിരിച്ചറിയുന്നതനുസരിച്ച് പുനഃരൈക്യത്തിലൂടെ സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഉൾച്ചേർന്നു മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ ചേരുന്നതും. ഭിന്നതയ്ക്കും വിഭജനത്തിനുമുള്ള കാരണങ്ങളും വഴികളും കണ്ടെത്താൻ ശ്രമിക്കാതെ ഐക്യത്തിനും കൂട്ടായ്മയ്ക്കും ഒരുമിച്ചുള്ള സുവിശേഷ സാക്ഷ്യത്തിനുമുള്ള വഴിതേടാം. ദൈവനാമം മഹത്വപ്പെടുത്താം.

### പിൻമൊഴി

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ സുന്നഹദ്ദോസിന്റെ 1926 നവംബർ ഒന്നാം തീയതിയിലെ തീരുമാനത്തെ തുടർന്നുണ്ടായ നടപടികളുടെയും ചർച്ചകളുടെയും ഫലമായി പരിശുദ്ധ റോമാ മാർപ്പാപ്പാ നേതൃത്വം നല്കുന്ന സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്ക് മലങ്കര ഓർത്തഡോക്സ് സഭ ഉൾചേർക്കപ്പെട്ടതാണല്ലോ 1930 സെപ്റ്റംബർ 20 ലെ മലങ്കര പുനഃരൈക്യം. ഭൗതീകവും സാമൂഹികവുമായ കാരണങ്ങൾ പറഞ്ഞ് വിട്ടുനില്ക്കാതെ മലങ്കരമക്കൾ ആകമാനം പുനഃരൈക്യത്തിലേക്ക് കടന്നുവന്നിരുന്നെങ്കിൽ പുത്തൻകൂർ സമുദായത്തിന്റെയും മലങ്കര സഭയുടെ യുംഗതിയും ചരിത്രവും മറ്റൊന്നായിരുന്നേനെ. ഭിന്നതയും വ്യവഹാരങ്ങളും ഇല്ലാതെ ഭാരതം മുഴുവൻ സുവിശേഷ പ്രവർത്തനത്തിലേർപ്പെടുന്ന ശക്തമായ സഭയായി നാം രൂപാന്തരപ്പെട്ടേനെ. 1930 സെപ്റ്റംബർ 20 ലെ പുനഃരൈക്യത്തോട് ഒരു പ്രബലവിഭാഗം മുഖംതിരിച്ചതുകൊണ്ട് മലങ്കര സഭ ഇന്നും ജനമദ്ധ്യത്തിൽ അപഹസിക്കപ്പെടുന്നു. നൂറ്റാണ്ടുകളായി തുടരുന്ന ഭിന്നത, കയ്യേറ്റങ്ങൾ, വ്യവഹാരങ്ങൾ, അന്യമതസ്തർപോലും നമ്മെക്കുറിച്ച് ലജ്ജിക്കുന്നു. രാജ്യത്തിലെ പരമോന്നത നീതിപീഠംപോലും നമ്മുടെ ചെയ്തികളെ വിമർശിക്കുന്നു: ആത്മീയതയല്ല അധികാരവും സമ്പത്തുമാണ് സഭകൾക്ക് താല്പര്യമെന്ന് പരിഹാസപൂർവ്വം പരാമർശിക്കുന്നു. ദൈവം നല്കിയ അവസരത്തെ പ്രയോജനപ്പെടുത്താഞ്ഞതുകൊണ്ട് സംഭവിച്ച വിന. ഇതാ ഇനിയും അവസരമുണ്ട്. വഴി തുറന്നുതന്നെ കിടക്കുന്നു. പൂർവ്വപിതാക്കന്മാർ കണ്ടെത്തി നേടിത്തന്ന വഴി. മാനുഷിക പരിഗണനകൾ മാറ്റി ദൈവവഴി തേടാം, ദൈവമഹത്വം തേടാം. Better to be late than never” ഓർക്കാം.



# ബഥനി ശതാബ്ദിയിൽ നന്ദിയോടെ മേരി മക്കൾ



**റവ. മദർ ജൈൽസ് ഡി. എം.**
സുപ്പീരിയർ ജനറൽ
മേരി മക്കൾ സന്ന്യാസിനി സമൂഹം

മലങ്കരസഭയിലെ ആദ്യ സന്യാസ സമൂഹം. യേശുവിന്റെ ഉററസുഹൃത്തുക്കളും അവിടുന്ന് സവിശേഷമായി സ്നേഹിച്ചവരുമായ ബഥാനിയായിലെ മേരിയുടെയും മർത്തായുടെയും ലാസറിന്റെയും ജീവചൈതന്യം ഉൾക്കൊണ്ട് ആഴമായ മാനസീക പ്രാർത്ഥനയിലേക്കും, ഏകാന്തതയിലേക്കും നിതാന്തമായ ദൈവീക ഐക്യത്തിലേക്കും നയിക്കുന്ന നിശബ്ദത, ലാളിത്യം, കഠിനാദ്ധ്വാനം ഇവ ജീവിതപന്ഥാവാക്കി പൗരസ്ത്യസന്യാസ പാരമ്പര്യം ഉൾക്കൊണ്ട്, ഭാരതീയ സന്യാസ സാക്ഷാത്ക്കാരം മലങ്കരസഭയുടെ തനതായ ആദ്ധ്യാത്മീകതയിലൂടെ പ്രസരിപ്പിച്ച് മിശിഹായുടെ, പിതാവുമായുള്ള ആത്മനിർവൃതി സാധ്യമാക്കിയിരുന്ന പ്രാർത്ഥനാജീവിതവും സ്വർഗ്ഗരാജ്യത്തിന്റെ സുവിശേഷപ്രചരണ കർമ്മവീഥികളുടെ അനുകരണവും സ്വായത്തമാക്കി, സിദ്ധിയാക്കി 1919 ആഗസ്റ്റ് 19 ന് മുണ്ടൻ മലയിൽ ആരംഭം കുറിച്ച മിശിഹാനുകരണ സന്യാസി സമൂഹത്തിന്, മേരീമക്കളുടെ ഹൃദയം നിറഞ്ഞ ശതാബ്ദി അഭിവാദനങ്ങൾ!

## മേരീമക്കളുടെ സ്ഥാപനനിമിത്തമായ ബഥനി സന്യാസി സമൂഹ സ്ഥാപകൻ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്

1930 സെപ്റ്റംബർ 20 ന് സാർവ്വത്രിക കത്തോലിക്കാസഭയോട് ഐക്യപ്പെട്ട് കത്തോലിക്കാ വിശ്വാസം ഏറ്റുപറഞ്ഞ പുണ്യതാതൻ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് പുതുതായി രൂപംകൊടുത്ത സീറോമലങ്കര കത്തോലിക്കാ സഭയിലെ ആത്മീക ഭൗതീക വളർച്ചയ്ക്കു ആവശ്യമായ വൈദീകരെയും സന്യാസികളെയും തേടി സീറോ മലബാർ, ലത്തീൻ രൂപതകളെ സമീപിച്ചു. ചങ്ങനാശ്ശേരി അതിരൂപത സഹായഹസ്തം നീട്ടി പലവിധത്തിലുള്ള സഹായവും നൽകിക്കൊണ്ട് മുന്നോട്ടു വന്നു. ആലുവ പൊന്തിഫിക്കൽ സെമിനാരിയുടെ നിത്യസന്ദർശകനായിരുന്ന മാർ ഈവാനിയോസ് പിതാവിനെ പ്രത്യേകം ആകർഷിച്ച വ്യക്തിത്വമായിരുന്നു മിഷനറി ചൈതന്യം തുളുമ്പി നിന്ന പ്രവിത്താനം സ്വദേശി കുഴിഞ്ഞാലിൽ ജോസഫ് ശെമ്മാശൻ. 1933 ഡിസംബർ 17-ാം തിയതി അഭിവന്ദ്യ ജെയിംസ് കളാശ്ശേരി പിതാവിൽ നിന്നും ചങ്ങനാശ്ശേരി രൂപതയ്ക്കുവേണ്ടി അദ്ദേഹം വൈദീകപട്ടം സ്വീകരിച്ചു. മൂന്നാം ദിവസം തന്നെ മാർ ഈവാനിയോസ് പിതാവിന്റെ ക്ഷണക്കത്ത് തന്നെ പ്രതക്ഷിച്ച് എത്തിക്കഴിഞ്ഞിരുന്നു. കളാശ്ശേരി പിതാവും മററ് പലരും എതിർത്തെങ്കിലും എതിർപ്പുകളെ അനുനയിപ്പിച്ച് തിരുവനന്തപുരത്തെത്തി. ഹിന്ദു നാടാർ വംശജരുടെ കേന്ദ്രമായ മാർത്താണ്ഡം – ഫലപുഷ്ടമായ വയൽ തിരുമേനി യുവമിഷനറിയുടെ കർമ്മഭൂമിയായി നൽകി.

പ്രതിസന്ധികളുടെയും എതിർപ്പുകളുടെയും ഇടയിലൂടെ കടന്ന്, ദൈവപരിപാലനയിൽ മാത്രം ആശ്രയിച്ച ആ യുവവൈദീകൻ നാലായിരത്തിലധികം ആളുകളെ ജ്ഞാനസ്നാനത്തിലൂടെ സഭയിൽ സ്വീകരിച്ചു. ഭവനസന്ദർശനത്തിനും സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും ഇടയിലേക്ക് ഇറങ്ങിച്ചെല്ലാനും ഒരു സന്യാസിനീസമൂഹത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ആവശ്യവുമായി മാർ ഈവാനിയോസ് പിതാവിന്റെ അടുത്തേയ്ക്ക് കടന്നുവരുന്ന യുവമിഷനറിക്ക് അഭിവന്ദ്യപിതാവ് പൂർണ്ണസമ്മതം നൽകുന്നു. സാമ്പത്തീക പരാധീനതകൾ അറിയിച്ചെങ്കിലും ഹൃദയപൂർവ്വം ആശീർവാദാനുഗ്രഹങ്ങളും അനുമതിയും നൽകുന്നു. ആദ്യാംഗങ്ങൾക്ക് പരിശീലനം നൽകാൻ ബഹു. കുഴിഞ്ഞാലിലച്ചനെയും ബഥനിയിലെ മദർ ബാസിമിനെയും പിതാവ് ചുമതലപ്പെടുത്തുന്നു. ബഹു. സി. ഹൈമനൂസും സി. ഹനോനയും മാർത്താണ്ഡത്തു താമസിച്ചു സഹായിക്കുന്നു. ആദ്യഅംഗങ്ങളെ 10 ദിവസത്തെ ഭജനത്തിനായി ബഥനീമഠത്തിലേയ്ക്കയക്കുന്നു. ബഥനീമഠത്തിൽ 8 വർഷങ്ങൾ അർത്ഥിനിയായിരുന്ന കൊച്ചുകാലായിൽ ശോശാമ്മയെയും ആദ്യഅംഗങ്ങളിൽ ഒരുവളായി മാർത്താണ്ഡത്തേയ്ക്കയക്കുന്നു. അച്ചൻ തുടങ്ങുന്ന ഈ സമൂഹം മലങ്കര സഭയിലെ മിഷനറീ സമൂഹമായിരിക്കുമെന്നും, ഇതിന്റെ പേര് മേരീമക്കൾ സമൂഹം എന്നായിരിക്കണമെന്നും അഭിവന്ദ്യപിതാവ് നിർദ്ദേശിച്ചയയ്ക്കുന്നു. മാത്രമല്ല പതിനൊന്നാം പീയൂസ് മാർപാപ്പയിൽ നിന്ന് സമൂഹ സ്ഥാപനത്തിനായുള്ള അനുമതി വാങ്ങികൊടുക്കുകയും ചെയ്തു. ആദ്യഅംഗങ്ങൾക്കു നൽകിയ വി. നിയമത്തിന്റെ കൈയ്യെഴുത്ത് പ്രതിയിൽ 5-ാം പേജിൽ പിതാവ് എഴുതിച്ചേർത്തു. 'ഈ സന്യാസിനീ സമൂഹത്തിന്റെ രക്ഷാകർത്രി – കന്യകകളുടെ നാഥയും കൊയ്ത്തിന്റെ പ്രഭി' യുമായ പ. മേരീരാജ്ഞിയാകുന്നു. മരിയഭക്തിയുടെ ചിഹ്നമായി സിസ്റ്റേഴ്സിന്റെ പേരിനോട് ചേർത്ത് ഡി. എം എന്ന് എഴുതണം.

ആദ്യത്തെ ശാഖാമഠമായ ചെല്ലംങ്കോണം മഠം പണിയിച്ചപ്പോൾ അതിന്റെ എല്ലാ ചെലവുകളും വന്ദ്യപിതാവ് വഹിച്ചു. പട്ടിണിയിലും പരിവട്ടത്തിലും കഴിഞ്ഞ ആദ്യഅംഗങ്ങളെ പലവിധത്തിൽ, പലപ്രാവശ്യം അഭിവന്ദ്യപിതാവ് സഹായിച്ചു. ആഴ്ചയിൽ ഒരിക്കൽ വന്ദ്യപിതാവ് മാർത്താണ്ഡത്തു ചെന്ന് ക്ലാസ്സെടുക്കുക പതിവായിരുന്നു. പിതൃവാത്സല്യത്തോടെ ഭക്ഷണകാര്യത്തിലും മററ് കാര്യങ്ങളിലും ആത്മീയ കാര്യങ്ങളിലും വന്ദ്യപിതാവ് നിസീമമായ പരിഗണനയാണ് നൽകിയിട്ടുള്ളത്. അക്കാലത്ത് പഠിക്കുവാനയച്ചവർക്കെല്ലാം വന്ദ്യപിതാവ് മാസത്തിലൊരിക്കൽ സ്വന്തം കൈപ്പടയിൽ എഴുത്തുകൾ അയച്ച് കുശലാന്വേഷണവും ആത്മീയ ഉപദേശങ്ങളും നൽകിയിരുന്നു. ഈ സമൂഹത്തെ ആത്മീയമായി, സാമ്പത്തീകമായി, വിദ്യാഭ്യാസപരമായി മിഷനറീസമൂഹമായി വളർത്തിയെടുക്കുവാൻ വന്ദ്യ. മോ. ജോസഫ് കുഴിഞ്ഞാലിൽ അച്ചനോടൊപ്പം ഏറെ പ്രയത്നിച്ച വ്യക്തിയാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവെന്ന് ഇന്നും നിറഞ്ഞ നന്ദിയോടെ സ്മരിക്കട്ടെ.

## ബഥനിയുടെ മറ്റ് അഭിവന്ദ്യപിതാക്കന്മാരും മേരീമക്കളും

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കാലശേഷം ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി ഇതേപൈതൃകവാത്സല്യം ഈ സമൂഹത്തിന്റെ വളർച്ചയിൽ 40 വർഷത്തോളം നൽകി സഹായിച്ചിട്ടുണ്ട്. ആദ്യമായി മേരീമക്കളെ തിരുവനന്തപുരം അതിരൂപതയ്ക്ക് പുറത്തേയ്ക്കു വളർന്നു ഭാരതത്തിലുടനീളവും വിദേശത്തും പടർന്ന് പന്തലിക്കാൻ അനുവദിച്ചത് അഭിവന്ദ്യ ഗ്രിഗോറിയോസ് തിരുമനസ്സിന്റെ ഹൃദയവിശാലതയാണ് എന്ന് കൃതജ്ഞതയോടെ ഓർക്കുന്നു.

മലങ്കര സഭയിലെ ആദ്യത്തെ കാതോലികാബാവയായിരുന്ന ഭാഗ്യസ്മരണമാർഹനായ അഭിവന്ദ്യ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലിത്താ കാതോലിക്കാബാവാസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടുന്നതിനു മുൻപും അതിനു ശേഷവും മേരീമക്കളെ ഒട്ടേറെ സഹായിക്കുകയും വളർത്തുകയും അനേകകാര്യങ്ങൾ പഠിപ്പിച്ചുതരികയും ചെയ്തിട്ടുണ്ട്. വി. നിയമം നവീകരിക്കാൻ ബുദ്ധിരാക്ഷസനായ തിരുമേനി ബഥനീ ജനറാളായിരുപ്പോൾ തന്നെ വളരെയേറെ സഹായിച്ചു. മേരീമക്കളുടെ വളർച്ചയിൽ തിരുമേനി ശ്രദ്ധാലുവായിരുന്നു. ബത്തേരിയിൽ ശ്രുശ്രൂഷ ചെയ്തിരുന്ന സിസ്റ്റേഴ്സിനെയും നന്നായി വളർത്തിയെന്നത് സ്നേഹപൂർവ്വം ഓർക്കുകയാണ്.

## അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനിയും അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനിയും മേരിമക്കളും

മലങ്കരസഭയ്ക്ക് കേരളത്തിനു പുറ

ത്തുള്ള രൂപതയായ ഗുഡ്ഗാവ് രൂപതയുടെ രൂപതാ അദ്ധ്യക്ഷനായി 22 സ്റ്റേററുകളിൽ സുവിശേഷം അറിയിക്കുക എന്ന വലിയ ദൗത്യവുമായി മേരീമക്കൾക്ക് ഒറീസ്സ, അഗർത്തല മിഷനുകളിൽ സുവിശേഷ പ്രഘോഷണത്തിനുള്ള വലിയ സാദ്ധ്യത ഉണ്ടാക്കിയത്, എപ്പോഴും കാര്യങ്ങൾ അന്വേഷിച്ച്, മിഷനറിമാരിൽ തീക്ഷണത എരിയിച്ച് ഇന്നും ജ്വലിക്കുകയും ജ്വലിപ്പിക്കുകയും ചെയ്യുന്ന മിഷനറിയായി, ഈ പ്രദേശത്ത് നമുക്ക് നേതൃത്വം നൽകിവരുന്ന അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമേനിയെ സ്നേഹത്തോടെ സ്മരിക്കുന്നു.

സെന്റ് എപ്രേം എക്സാർക്കേററിൽ മേരീമക്കളെ മിഷൻ പ്രവർത്തനത്തിൽ നയിച്ചുകൊണ്ടിരിക്കുന്ന അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനിയെയും മേരീമക്കൾ സ്നേഹത്തോടെ അനുസ്മരിക്കട്ടെ.

മിശിഹാനുകരണ സന്യാസി സഭയിൽ നിന്നും വിവിധകാലങ്ങളിലും വിവിധ തലങ്ങളിലും മേരീമക്കൾ സ്വീകരിച്ചിരിക്കുന്ന നിർലോഭമായ സഹായസഹകരണങ്ങൾ. പോങ്ങുംമൂട് നോവിഷ്യേററ് ഭവനത്തിന്റെ പണിയുടെ മേൽനോട്ടം വഹിച്ച് മേരീമക്കളെ ബഹു. സെറാഫിൻ അച്ചൻ ഏറെ സഹായിച്ചു. നോവിഷ്യേററ് ഭവനത്തിൽ വളരെ നാൾ നോവിസ് മാസ്റ്ററായും കുമ്പസാരക്കാരനായും ക്ലാസ്സെടുത്തും ഒരാത്മീയ നിയന്താവായി വർഷങ്ങൾ സഹായിച്ച പെരിയ ബഹുമാനപ്പെട്ട ജോ ൺ കുഴിനാപ്പുറത്തച്ചനെ ഇന്നെന്നപോലെ മേരീമക്കൾ കൃതജ്ഞതയോടെ സ്മരിക്കട്ടെ. പുലയനാർക്കോട്ടയിലെ T.B Rehabilitation Centre സ്ഥാപിച്ച് അവിടുത്തെ സേവനത്തിനായി മേരീമക്കളെ വിളിച്ച് ഇന്നും അതേ സേവനം ഡി.എം തുടർന്നുകൊണ്ടുപോകുവാൻ സാധിക്കുന്നത് ബഹു. ജോൺ കുഴിനാപ്പുറത്തച്ചന്റെ വലിയ മനസ്സാണ്.

വെല്ലൂർക്കോണം, നെടുമങ്ങാട് ഡി.എം കോൺവെന്റ് പണിയിച്ചുതന്നതും എല്ലാ സൗകര്യങ്ങളും ആക്കിതന്നതും എല്ലാവിധത്തിലും ഡി.എം നെ സഹായിച്ചതും ബഹു. ഫിലിപ്പ് ആന്നിയിലച്ചനാണ് എന്ന് നിറഞ്ഞ നന്ദിയോടെ ഓർക്കുന്നു.

കാഞ്ഞിരംകുളത്തെ OIC ഭവനത്തിൽ നിന്നാണ് നെല്ലിമൂട് ഡി.എം കോൺവെന്റിലെ ചാപ്ലൈൻസ് കുമ്പസാരക്കാരും. തുടക്കം മുതൽ ഇന്നുവരെ അതിനുമാററമില്ലാതെ വരികയും എല്ലാ കാര്യങ്ങളും സ്വന്തമെന്നപോലെ കരുതുകയും ചെയ്യുന്ന OIC - D.M ബന്ധം അരക്കിട്ട് ഉറപ്പിച്ചിരിക്കുന്നതെന്ന് തീരാത്ത നന്ദിയോടെ ഓർമ്മിക്കുകയാണ്.

പൂനായിൽ പിമ്പിൾ ഗുരാവിൽ ബഥനി സമൂഹത്തിന്റെ ബോംബെ – പൂനാ മിഷൻ സുപ്പീരിയറായിരുന്ന ബഹു. ഇഗ്നേഷ്യസ് തങ്ങളത്തിൽ OIC അച്ചൻ മേരീമക്കളെ സേവനത്തിന് വിളിക്കുകയും ഇന്നു വളരെ സ്തുത്യർഹമായ വിധം സേവനം തുടർന്നുകൊണ്ട് പോവുകയും ചെയ്യുന്നു. ബഹു. വർഗ്ഗീസ് ഇലഞ്ഞിക്കലച്ചൻ മാനേജരായി നടത്തിക്കൊണ്ടിരുന്ന പ്രൈമറി സ്കൂൾ മേരീമക്കൾക്ക് കൈമാറി നമ്മെ മറക്കാനാവാത്തവിധം സഹായിച്ചു. ഇന്ന് മാർ ഈവാനിയോസ് സ്കൂൾ എന്ന പേരിൽ സ്കൂൾ CBSE സ്കൂൾ ആയി വളർന്നു വന്ന് മേരീമക്കൾ ശുശ്രൂഷ ചെയ്യുന്നു.

സൗത്ത് കാനറാ ഡിസ്ട്രിക്ററിലെ കടബ, കൊടിയംപാള മഠങ്ങൾ പണിയുമ്പോൾ ഭാഷ അിറയാൻ പാടില്ലാത്ത മേരീമക്കളെ ഏറെ സഹായിച്ച് മഠങ്ങളുടെ പണിയും മററ് വളർച്ചകളും സാദ്ധ്യമാക്കി തന്ന ബഹു. സഖറിയാസച്ചൻ, ആത്മാനന്ദച്ചൻ, തോമസ് വടവനാലച്ചൻ, ഡാമിയനച്ചൻ, ജോസ് വളക്കുഴിയിലച്ചൻ, ബേസിലച്ചൻ തുടങ്ങി അനേകം ബഹു. വൈദീകരെ സ്നേഹത്തടെ നന്ദിയോടെ അനുസ്മരിക്കുന്നു.

ആദ്യകാലത്ത് ബോംബെയിൽ ബഹു.പൊസേന്തിയച്ചൻ വലിയ സഹായപസ്തം നീട്ടിത്തന്നു. ഇടനാട് മഠത്തിന്റെ ആരംഭത്തിൽ ചേലക്കര OIC ആശ്രമമാണ് സഹായിച്ചതും വളർത്തിയതും; ആലുവ ജൂനിയറേററിൽ അശോകപുരം OIC നൊവിഷ്യേററ് ഹൗസിൽ നിന്ന് ബഹു. അച്ചന്മാർ വി. കുർബാനയ്ക്കും ക്ലാസ്സിനും, പഞ്ചാബ് മിഷൻ ഡി. എം ഹൗസ് തോട്ടുംമുഖത്തു തുടങ്ങിയതിനുശേഷം അവിടെയും വന്ന് എപ്പോഴും സഹായിച്ചതു ഒരിക്കലും മറക്കാനാവില്ല. കഴിഞ്ഞ വർഷത്തെ പ്രളയസമയത്ത് വണ്ടിയിൽ വന്ന് അമലാഭവനിൽ നിന്നും സിസ്റ്റേഴ്സിനെ കൊണ്ടുപോയി അശോകപുരത്ത് പ്രളയം തീരും വരെ സംരക്ഷിച്ചത് ഹൃദയം നിറഞ്ഞ നന്ദിയോടെ ഓർക്കുന്നു. ബഥനിയുടെ ജനറാളച്ചന്മാരും പ്രൊവിൻഷ്യൽ അച്ചന്മാരുമായിരുന്ന എല്ലാ പെരിയ ബഹു. അച്ചന്മാരും ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് തുടങ്ങി പെരിയ ബഹു. ജോസ് കുരുവിള പീടികയിലച്ചൻ വരെയും ബഥനി നവജീവൻ പ്രൊവിൻസിന്റെ പ്രൊവിൻഷ്യൽ ബഹു. തോമസ് റെജി അച്ചൻ തുടങ്ങി. ബഹു. മാത്യു ജേക്കബ് തിരുവാലിൽ അച്ചൻ വരെയും നവജ്യോതി പ്രൊവിൻസിന്റെ പ്രൊവിൻഷ്യൽസായിരുന്ന അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമേനി തുടങ്ങി ഇന്നത്തെ പ്രൊവിൻഷ്യൽ സ്ഥാനം വഹിക്കുന്ന ബഹു. ജോസ് മരിയദാസ് അച്ചൻ വരെയും മേരിമക്കൾക്കു ക്ലാസ്സുകൾ വഴി, ആത്മീകവും ഭൗതീകവുമായി നേതൃത്വവും നൽകി മററ് അനേകവിധത്തിൽ ചെയ്തിരിക്കുന്ന നന്മകൾ, മനസ്സുകൾക്ക് മറക്കാനോ മായ്ക്കാനോ ആകാത്തതാണ്.

ഇന്നും എന്നും Contemplative and Active സന്യാസജീവിതം അതിന്റെ തനിമയിൽ, അതിന്റെ ആഴത്തിൽ, ഇന്നത്തെ കാലഘട്ടത്തിന്റെ വെല്ലുവിളികളെ നേരിട്ട് സ്വർഗ്ഗരാജ്യത്തിന്റെ സുവിശേഷം ജനഹൃദയങ്ങളിൽ എത്തിക്കുന്ന ദൈവാശ്രയത്തിൽ, സ്വയം ശൂന്യമാക്കി, പുനരൈക്യപാതയിൽ, സമൂഹത്തിലെ ദരിദ്രവിഭാഗത്തിനു താങ്ങും തണലുമായി, യുവശക്തിക്കെന്നും മാതൃകയും നേതൃത്വവും, ഊർജ്ജവും, ജീവിതമാർഗ്ഗങ്ങളും നൽകി, സമീപിക്കുന്നവർക്കല്ലാം ദൈവാനുഭവം സമ്പത്തായി നൽകി ഇവാനിയൻ ചൈതന്യ പാതയിലൂടെ കാവിയണിഞ്ഞ് ധ്യാനനിമഗ്നരായി കർമ്മനിരതരായി ലോകത്തെ യേശുരാജ്യത്തോടടുപ്പിക്കുന്ന ബഥാന്യർക്കെല്ലാം ഹൃദയം നിറഞ്ഞ ആശംസകളും പ്രാർത്ഥനകളും.



# സഹോദരബന്ധത്തിന്റെ ഊഷ്മളതയിൽ നൂറ് വർഷങ്ങൾ



സി. ഡോ.ആർദ്ര എസ്.ഐ.സി.

### ആമുഖം

ക്രാന്തദർശിയും പുണ്യചരിതനുമായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ സത്യാന്വേഷണത്തിന്റെയും താപസ ജീവിതത്തിന്റെയും ഫലമായി ജന്മം കൊണ്ടതാണ് ബഥനി സന്ന്യാസി- സന്ന്യാസിനി സമൂഹങ്ങൾ. മിശിഹാനുകരണ സന്ന്യാസി സമൂഹമെന്നും മിശിഹാനു കരണ സന്ന്യാസിനി സമൂഹമെന്നുമാണ് ആശ്രമത്തിന്റെയും മഠത്തിന്റെയും ഔദ്യോഗിക നാമങ്ങൾ. ക്രിസ്തീയ സന്ന്യാസത്തിന്റെ അടിസ്ഥാനവും ആദർശരൂപവും ആയ യേശു ക്രിസ്തുവിനെ ഏറ്റവും അടുത്ത് അനുഗമിക്കുക എന്നുള്ളതത്രെ ബഥാന്യരുടെ സർവ്വ പ്രധാനമായ കടമ.

മിശിഹാനുകരണ സന്ന്യാസി-സന്ന്യാസിനികൾ എന്ന നിലയിൽ ദൈവവുമായുള്ള ഐക്യം ഇഴമുറിയാതെ കാക്കണ്ടവരാണ് ബഥാന്യർ; അതോടൊപ്പം സഭയുടെയും. കീറിയും വ്രണപ്പെട്ടുമിരുന്ന മലങ്കര സഭയെ പുനരൈക്യമെന്ന രക്ഷാകര പ്രവർത്തിയിലൂടെ ഐക്യത്തിന്റെ പാതയിലേക്ക് നയിക്കുക എന്ന മാർ ഈവാനിയൻ സ്വപ്നം ഒരു പരിധിവരെ യഥാർത്ഥവൽക്കരിക്കപ്പെട്ടത് ബഥനിയിലൂടെയാണ്. ഈ ഐക്യം അതായത് ദൈവത്തോടും, സഭയോടും മനുഷ്യ സമൂഹത്തോടുമുള്ള സമ്പൂർണ്ണ ഐക്യം വീണ്ടെടുക്കുന്നതിന് ബഥനി സന്ന്യാസി-സന്ന്യാസിനികൾ, ഐക്യത്തിന്റെ പ്രവാചകരും പ്രേഷിതരുമെന്ന നിലയിൽ ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെ പരസ്പര മനോബന്ധം പരിപോഷിച്ചുകൊണ്ടും, നിലനിർത്തിക്കൊണ്ടും പരിശ്രമിച്ചുകൊണ്ടിരിക്കുന്നു.

ബഥനി ആശ്രമ സ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈയവസരത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ മാനസപുത്രന്മാരും പുത്രിമാരും കഴിഞ്ഞ 100 വർഷങ്ങളിലായിട്ട് നിലനിർത്തികൊണ്ടിരിക്കുന്ന ഊഷ്മളമായ സഹോദരബന്ധത്തെയും അതിലൂടെ കൈവന്ന ദൈവകൃപകളെയും ഒന്നു നോക്കിക്കാണുവാനുള്ള ഒരു എളിയ പരിശ്രമമാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം.

### ബഥനി ആശ്രമവും ബഥനി മഠവും

ബഥനി സന്ന്യാസി സമൂഹവും, ബഥനി സന്ന്യാസിനി സമൂഹവും, പരി. ആത്മാവ് മലങ്കരസഭയ്ക്ക് നല്കിയ ശ്രേഷ്ഠമായ ദാനങ്ങളാണ്. ഭാരതീയ-പൗരസ്ത്യ സന്ന്യാസ പാരമ്പര്യങ്ങൾ സമഞ്ജസമായി സമന്വയിപ്പിച്ച ദൈവദാസൻ മാർ ഈവാനിയോസ് പിതാവാണ് ഈ സമൂഹങ്ങൾക്ക് ആരംഭം കുറിച്ചത്. ആഴമായ പ്രാർത്ഥനയിലും സ്നേഹപൂർവ്വകമായ പ്രവർത്തനത്തിലും അധിഷ്ഠിതമായ ജീവിതത്തിലൂടെ മിശിഹാനുകരണവും, മലങ്കര

സഭയുടെ ആദ്ധ്യാത്മിക നവീകരണവും, ഭാരത സുവിശേഷവൽക്കരണവും, സ്ത്രീജന ഉദ്ധാരണവും ബഥനി സമൂഹങ്ങൾ തങ്ങളുടെ പ്രത്യേക സിദ്ധിയും ദൗത്യവുമായി സ്വീകരിച്ചിരിക്കുന്നു.

### ആശ്രമ-മഠ സ്ഥാപനം: ഒരു സംക്ഷിപ്തചരിത്രം

1919 ആഗസ്റ്റ് 15-ന് പെരുനാട്ടിലെ മുണ്ടൻമലയിൽ മാർ ഈവാനിയോസ് പിതാവിനാൽ ബഥനി ആശ്രമം സ്ഥാപിതമായി. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആത്മീയ നവീകരണവും തദ്വാര ഭാരത സുവിശേഷവത്കരണവുമായിരുന്നു ബഥനി ആശ്രമ സ്ഥാപക ലക്ഷ്യം.

മലങ്കര സഭയെ ഉദ്ധരിക്കാനുള്ള പരിശ്രമത്തിൽ പുരുഷന്മാർക്കായി മാത്രം സന്ന്യാസ സമൂഹം ഉണ്ടായാൽ പോരാ സ്ത്രീകൾക്കും സമൂഹ നിർമ്മിതിയിൽ വലിയ ദൗത്യം നിർവ്വഹിക്കുവാനുണ്ട് എന്ന് തിരിച്ചറിഞ്ഞു മാർ ഈവാനിയോസ്. ജീവിതം ദൈവസമ്പാദനത്തിനായി സ്വയം പ്രതിഷ്ഠിക്കുന്ന പുരുഷന്മാരെപ്പോലെ തന്നെ പരിത്യാഗത്തിലൂടെ ഈശ്വര സാക്ഷാത്കാരം തേടാൻ സ്ത്രീകൾക്കും അവസരമുണ്ടാകണം. കുടുംബത്തിൽ സ്ത്രീകൾക്കുള്ള പ്രാധാന്യം വളരെ വലുതാണ്. ഗൃഹാന്തർ ഭാഗങ്ങളിലേക്ക് കടന്നുചെന്ന് പ്രകാശം പകരാൻ സ്വയം ദൈവത്തിന് പ്രതിഷ്ഠിതരായ സ്ത്രീകളെ കൊണ്ട് ഏറെ സാധിക്കും. ആകയാൽ സ്ത്രീകൾക്കും മലങ്കര സുറിയാനി സഭയിൽ ഒരു സന്ന്യാസ സമൂഹം ഉണ്ടാകേണ്ടത് അനിവാര്യമാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. മലങ്കര സഭയിൽ സന്ന്യാസം നിഷിദ്ധമായിരുന്ന കാലഘട്ടം. ഈ കാര്യം എങ്ങനെ സാധിക്കും? സ്ത്രീ വിദ്യാഭ്യാസം വളരെ വിരളമായിരുന്ന സന്ദർഭം. 'സ്ത്രീ ന: സ്വാതന്ത്ര്യമർഹതി' എന്നായിരുന്നു നാടിന്റെ പക്ഷം.

എം. എ. അച്ചൻ സെറാമ്പൂർ കോളേജിൽ പ്രൊഫസർ ആയിരുന്ന കാലത്ത് Oxford Mission Sisters of the Epiphany (O.M.S.E.) എന്ന സമൂഹവുമായി സമ്പർക്കം പുലർത്തുന്നതിനിടയായി. കൽക്കട്ടയിൽ നിന്നും 300-ൽ പരം മൈൽ അകലെ 'ബാരിസോൾ' എന്ന സ്ഥലത്ത് ഇപ്പോഴത്തെ ബംഗ്ലാദേശിൽ, സാധുജന സംരക്ഷണാർത്ഥം സ്ഥാപിക്കപ്പെട്ടിരുന്ന മഠത്തിന്റെ സ്ഥാപകയായ മദർ ഈഡിത്ത് ലാം ഗ്രിഡ്ജ് എന്ന ബഹുമാന്യയായ സന്ന്യാസിനിയുമായി അദ്ദേഹത്തിനുണ്ടായിരുന്ന പരിചയം കേരളത്തിൽ നിന്നും സന്ന്യാസ ആഭിമുഖ്യമുള്ള ഏതാനും പെൺകുട്ടികളെകണ്ടെത്താൻ ഇടയാക്കി. അന്ന് മലങ്കര സഭാമേലദ്ധ്യക്ഷനായ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ യുടെ അനുഗ്രഹാശിസ്സുകളോടെ 1915-ൽ കേരളക്കരയിൽ നിന്നും കുലീന കുടുംബങ്ങളിൽ പെട്ടവരും മലങ്കര സഭാസ്നേഹികളും, തന്റെ സുഹൃത്തുക്കളുമായവരുടെ മക്കളിൽ ചിലരെ തെരഞ്ഞെടുത്ത് അയച്ചു. 1915 മുതൽ 1920 വരെയുള്ള കാലയളവിൽ ബാരിസോളിൽ സിസ്റ്റർ ഹെലന്റെ നേതൃത്വത്തിലും, എം.എ. അച്ചന്റെ പ്രത്യേക മേൽനോട്ടത്തിലും, മദർ ഈഡിത്തിന്റെ പ്രത്യേകമായ സംരക്ഷണത്തിലും ഡയയോസ്സിൽ കോളേജിൽ ഉപരിപഠനവും, സന്ന്യാസ പരിശീലനവും ക്രമീകരിക്കപ്പെട്ടു.

1920 ഏപ്രിൽ മാസത്തിൽ ബാരിസോളിൽ നിന്നും അർത്ഥിനികൾ തിരുമൂലപുരത്ത് ബഹുമാന്യ നായ കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയുടെ വകയായി ബാലികാമഠം സ്കൂളിനോട് ചേർന്ന കെട്ടിടത്തിൽ താമസത്തിനായി എത്തിച്ചേർന്നു. അവിടെ സി. ഹെലന്റെ മേൽനോട്ടത്തിൽ സന്ന്യാസപരിശീലനം പൂർത്തിയാക്കി തുടർന്നു.

1925 സെപ്റ്റംബർ മാസം 21-ാം തീയതി (ജൂലിയൻ കലണ്ടർ പ്രകാരം) ഇവരിൽ മൂന്നുപേർ (ശൈനോ, ഹൂബാദനഹാ) വ്രതവാഗ്ദാനം ചെയ്ത് തങ്ങളെത്തന്നെ ദൈവത്തിന് പ്രതിഷ്ഠിച്ചു. സന്ന്യാസം കാംക്ഷിച്ച് 1915 മുതൽ പരിശീലനപാതയിലായിരുന്ന അർത്ഥിനികൾ 1925 മെയ് 1-ന് അഭിഷിക്തനായ ബഥനിയുടെ സ്ഥാപക പിതാവിന്റെ സവിധത്തിൽ ദൈവപിതാവിന് തങ്ങളെത്തന്നെ സമ്പൂർണ്ണമായി സമർപ്പിച്ചു. അതോടുകൂടി മലങ്കര സഭയിലെ ആദ്യത്തെ സന്ന്യാസിനി സമൂഹം സ്ഥാപിതമായി. കത്തോലിക്കാസഭയിൽ പരി. മാതാവിന്റെ ജന്മദിനം സെപ്തംബർ മാസം എട്ടാം തീയതി ആണ് ആചരിക്കുക. അതിനാൽ ഈ സുദിനം ഇപ്പോൾ സമൂഹ സ്ഥാപക ദിനമായി അംഗീകരിച്ചിരിക്കുന്നു.

### ബഥനി എന്ന നാമം:

മലങ്കര സഭയിൽ സ്ഥാപിതമായ ഈ രണ്ട് സന്ന്യാസ സമൂഹങ്ങളും പൊതുവായി അറിയ പ്പെടുന്നത് ബഥനി എന്ന പേരിലാണ്. പ്രാർത്ഥനയ്ക്കും, പ്രവർത്തനത്തിനും പ്രഥമ സ്ഥാനം നല്കുന്ന ഈ സമൂഹങ്ങളുടെ സ്വഭാവത്തേയും സിദ്ധിയെയും ദ്യോതിപ്പിക്കുന്നതും, സുവിശേഷത്തിലെ ബഥനിയെ അനുസ്മരിപ്പിക്കുകയും ചെയ്യുന്ന ഒരു നാമമാണ് ഇത്. കർത്താവായ യേശുമിശിഹായെ അവഗാഢം സ്നേഹിക്കുകയും, അവിടുത്തേക്ക് ആഥിത്യം നല്കി ആശ്വസിപ്പിക്കുകയും ചെയ്തിരുന്ന ഭവനമാണ് ബഥനി. ദൈവസ്നേഹാനുഭവത്തിൽ ജീവിച്ച മറിയം, കർത്തൃശുശ്രൂഷയിൽ വ്യാപ്തയായിരുന്ന മാർത്താ, പുനരുത്ഥാനത്തിന്റെ സാക്ഷിയും, പ്രേഷിത പ്രവർത്തനങ്ങളുടെ പ്രതീകമാവുമായ ലാസർ, ഈ വിശുദ്ധാത്മക്കളുടെ ജീവിതചര്യ സ്വന്തമാക്കി മിശിഹായെ അനുകരി ക്കാനുള്ള നിയോഗമാണ് ഓരോ ബഥാന്യർക്കും ബഥനി എന്ന നാമം നല്കുന്നത്. കൂടാതെ ബഥനി എന്ന പദത്തിന്റെ സുറിയാനിയിൽ ഉള്ള അർത്ഥം 'പ്രത്യുത്തരത്തിന്റെ ഭവനം' എന്നതാണ്. പ്രാർത്ഥനയിലൂടെയും പരസ്പര ശുശ്രൂഷയിലൂടെയും, പ്രേഷിത പ്രവർത്തനങ്ങളിലൂടെയും നിരന്തരം കർത്താവിന്റെ വിളിക്ക് പ്രത്യുത്തരമേകുക എന്നുള്ളതും ബഥാന്യരുടെ നിയോഗമാണ്.

### ബഥനിയുടെ സിദ്ധി

ഓരോ സന്ന്യാസ സമൂഹത്തിന്റെ അതിന്റേതായ തനതു സിദ്ധിയുണ്ട്. ഓരോ സന്ന്യാസി-സന്ന്യാസിനി സമൂഹത്തെയും വ്യത്യസ്തമാക്കുന്നത് അതിന്റെ സിദ്ധിയാണ്. പരി. ആത്മാവിന്റെ പ്രത്യേക ദാനമായിട്ടാണ് വിവിധ സിദ്ധികൾ രൂപപ്പെടുന്നത്. ഓരോ സമൂഹവും തങ്ങളുടെ സ്ഥാപക പിതാക്കന്മാരിലൂടെ നിർവ്വഹിക്കപ്പെട്ട ദൈവാത്മ സിദ്ധിയ്ക്കനുസൃതമായ ജീവിത ശൈലിയിലൂടെ സുവിശേഷത്തിലെ ക്രിസ്തുവിനെ അനുകരിക്കുന്നു.

മലങ്കര സഭയുടെ ആദ്ധ്യാത്മിക നവീകരണം വഴി ഭാരതത്തെ സുവിശേഷവത്കരിക്കുക എന്ന ലക്ഷ്യത്തോടുകൂടി, യേശുമിശിഹായെ അവിടുത്തെ പ്രാർത്ഥനാജീവിതത്തിലും കർമ്മോദ്യുക്ത ജീവിതത്തിലും അനുഗമിക്കുക എന്നുള്ളതാണ് ബഥനി ആശ്രമ സമൂഹത്തിന്റെ കാരിസം. ബഥനി മഠത്തിന്റെ കാരിസവും ഇതിനോട് ചേർന്നു നില്ക്കുന്നു. വിശേഷ വിധിയായി കൂട്ടിച്ചേർത്തിട്ടുള്ളത് സ്ത്രീജനോദ്ധാരണം എന്ന പ്രവർത്തനം മാത്രമാണ്.

### ബഥാന്യരുടെ ജീവിതശൈലി

ബഥനി വിശുദ്ധരുടെ മാതൃക പിൻചെന്നുകൊണ്ട് പ്രാർത്ഥനയിലൂടെയും, കർമ്മോദ്യുക്ത ജീവിതത്തിലൂടെയും, മിശിഹായെ ഏറ്റം അടുത്ത് അനുകരിക്കുക എന്നുള്ളതാണ് ബഥനി സമൂഹാംഗ ങ്ങളുടെ ജീവിതശൈലി. പ്രാർത്ഥനാപൂർവ്വകമായ അന്തരീക്ഷത്തിന് സഹായകമാകുംവിധം, നിശബ്ദതയുടെയും, നിഷ്ഠാപരമായ ജീവിതത്തിന്റെയും, ക്രമാനുഷ്ഠാനങ്ങളുടെയും, കഠിനാദ്ധ്വാനത്തിന്റെയും ജീവിതശൈലിയിലൂടെ ദൈവസമ്പാദനത്തിനായി യത്നിക്കുന്ന സന്നസ്തരുടെ വാസസ്ഥലങ്ങളാണ് ബഥനി ആശ്രമവും, ബഥനി മഠവും.

പൗരസ്ത്യ ക്രൈസ്തവ സന്ന്യാസ പാരമ്പര്യവും, ഭാരത സന്ന്യാസ പാരമ്പര്യവും ബഥനിയിൽ സമഞ്ജസം സമ്മേളിച്ചിരിക്കുന്നു. വളരെ ലളിതവും, ആഴവുമായ പ്രാർത്ഥനയിലൂടെ സഹോദരങ്ങൾക്ക് നന്മ ചെയ്തു ജീവിച്ച്, സർവ്വസംഗ പരിത്യാഗത്താലും, തപശ്ചര്യകളുടെ നിഷ്ഠകളാലും ഭാരത സന്ന്യാസ ജീവിതശൈലിയോട് സമന്വയിപ്പിച്ച്, സുവിശേഷത്തിലെ ക്രിസ്തു വിനെ അനുഗമിക്കുന്നവരാണ് ബഥനി സന്ന്യാസി-സന്ന്യാസിനികൾ.

### അപ്പസ്തോലിക പ്രവർത്തനങ്ങൾ

മനുഷ്യന്റെ സമ്പൂർണ്ണ വിമോചനത്തിനായി കടന്നുവന്ന നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ രക്ഷാകര കർമ്മത്തിൽ പങ്കുചേരുന്ന ബഥാന്യർ, സന്ന്യാസ പ്രതിഷ്ഠയിലൂടെ കൂട്ടായ്മാ ജീവിതം നയിക്കുന്നതോടൊപ്പം, ദൈവജനത്തിന്റെ പ്രബുദ്ധതയ്ക്കും, അവരുടെ മദ്ധ്യേ സഭയുടെ സാന്നിദ്ധ്യം സജീവമാക്കുന്നതിനും സഹായിക്കുന്ന, സമൂഹത്തിന്റെ സിദ്ധിക്കനുസൃതം, സ്ഥലകാലാനുസൃത വുമായ വിവിധങ്ങളായ സുവിശേഷ വേലകൾ ഏറ്റെടുക്കുന്നു. ഇതുവഴി സ്വഭാവത്താലെ പ്രേഷിതയായ സഭയുടെ ദൗത്യത്തിൽ പങ്കുചേരുവാൻ അംഗങ്ങൾ നിരന്തരം ശ്രദ്ധിക്കുന്നു. അങ്ങനെ ക്രൈസ്തവ സഭയുടെ സർവ്വപ്രധാനമായ സുവിശേഷ പ്രചരണമെന്ന ചുമതല ബഥാന്യർ നിർവഹിച്ചുകൊണ്ടിരിക്കുന്നു. ബഥനി സന്ന്യാസി-സന്ന്യാസിനി സമൂഹത്തിന്റെ അപ്പസ്തോലിക പ്രവർത്തനങ്ങളിൽ മുഖ്യസ്ഥാനം നല്കിയിരിക്കുന്നത് തിരുസഭയുടെ നവീകരണത്തിനും, ക്രിസ്തീയ സഭകളുടെ ഐക്യത്തിനും, കുടുംബ പ്രേഷിതത്വ പ്രവർത്തനങ്ങൾക്കും, വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കും, ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും വേണ്ടിയാണ്.

### ബഥനിയുടെ പൊന്തിഫിക്കൽ പദവി

ബഥനി സന്ന്യാസ സമൂഹങ്ങളുടെ ആദ്ധ്യാത്മികതയും, സഭയിൽ ഈ സമൂഹങ്ങൾക്കുള്ള സ്ഥാനവും ദൗത്യവും ആഗോള കത്തോലിക്കാ സഭ തിരിച്ചറിഞ്ഞു. ആഗോള കത്തോലിക്കാ സഭയിൽ ബഥനിയുടെ വളർച്ചയും, പ്രേഷിത പ്രവർത്തനങ്ങളുടെ സുഗമമായ നടത്തിപ്പിനുമായി 1956 ആഗസ്റ്റ് മാസം 21-ാം തീയതി ബഥനി സന്ന്യാസിനി സമൂഹത്തെ പരിശുദ്ധ പീയൂസ് 12-ാമൻ മാർപ്പാപ്പ പൊന്തിഫിക്കൽ പദവിയിലേക്കുയർത്തുകയുണ്ടായി. പത്തു വർഷങ്ങൾക്കുശേഷം 1966 ഏപ്രിൽ 14-ന് പരിശുദ്ധ പോൾ ആറാമൻ മാർപ്പാപ്പായാൽ ബഥനി ആശ്രമം പൊന്തിഫിക്കൽ പദവിയിലേക്ക് ഉയർത്തപ്പെട്ടു. ഈ പദവിയിലൂടെ ആഗോള കത്തോലിക്കാ സഭയുടെ പ്രേഷിത മേഖലകളിലേക്കു ബഥനിക്കു വാതായനങ്ങൾ തുറന്നു കിട്ടി.

### പുനരൈക്യപ്രസ്ഥാനത്തിന്റെ പിള്ളത്തൊട്ടിലായ ബഥനി

1919-ൽ ബഥനി ആശ്രമവും, 1925-ൽ ബഥനി മഠവും മാർ ഈവാനിയോസ് പിതാവ് ഓർത്ത ഡോക്സ് സഭയിൽ സ്ഥാപിക്കുമ്പോൾ, പരസ്പരം പോരടിച്ചു നിന്ന സഭാവിഭാഗങ്ങളും, അധികാര ശ്രേണികളുമായിരുന്നു, ബഥനിക്കു മുമ്പിൽ. പ്രതിസന്ധികൾ വെല്ലുവിളികൾ, ദുരന്താനുഭവങ്ങൾ ഇവ തുടരെത്തുടരെ തരണം ചെയ്യേണ്ടി വന്ന കാലയളവായിരുന്നു പുനരൈക്യത്തിനു തൊട്ടു മുൻപും, പിൻപും. 'ഒരിടയനും ഒരു തൊഴുത്തും ആയിത്തീരുക' എന്നുള്ള ക്രിസ്തുവിന്റെ ആഗ്രഹ പൂർത്തി യായിരുന്നു ബഥനിയുടെ പുനരൈക്യദർശനം. സത്യത്തെ തേടിയുള്ള തീർത്ഥാടനം ദൈവഹിതമാണെന്നു ബോദ്ധ്യപ്പെട്ട ആശ്രമസ്ഥരും, സ്ഥാപക പിതാവ് തങ്ങൾക്ക് ദോഷകരമായി ത്തീരാവുന്ന ഒന്നും ചിന്തിക്കുകയോ, പ്രവർത്തിക്കുകയോ ചെയ്കയില്ലെന്നുള്ള ദൃഢമായ ഉറപ്പുണ്ടായിരുന്ന, ബഥനി സന്ന്യാസിനികളും സാർവ്വത്രിക സഭാ കൂട്ടായ്മയിലേക്കുള്ള പുനൈരക്യത്തിന് തയ്യാറായി. അങ്ങനെ 1930 സെപ്തംബർ മാസം 20-ാം തീയതി ബഥനിയുടെ സ്ഥാപകനായ മാർ ഈവാനിയോസ് പിതാവും, മാർ തെയോഫിലോസ്, റവ. ഫാദർ ജോൺ ഒ.ഐ.സി., അലക്സാണ്ടർ ശെമ്മാശൻ, മിസ്റ്റർ കിളിലേത്ത് ചാക്കോ (മാനേജർ) എന്നിവർ സാർവ്വത്രിക സഭാകൂട്ടായ്മയിലേക്ക് പുനഃപ്രവേശനം നടത്തി. കൊല്ലം ബിഷപ്പ് അഭിവന്ദ്യ ബൻസിഗർ തിരുമേനിയുടെ മുമ്പാകെ വിശ്വാസ പ്രഖ്യാപനം നടത്തി.

പുനരൈക്യത്തെ സംബന്ധിച്ച് സിസ്റ്റേഴ്സ് തന്നെത്താൻ തീരുമാനമെടുക്കട്ടെ എന്നതായിരുന്നു പിതാവിന്റെ ആദർശമെങ്കിലും അവർ ആവശ്യപ്പെട്ട തനുസരിച്ച് പുനരൈക്യ സംബന്ധമായ പഠനങ്ങളും, നിർദ്ദേശങ്ങളും നല്കുവാൻ അഭിവന്ദ്യ പിതാവ് ശ്രദ്ധിച്ചിരുന്നു. തൻമൂലം നിശ്ചയദാർഢ്യത്തോടും സ്ഥിരചിത്തതയോടും 1930 സെപ്തംബർ മാസം 22-ാം തീയതി മഠാംഗങ്ങളിൽ പത്തു പേരിൽ ആരും തന്നെ മാറി നില്ക്കാതെ കത്തോലിക്കാ വിശ്വാസം ഏറ്റുപറഞ്ഞ് പ്രതിജ്ഞ ചെയ്യുകയും, പുനരൈക്യപ്പെടുകയും ചെയ്തു. ആഗോള കത്തോലിക്കാ സഭയിലേക്ക് ബഥനിയുടെ സ്ഥാപകനും, സമൂഹാംഗങ്ങളും കടന്നുവന്നപ്പോൾ നൂറ്റാണ്ടുകളുടെ പുനരൈക്യ സ്വപ്നമാണ് ബഥനിയിലൂടെ സാക്ഷാത്കരിക്കപ്പെട്ടത്. പുനരൈക്യത്തിലൂടെ പുതിയൊരു വ്യക്തിഗത സഭ രൂപം കൊണ്ടു-മലങ്കര കത്തോലിക്കാസഭ. ഈ സഭയിലെ

ആദ്യത്തെ വിശ്വാസി സമൂഹം സന്ന്യസ്ഥരായിരുന്നു എന്നത് ദൈവഹിതം. അങ്ങനെ മലങ്കര സഭ സത്താപരമായി ഒരു 'സന്ന്യാസ സഭ' (ങീമഒെശര ഇവഠൃരവ) യായിത്തീരാൻ ദൈവം ഇടയാക്കി.

ബഥനി ആശ്രമസ്ഥരും ബഥനി സന്ന്യാസിനികളും തങ്ങളുടെ തീഷ്ണത നിറഞ്ഞ പ്രേഷിത പ്രവർത്തനങ്ങളിലൂടെ പുനരൈക്യത്തിന്റെ ബാലാരിഷ്ടതകളിലൂടെ കടന്നുപോയ മലങ്കര കത്തോലിക്കാസഭയെ പരിപാലിച്ചു വളർത്തി. ഇപ്രകാരം ബഥനിയുടെ ആത്മീയ നവീകരണപ്രവർത്തന ങ്ങളിലൂടെയും, പ്രേഷിത പ്രവർത്തനങ്ങളിലൂടെയും അനേകം പേർ മലങ്കര കത്തോലിക്കാ സഭാംഗങ്ങ ളായി മാതൃസഭയിലേക്ക് തിരിച്ചെത്തി.

### ബഥനി സന്ന്യാസ സമൂഹങ്ങൾ ഇന്ന്

സാർവ്വത്രിക സഭാപ്രവേശനത്തോടെ ബഥനി സമൂഹങ്ങൾ വളർച്ചയുടെ പടവുകളിലേക്ക് അതിവേഗം ബഹുദൂരം നടന്നു നീങ്ങി. ബഥനി സന്ന്യാസി സമൂഹത്തിന്റെ വളർച്ചയുടെ ഭാഗമായി 2000-മാണ്ട് ഏപ്രിൽ 24-ന് ബഥനി നവജീവൻ, ബഥനി നവജ്യോതി എന്നീ പേരുകളിൽ രണ്ടു പ്രോവിൻസുകൾ രൂപം കൊണ്ടു. സന്ന്യാസി വൈദികരും, സന്ന്യാസി സഹോദരങ്ങളും വൈദിക വിദ്യാർത്ഥികളും ഉൾപ്പെടെ 300 ഓളം അംഗങ്ങൾ ബഥനി ആശ്രമത്തിനുണ്ട്. ഭാരതത്തിലും വിദേശത്തും പ്രത്യേകിച്ച് എത്യോപ്യയിലും പ്രേഷിത പ്രവർത്തനങ്ങൾക്കു നേതൃത്വം വഹിച്ചുകൊണ്ട് ആഗോള കത്തോലിക്കാസഭയുടെ പ്രേഷിത പ്രവർത്തനങ്ങൾക്ക് ശക്തി പകരുകയും, ദൈവരാജ്യ വളർച്ചയ്ക്കായി പരിശ്രമിക്കുകയും ചെയ്യുന്നു.

ബഥനി സന്ന്യാസിനി സമൂഹത്തിന്റെ വളർച്ചയുടെ ഭാഗമായി തിരുവനന്തപുരം, തിരുവല്ല, ബത്തേരി, പത്തനംതിട്ട, മൂവാറ്റുപുഴ എന്നിങ്ങനെ അഞ്ചു പ്രോവിൻസുകൾ രൂപീകൃതമായി. സന്ന്യാസിനികളും സന്ന്യാസാർത്ഥിനികളും ഉൾപ്പെടെ 900 ഓളം അംഗങ്ങൾ ഇപ്പോൾ ബഥനിയ്ക്ക് ഉണ്ട്. ഭാരതത്തിലും, ഭാരതത്തിനു പുറത്ത് വിവിധ വിദേശ രാജ്യങ്ങളിലും സൗത്ത് ആഫ്രിക്ക എത്യോപ്യാ എന്നിവിടങ്ങളിലും പ്രേഷിത പ്രവർത്തനങ്ങൾക്ക് നേതൃത്വം വഹിച്ചുകൊണ്ട് ആഗോള സഭയുടെ പ്രേഷിത ദൗത്യത്തിൽ സമൂഹം ഒന്നാകെ പ്രാർത്ഥനാപൂർവ്വം പങ്കുചേരുന്നു.

### കുടുംബബന്ധത്തിന്റെ പവിത്രതയിൽ

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായ 'ബഥനി സമൂഹങ്ങൾ', ഒരു പിതാവിന്റെ രണ്ടു മക്കൾ എന്ന നിലയിലുള്ള മനോബന്ധം ആണ് ആരംഭം മുതൽ ഇന്നുവരെ പുലർത്തുന്നത്. ഒരേ പൈതൃകവും, പാരമ്പര്യവും, ആത്മീയതയും, നൈഷ്ഠിക ജീവിതക്രമങ്ങളും, അപ്പൊസ്തൊലിക പ്രവർത്തനങ്ങളിലുള്ള സമാനതയും സ്വഭാവികമായും, സ്ഥാപനപരമായ ഐക്യം സമൂഹങ്ങൾ തമ്മിൽ ഉണ്ടാകുവാൻ കാരണമായിട്ടുണ്ട്. അതിലൊക്കെ ഉപരിയായിട്ടുള്ള ഒരു പിതൃപുത്രബന്ധവും, അംഗങ്ങൾ തമ്മിലുള്ള സഹോദര സ്നേഹവും ബഥനിയുടെ മാത്രം സ്വന്തമാണ്. ചില അനുഭവങ്ങൾ, ഈ പ്രസ്താവനയെ സാധൂകരിക്കാൻ ഇവിടെ കുറിക്കുന്നത് സന്തോഷകരമാണ്.

ബഥനിയുടെ ആരംഭകാലത്ത് മാർ ഈവാനിയോസ് തിരുമേനിയും സന്ന്യാസികളും ഭിക്ഷാടനം നടത്തിയാണ് കാലയാപനം ചെയ്തിരുന്നത്. ഒരു ദിവസം ഭിക്ഷിച്ചു കിട്ടിയവ ഭക്ഷിക്കുവാൻ തയ്യാറാക്കുമ്പോൾ ആശ്രമസ്ഥരിൽ ചിലർക്ക് തിരുമൂലയിൽ താമസിക്കുന്ന സിസ്റ്റേഴ്സിന്റെ കാര്യം ഓർമ്മയിൽ വന്നു. അവർ തിരുമേനിയെ സമീപിച്ചു പറഞ്ഞു. "ആബൂൻ ഞങ്ങൾ പുരുഷന്മാരല്ലേ, ഞങ്ങൾക്ക് എവിടെ നിന്നെങ്കിലും ഒക്കെ ഭക്ഷിക്കുവാൻ കിട്ടും. അവർ സ്ത്രീകളല്ലേ, മഠത്തിൽ കഴിഞ്ഞു കൂടുന്നവരല്ലേ അവർക്ക് കൊടുത്തേക്ക്." മഠത്തിലേക്ക് കൊണ്ടു ചെന്നവ കണ്ടപ്പോൾ സിസ്റ്റേഴ്സും ഇങ്ങനെ പറഞ്ഞു: "ആബൂൻ ഞങ്ങൾ സ്ത്രീകളല്ലേ, മഠത്തിനുള്ളിൽ കഴിഞ്ഞു കൂടുന്നവരല്ലേ, അവർക്കു കൊടുത്തേക്ക്." ഇതു കേട്ട ആബൂന്റെ കണ്ണുകളിൽ സംതൃപ്തിയുടെ നിഴലാട്ടം -കാരണം തന്റെ ആത്മീയ മക്കളുടെ പരസ്പര കരുതൽ വാക്കുകൾക്കതീതം!

### പിതാവ് മക്കളോടെന്ന പോലെ.....

ഒരു പിതാവ് മക്കളോട് എത്രമാത്രം സ്നേഹവും, കരുതലും ആത്മാർത്ഥതയും, തുറവിയും, ഒപ്പം കാർക്കശ്യവും കാണിക്കുമോ അതുപോലെയായിരുന്നു സ്ഥാപക പിതാവിന് തന്റെ മക്കളായ സന്ന്യസ്തരോട് ഉണ്ടായിരുന്ന ആത്മബന്ധം.

സന്ന്യാസം കാംക്ഷിച്ച് പരിശീലനാർത്ഥം ബാരിസോളിലേക്ക് പോകാൻ തയ്യാറായ സുറിയാനി പെൺകുട്ടികളെ യഥാസ്ഥാനത്ത് കൊണ്ടെത്തിക്കുവാൻ വേണ്ട കാര്യങ്ങൾ അഭിവന്ദ്യ പിതാവ് തന്നെയാണ് ക്രമീകരിച്ചത്. അവരുടെ യാത്രയിൽ അനുധാവനം ചെയ്യുവാനും തുടർന്നുള്ള കാര്യങ്ങളുടെ ക്രമീകരണത്തിനുമായി മട്ടയ്ക്കൽ അലക്സാണ്ടർ ശെമ്മാശനെ (പിന്നീട് മാർ തെവോദോസിയോസ്) നിയോഗിച്ചു. ബാരിസോളിൽ ആക്കിയിരുന്ന തന്റെ പെൺമക്കളെ ഇടയ്ക്കിടെ സന്ദർശിച്ച് അവരുടെ ആത്മീയവും ശാരീരികവുമായ എല്ലാ ആവശ്യങ്ങളും നിറവേറ്റുവാൻ വന്ദ്യപിതാവ് ശ്രദ്ധിച്ചു. ഭാവി സന്ന്യാസ കൂട്ടായ്മയിൽ ഉണ്ടായിരിക്കേണ്ട കുടുംബഭാവനയുടെയും, പരസ്പര ആദരത്തിന്റെയും സ്നേഹത്തിന്റെയും സഹകരണത്തിന്റെയും ആദ്യപാഠങ്ങൾ അവർക്ക് പറഞ്ഞു കൊടുത്തു. അവരുടെ പഠനവും പരിശീലനവും മദർ ഈഡിത്തിന്റെയും സി. ഹെലന്റെയും നേതൃത്വത്തിൽ ക്രമപ്പെടുത്തി. ആഴ്ചയിലൊരിക്കൽ ബാരിസോളിലെത്തി സുറിയാനി ക്രമത്തിൽ വി. കുർബാന അർപ്പിച്ചും, കുമ്പസാരം കേട്ടും, ബഥനിയുടെ ആദ്യ അംഗങ്ങളെ ക്രിസ്തീയ ജീവിതത്തിലും തദ്വാരാ സന്ന്യാസ ജീവിതക്രമങ്ങളിലും ആഴപ്പെടുത്തി. സഭാപരമായി സന്ന്യാസത്തിന്റെ പൂർവ്വ പാരമ്പര്യങ്ങളൊന്നും അവകാശപ്പെടാനില്ലാ തിരുന്ന സന്ന്യാസാർത്ഥിനികൾ ദൈവികമായ പ്രചോദനം ഉൾക്കൊണ്ട് പരിശുദ്ധാത്മാവിന്റെ കൃപാവരത്തോടു സഹകരിച്ച് ആദ്ധ്യാത്മിക ആഴം ഉറപ്പിക്കുന്നതിന് ആദ്യം മുതല്ക്കേ ശ്രദ്ധിച്ചിരുന്നു. പൗരസ്ത്യ രീതിയിൽ മലങ്കര സുറിയാനി പാരമ്പര്യത്തിനനുസരണമായി മിശിഹായെ അടുത്തനുകരിച്ചു കൊണ്ടുള്ള ഒരു ജീവിതത്തിനു വേണ്ട എല്ലാ സജ്ജീകരണങ്ങളും ഒരുക്കിക്കൊടുക്കുവാനും

അതിനനുസൃതമായ ബോധനങ്ങൾ കൊടുക്കുവാൻ വന്ദ്യപിതാവ് സദാ ശ്രദ്ധാലുവായിരുന്നു.

തിരുമൂലയിൽ എത്തിയതിനുശേഷ വും അവരുടെ ആദ്ധ്യാത്മിക കാര്യങ്ങൾ ശ്രദ്ധിക്കുന്നതിനും നിർദ്ദേശങ്ങൾ നല്കുന്നതിനും ക്ലാസ്സുകൾ എടുക്കുന്ന തിനും ആവശ്യാനുസരണം ആശ്രമത്തി ലുള്ള സന്ന്യാസിമാരെ മഠാംഗങ്ങൾ ക്കായി നിയോഗിച്ചിരുന്നു.

ബാരിസോളിലെ പരിശീലനം കഴിഞ്ഞ് തിരുമൂലയിൽ എത്തിയ സിസ്റ്റർ ഹെലന്റെ മേൽനോട്ടത്തിൽ സന്ന്യാസ പരിശീലനം തുടർന്നിരുന്ന അർത്ഥിനികളെ സന്ന്യാസ പദവിലേക്ക് പ്രവേശിപ്പിക്കാനുള്ള എം. എ. അച്ചന്റെ അപേക്ഷ മലങ്കര സഭയുടെ അദ്ധ്യക്ഷൻ വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് കർക്കശനമായി നിരോധിച്ചു. പെൺ കുട്ടികളെ കൽക്കട്ടായിലും, ബാരിസോ ളിലും അയച്ചു പഠിപ്പിക്കുന്നതിനും, സന്ന്യാസ പരിശീലനം നല്കുന്നതിനാ വശ്യമായ അനുവാദം നല്കിയ സഭാ ദ്ധ്യക്ഷൻ തന്നെ ഇത് നിരസിച്ചതിൽ എം.എ. അച്ചൻ അതീവ ദുഃഖിതനായി. ഈ പുതിയ സംരംഭം സഭയിൽ സ്വീ കാര്യമല്ലാതെ വന്നതിനാൽ ദീർഘകാ ലമായി (1915-1925) വ്രതവാഗ്ദാനം കാംക്ഷിച്ചു കഴിഞ്ഞിരുന്ന അർത്ഥിനി കളും വളരെയേറെ വേദന അനുഭവിച്ചു. എന്നാൽ ദൈവം തിരുമനസ്സാൽ എല്ലാം ശുഭമായി ഭവിക്കും എന്ന് ആഴമായി വിശ്വസിച്ച് പ്രത്യാശാപൂർവ്വം, പ്രാർത്ഥന യിൽ മുന്നേറുവാൻ അഭിവന്ദ്യ പിതാവും അർത്ഥിനികളും അവരുടെ പരിശീല കരായ സി. ഹെലനും, മദർ ഈഡിത്തും ഏറെ ശ്രദ്ധിച്ചു.

ഈ സന്ദർഭത്തിൽ ഓർത്തഡോക്സ് സഭയ്ക്ക് കൂടുതൽ മെത്രാന്മാരെ വാഴിക്കേണ്ടതായി വന്നു. ആ സ്ഥാന ത്തേക്ക് ഏറ്റം യോഗ്യനായി മലങ്കര സഭാ സുന്നഹദോസ് തെരഞ്ഞെടുത്തത് എം.എ. അച്ചനെ ആണ്. അർപ്പണ ബോധത്തോടെ ദൈവതിരുമുമ്പാകെ പ്രതിഷ്ഠിതരാകാൻ വെമ്പുന്ന ഒരു വൃന്ദം സന്ന്യാർത്ഥികളായ തന്റെ മക്കൾക്കു വേണ്ടി ദൈവം നല്കിയ ഈ നിയോഗം സ്വീകരിച്ച് ആബോ ഗീവറുഗീസ് 1925 മെയ് 1-ന് നിരണം യാക്കോബായ പള്ളിയിൽ വച്ച് മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാനായി. അഭിഷേ കാനന്തരം തന്റെ പ്രിയപ്പെട്ട ബഥനി മക്കളെ സന്ദർശിച്ച അവസരത്തിൽ മുൻപ് പല പ്രാവശ്യം നിരസിച്ച മെത്രാൻ സ്ഥാനം ഈയവസരത്തിൽ സ്വീകരിക്കാനിടയാക്കിയതിനെ ക്കുറിച്ച് പിതാവ് ഇപ്രകാരം പറഞ്ഞു: “മക്കളെ നിങ്ങളെ പ്രതി ഞാനീ കുരിശു വഹിക്കാൻ സമ്മതിച്ചു'' എന്നാണ്. അഭിവന്ദ്യ പിതാവിന്റെ ഈ വാക്കുകൾ അന്നത്തെ അർത്ഥിനികളിലൊരാളായ ഏലിശുബാ (മദർ സൾഗ)യുടെ ഡയറി ക്കുറിപ്പിൽ രേഖപ്പെടുത്തിയിരിക്കുന്നു.

### വീണു പോകാതെ കൈപിടിച്ചു നിർത്തിയ കരുതൽ

“ഏക ഇടയനും ഏക തൊഴുത്തും” എന്ന നമ്മുടെ കർത്താവിന്റെ ആഹ്വാനം കേട്ട് മാതൃസഭയിലേക്ക് കടന്നുവന്ന ബഥനി മക്കൾക്ക് മലങ്കര സുറിയാനി കത്തോലിക്കാസഭ സ്വതന്ത്ര ഭരണാധി കാരമുള്ള ഒരു വ്യക്തിഗത സഭയായി ത്തീർന്നതിൽ ഏറെ സന്തോഷമായി. ഈ സഭാ വിഭാഗത്തിന് ഒരു അതി രൂപതയും, ഹൈരാർക്കിയും അനുവദിച്ചു കിട്ടേണ്ടത് അതിന്റെ വളർച്ചയ്ക്കും, നിലനില്പിനും അത്യാവശ്യമായി വന്നു. അതിനായി അന്ന് തിരുവിതാംകൂറിന്റെ തലസ്ഥാനമായിരുന്ന തിരുവനന്തപുര മാണ് മാർ ഈവാനിയോസ് തിരുമേനി തെരഞ്ഞെടുത്തത്. എന്നാൽ തിരുവന ന്തപുരത്ത് മലങ്കരപ്പള്ളിയോ, മലങ്കര സഭാംഗങ്ങളോ ആരും ഉണ്ടായിരുന്നില്ല. എങ്കിലും ദൈവത്തിൽ ശരണം വച്ച് തിരുവനന്തപുരം ആസ്ഥാനമായിട്ടുള്ള അതിരൂപതയും, തിരുവല്ല ആസ്ഥാന മാക്കിയുള്ള തിരുവല്ല രൂപതയും അനുവദിച്ചു കിട്ടാനായിട്ടുള്ള അനുവാ ദാഭ്യർത്ഥന പരിശുദ്ധ പതിനൊന്നാം പീയൂസ് മാർപ്പാപ്പ തിരുമനസ്സിന് അയച്ചു. ദൈവകൃപയാൽ 1932 ജൂൺ 11-ന് അതിനുള്ള അനുമതി ലഭിക്കുകയും ഹയരാർക്കിയുടെ ഉദ്ഘാടനം 1933 മാർച്ച് മാസം 12-ന് നടത്തുകയും ചെയ്തു.

1932-ൽ മലങ്കര കത്തോലിക്കാ സഭയുടെ ആർച്ച് ഡയയോസ്സായി തിരു വനന്തപുരവും, ഡയോസ്സിസായി തിരുവ ല്ലായും രൂപീകൃതമായി. ഈ അവസര ത്തിൽ മാർ ഈവാനിയോസ് പിതാവിന്റെ മുഴുൻ ശ്രദ്ധയും തിരുവനന്തപുരത്ത് കേന്ദ്രീകരിക്കേണ്ടി വന്നു. ആർച്ചു ഡയോസിന്റെ ഒരു ഡയോസിസ് എന്ന നിലയിൽ മാർ തിയോഫിലോസ് തിരു മേനി തിരുവല്ലാ രൂപതാദ്ധ്യക്ഷനായി അധികം താമസിയാതെ തിരുമേനി അനാരോഗ്യവനായി.

ഈ കാലയളവിൽ സിസ്റ്റേഴ്സിന്റെ മുന്നോട്ടുള്ള പ്രവർത്തനങ്ങൾക്കും അനു ദിന ചെലവുകൾ ക്കും വഴികാണാതെ വിഷമിക്കേണ്ടി വന്ന സാഹചര്യങ്ങൾ ഉണ്ടാവുകയും അരക്ഷിതാവസ്ഥ നേരി ടുകയും ചെയ്തു. അതുവരെ അവർക്കു താങ്ങും തണലുമായിരുന്ന മാർ ഈവാ നിയോസ് പിതാവിന്റെ അസാന്നിദ്ധ്യവും, 1933-ൽ ആശ്രമസ്ഥരുടെ തിരുവനന്ത പുരത്തേക്കുള്ള മാറിത്താമസവും, അതിലുപരി മാർ തെയോഫിലോസ് തിരുമേനിയുടെ അനാരോഗ്യവും സിസ്റ്റേഴ്സിന്റെ ജീവിതത്തെ പ്രതികൂല മായി ബാധിച്ചു. ഇടവകകളിൽ നിന്നുള്ള പിടിയരി സംഭരണവും മറ്റ് ആനുകൂല്യ ങ്ങളും പുനരൈക്യത്തിന് വളരെ മുൻപു തന്നെ നിർത്തലാക്കപ്പെട്ടിരുന്നു. പുതിയ രൂപതയുടെ സാമ്പത്തിക സ്ഥിതിയും ഏറ്റം ക്ലേശകരമായിരുന്നുതാനും. മഠാം ഗങ്ങളും അവർക്ക് നേതൃത്വം വഹിച്ചി രുന്ന മദർ ശൈനോയും അനുഭവിച്ച ക്ലേശങ്ങളും, സാമ്പത്തിക പരാധീന തയും അനാഥത്വവും, ഗ്രഹിച്ച മാർ ഈവാനിയോസ് തിരുമനസ്സ് തിരുവന ന്തപുരത്ത് നാലാഞ്ചിറയിൽ വാങ്ങി യിരുന്ന സ്ഥലത്ത് പുതുതായി ഒരു കെട്ടിടം നിർമ്മിച്ചു. പ്രസ്തുത ഭവന ത്തിലേക്ക് തിരുവല്ലായിൽ അന്നുണ്ടാ യിരുന്ന 12 സിസ്റ്റേഴ്സിനെയും രണ്ട് അർത്ഥിനികളെയും, മഠത്തിൽ സിസ്റ്റേഴ് സിന്റെ സഹായികളായിരുന്ന 3 വനിത കളെയും മാറ്റി പാർപ്പിക്കുവാൻ തീരുമാ നിച്ചു. 1936 ഏപ്രിൽ 23-ാം തീയതി മഠാം ഗങ്ങൾ എല്ലാവരും മദർ ശൈനോയുടെ നേതൃത്വത്തിൽ നാലാഞ്ചിറ മഠത്തിൽ താമസമാക്കി. സിസ്റ്റേഴ്സിന്റെ താമസ ത്തിനായുള്ള മഠം പണിയുടെ മേൽ നോട്ടം നിർവഹിക്കുന്നതിന് ആശ്രമ ത്തിലെ സെറാഫിയോൻ അച്ചനെ നിയോഗിച്ചിരുന്നു. ഇപ്രകാരമൊരു പ്രതിസന്ധിയിൽ ബഥനിയിലെ തന്റെ പെൺമക്കളെ മാറ്റിപ്പാർപ്പി ച്ചില്ലായിരു ന്നെങ്കിൽ ബഥനി സന്ന്യാസിനി സമൂ ഹത്തിന്റെ നിലനില്പ് തന്നെഅപകട ത്തിലാകുമായിരുന്നു!

## ബഥനിയ്ക്ക് സ്വത്വബോധം നല്കിയ തിരുമേനി

തിരുവല്ലയിൽ നിന്നും ബഥനി സന്ന്യാസിനി സമൂഹത്തിന്റെ തിരുവനന്തപുരത്തേക്കുള്ള മാറ്റം തിരുവല്ലായിൽ അതുവരെ നടന്നിരുന്ന പ്രേഷിത പ്രവർത്തനത്തെ സാരമായി ബാധിച്ചു. രൂപതയിൽ സേവനമനുഷ്ഠിക്കുന്നതിനായി സിസ്റ്റേഴ്സിനെ അയച്ചു കൊടുക്കണമെന്ന് രോഗാതുരതായ തിയോഫിലോസ് പിതാവ് മാർ ഈവാനിയോസ് പിതാവിനോടാവശ്യപ്പെട്ടു. സഹായിക്കേണ്ടത് അത്യാവശ്യമാണെന്നു മനസ്സിലാക്കി അഭിവന്ദ്യ മാർ ഈവാനിയോസ് പിതാവ് മഠത്തിലെത്തി വിവരം ധരിപ്പിച്ചു. വന്ദ്യപിതാവിന്റെ ഹൃദയഭാരം മനസ്സിലാക്കിയ മദർ ഹൂബാ "പിതാവേ ഞാൻ പോകാം" എന്ന് സമ്മതം നല്കിയത് പിതാവിന് ഏറെ ആശ്വാസം നല്കി. മദർ ഹൂബായോടൊപ്പം 1935-ൽ വ്രതവാഗ്ദാനം നടത്തിയ സിസ്റ്റർ ബ്രിക്സായെ കൂടി പിതാവ് തിരുവല്ലായിലേക്ക് അയച്ചു. പിന്നീട് സി. തൈബൂസ്, സി. ത്രിസൂസ് എന്നീ സിസ്റ്റേഴ്സിനെയും തിരുവല്ലായിൽ പ്രവർത്തിക്കാനായി നിയോഗിച്ചു. അങ്ങനെ ബഥനി മിശിഹാനുകരണ സന്ന്യാസിനികൾ തിരുവനന്തപുരം അതിരൂപതയിലും, തിരുവല്ല രൂപതയിലുമായി അവരുടെ സേവനം നിർവഹിച്ചുകൊണ്ട് രണ്ടു സമൂഹങ്ങൾ എന്ന നിലയിൽ, 1936 മുതൽ 1956 വരെ രണ്ടു രൂപതാദ്ധ്യക്ഷന്മാരുടെ സംരക്ഷണയിൽ രണ്ടു മദർ ജനറൽമാരുടെ നേതൃത്വത്തിൽ വളർന്നു വന്നു. ഈ രണ്ടു സമൂഹങ്ങളെയും സംയോജിപ്പിച്ച് മാർപ്പാപ്പായുടെ പ്രത്യേക സംരക്ഷണയിൽ പൊന്തിഫിക്കൽ പദവിയുള്ള സമൂഹമാക്കി ഉയർത്തിയത് 1956-ലാണ്. കേവലം 127 സിസ്റ്റേഴ്സ് മാത്രം ഉണ്ടായിരുന്ന സന്ദർഭത്തിലാണ് ഇപ്രകാരം ഒരു പദവി ബഥനിക്ക് സംലഭ്യമായത്. കേരളത്തിൽ ആദ്യമായി പൊന്തിഫിക്കൽ പദവിയിലേക്ക് ഉയർത്തപ്പെട്ട സന്ന്യാസിനി സമൂഹം ബഥനി തന്നെ. ഇപ്രകാരം ഒരു പൊന്തിഫിക്കൽ പദവി ബഥനിക്ക് ലഭിച്ചതിന്റെ പിന്നിൽ മാർ ഈവാനിയോസ് പിതാവിന്റെ പ്രാർത്ഥനയും ദീർഘവീക്ഷണവും ആദ്യ അംഗങ്ങളുടെ അദ്ധ്വാനവുമായിരുന്നു.

അതികഠിനമായ അദ്ധ്വാനവും, താപസകൃത്യങ്ങളും മാനസീക ഭാരങ്ങളും, അഭിവന്ദ്യ പിതാവിന്റെ ആരോഗ്യത്തെ സാരമായി ബാധിച്ചു. 1952 ജൂൺ മാസം 4-ാം തീയതി പിതാവ് രോഗഗ്രസ്ഥനായി. പിതാവിനെ ശുശ്രൂഷിക്കാൻ വ്യക്തിപരമായ ആവശ്യങ്ങൾ നിറവേറ്റാനും ആശ്രമത്തിലെ ബ. കോശി അച്ചനും മറ്റു ബഥാന്യരും രാവും പകലും കൂടെ നിന്നു. മഠാംഗങ്ങളും ആശ്രമാംഗങ്ങൾക്കൊപ്പം വന്ദ്യപിതാവിന്റെ ശുശ്രൂഷയ്ക്ക് സദാ സന്നദ്ധരായിരുന്നു. അനുദിനം ക്ഷീണവും രോഗവും വർദ്ധിച്ച പിതാവ് 1952 സെപ്തംബർ 2-ാം തീയതി അഭിവന്ദ്യ സേവേറിയോസ് തിരുമേനിയിൽ നിന്നും കത്തീലാശുശ്രൂഷ സ്വീകരിച്ചു. തുടർന്ന് കൂടുതൽ ക്ഷീണത്തിലേക്ക് കടന്ന വന്ദ്യപിതാവ് 1953 ജനുവരി മാസം 29-ാം തീയതി ആശ്രമത്തിലെ ബഹു. ബനഡിക്ട് അച്ചനെ മാർ ഗ്രീഗോറിയോസ് എന്ന പേരിൽ തന്റെ പിൻഗാമിയായി വാഴിച്ചു. തുടർന്ന് അതീവ രോഗാവസ്ഥയിലേക്ക് നീങ്ങിയ പിതാവ് 1953 ജൂലൈ 15-ാം തീയതി സ്വർഗ്ഗീയ പിതാവിന്റെ സന്നിധിയിലേക്ക് കടന്നു പോയി. ബഥനിയിലെ തന്റെ പ്രിയപ്പെട്ട മക്കൾക്ക് പിതാവിന്റെ വിരഹം താങ്ങാവുന്നതിലധികമായിരുന്നു. എങ്കിലും "ലോകം താത സഹോദര ജാതിയതും തറവാടും വിട്ടുപേക്ഷിച്ച അവർ പതറുകയോ ചഞ്ചലപ്പെടുകയോ ചെയ്യാതെ തങ്ങളുടെ വൽസല താതനെ നിറകണ്ണുകളോടെ, സ്വർഗ്ഗത്തിൽ വീണ്ടും നമ്മുക്ക് ഒന്നിച്ചു കാണാം, എന്ന പ്രത്യാശയോടെ യാത്രയാക്കി.

മാർ ഈവാനിയോസ് പിതാവിന്റെ പ്രേഷ്ഠശിഷ്യൻ ബഥനിയിൽ നിന്നും അഭിഷിക്തനായ തെയോഫിലോസ് പിതാവിന്റെയും പരിലാളനയും പ്രോത്സാഹനങ്ങളും ഒപ്പം മദർ ഹൂബായുടെ നേതൃത്വവും ബഥനി മക്കളെ തിരുവല്ലായിൽ ഉറപ്പിച്ചു നിർത്തി. അതുപോലെ തിരുവല്ലാ, പുല്ലാട്, വെണ്ണിക്കുളം, ചെങ്ങന്നൂർ തുടങ്ങിയ പ്രദേശത്ത് പ്രേഷിത പ്രവർത്തനം നടത്തിയിരുന്ന ആശ്രമവൈദികരും സിസ്റ്റേഴ്സിന്റെ കാര്യങ്ങളിൽ സവിശേഷമായ ശ്രദ്ധ പതിച്ചു. നവസന്ന്യാസിനികളെ കുമ്പസാരിപ്പിക്കുക സിസ്റ്റേഴ്സിന് ആത്മീയ ഉപദേശം നല്കുക കെട്ടിടം പണി, വസ്തു വാങ്ങൽ തുടങ്ങിയവയിൽ നേതൃത്വം നല്കുക തുടങ്ങിയവയായിരുന്നു ഇവകളിൽ ചിലത്. ഇപ്രകാരം ബഥനിയുടെ കാര്യങ്ങളിൽ സവിശേഷമായ ശ്രദ്ധ പതിപ്പിച്ച വൈദികരിൽ ബ. ജോൺ ഒ.ഐ.സി., ബ. പക്കോമിയോസ് അച്ചൻ, ഏബ്രഹാം അച്ചൻ, ജോഷ്വാച്ചൻ, റഫായേൽ അച്ചൻ, ഗബ്രിയേൽ അച്ചൻ, സെറാഫിയോൻ അച്ചൻ തുടങ്ങിയവരുടെ പേരുകൾ പ്രസ്താവ്യ യോഗ്യമാണ്.

തിരുവനന്തപുരത്ത് ബഥാന്യർ തന്നെയായ അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയും, തുടർന്ന് സിറിൾ മാർ ബസ്സേലിയോസ് കാതോലിക്കാബാവായും ബഥനി സന്ന്യാസികൾക്ക് താങ്ങും തണലുമായി പ്രവർത്തിച്ചു. ആർഷ ഭാരതത്തിന്റെയും, ക്രൈസ്തവസഭയുടെയും, മാർ ഈവാനിയോ സിന്റെയും സന്ന്യാസദർശനങ്ങൾ സമന്വയിപ്പിച്ച്, ദൈവോന്മുഖത, പരോന്മുഖത, ആർജ്ജവത്വം എന്നീ സന്ന്യാസദർശനങ്ങൾ സിസ്റ്റേഴ്സിനു പകർന്നു നല്കി സമൂഹത്തിന്റെ നാനാവിധമായ വളർച്ചയിൽ പിതാക്കന്മാർ നേതൃത്വം നല്കി. ബഥനിയ്ക്കായി വിവിധ ഭവനങ്ങൾ തുറക്കുന്നതിനും, പ്രേഷിത മേഖലകൾ വികസിപ്പിക്കുന്നതിനും, പുതിയ പ്രോവിൻസുകൾക്ക് രൂപം കൊടുക്കുന്നതിനും, ദൈവവിളികൾ പ്രോത്സാഹിപ്പിക്കുന്നതിനും ഏറെ ശ്രദ്ധിച്ചു. അഭിവന്ദ്യ പിതാക്കന്മാരുടെ കരുതലും, വാത്സല്യവും, നേതൃത്വവും, ബഥനിക്ക് കേരളത്തിനപ്പുറത്തും വിദേശരാജ്യങ്ങളിലും പ്രേഷിത മേഖലകളിൽ താങ്ങായി. പുതിയ ജീവകാരുണ്യ സംരംഭങ്ങൾ ഏറ്റെടുക്കുന്നതിനും കാലോചിതവും സ്ഥലകാലാനുസൃതവുമായി അവ വികസിപ്പിക്കുന്നതിനും ഇത് ഇടയാക്കി. ബഥനിയുടെ വളർച്ചയിലും ഉയർച്ചയിലും ശ്രദ്ധാലുവായിരുന്ന കാനൻ നിയമപണ്ഡിതനും നല്ലൊരു ഭരണാധികാരിയുമായ അഭിവന്ദ്യ സിറിൾ പിതാവിന്റെ ഇടപെടലുകൾ സമൂഹത്തിന്റെ നിയമ ക്രോഡീകരണത്തിനും, ഉറപ്പുള്ള ഭരണസംവിധാനത്തിന്റെ ക്രമീകരണങ്ങൾക്കും വഴിയൊരുക്കി. അതിലൊക്കെ ഉപരിയായി ബഥാന്യരായ അഭിവന്ദ്യ പിതാക്ക

ന്മാരുടെ പ്രാർത്ഥനയും, താപസ ജീവിതവും ലാളിത്യവും, ജീവിതനിഷ്ഠയും, സഭാത്മകതയും, ബഥനി മക്കളുടെ ജീവിതത്തെ നിരന്തരം പരിപോഷിപ്പിക്കുന്നതും സഭാപരമായ അതിന്റെ ദൗത്യനിർവ്വഹണത്തിൽ ശക്തി പകരുന്നതുമായിരുന്നു.

## ആശ്രമ വൈദികരും ബഥനി സന്ന്യാസിനികളും

ദൈവസമ്പാദനത്തിനും പ്രേഷിതവൃത്തിക്കുമായി ജീവിതത്തെ സമ്പൂർണ്ണമായി സമർപ്പിച്ച ആശ്രമവൈദികരുടെ സ്നേഹവും കരുതലും ബഥനി സന്ന്യാസിനികൾക്ക് എന്നും ആശ്വാസം പകർന്നിരുന്നു. ബഥനി സന്ന്യാസ സമൂഹത്തിന്റെ ആദ്യ അംഗങ്ങളെ ബാരിസോളിൽ ആക്കുന്നതിനും, അവരുടെ പരിശീലനത്തിൽ ശ്രദ്ധിക്കുന്നതിനും അഭിവന്ദ്യ പിതാവ് നിയോഗിച്ച മട്ടയ്ക്കൽ അലക്സാണ്ടർ ശെമ്മാശൻ മുതൽ ഇന്നത്തെ ഏറ്റം ഇളയ തലമുറയിലുള്ള കൊച്ചച്ചന്മാർ വരെ ബഥനി സന്ന്യാസിനി സമൂഹ വളർച്ചയിലും, അംഗങ്ങളുടെ സുസ്ഥിതിയിലും ഏറെ കരുതലുള്ളവരാണ്. മഠങ്ങളിൽ ചാപ്ലയന്മാരായിട്ട് ശുശ്രൂഷ ചെയ്യുന്ന വൈദിക സഹോദരർ ആ ഭവനത്തിലെ അംഗങ്ങളുടെ ആത്മീയ കാര്യനിർവ്വഹണത്തിൽ ഏറ്റം ഔത്സുക്യം ഉള്ളവരാണ്. വി. കുർബാന അർപ്പിക്കുക, കുമ്പസാരം കേൾക്കുക, ധ്യാനപ്രസംഗങ്ങൾ നടത്തുക, രോഗികളായ സഹോദരിമാരെ സന്ദർശിക്കുക. അവരുടെ അന്ത്യസമയങ്ങളിൽ തൈലാഭിഷേകം നല്കുക, മരണസമയത്ത് ഓടി എത്തി അന്ത്യസമയ ശുശ്രൂഷകൾ നിർവ്വഹിക്കുക, വ്രതവാഗ്ദാനകർമ്മങ്ങളിൽ സഹകാരികളാകുക, ബഥനിയുടെ ആഘോഷപരിപാടികളിൽ നേതൃത്വം നല്കുക തുടങ്ങി എല്ലാക്കാര്യങ്ങളിലും സഹോദരതുല്യം കൂടെ നില്ക്കുന്ന അനുഭവമാണ് എന്നും. അതുപോലെ പ്രതിസന്ധി ഘട്ടങ്ങളിൽ ധൈര്യം പകർന്നും, വിജയങ്ങളിൽ പ്രോത്സാഹനം നല്കിയും, കുറവുകളിൽ തിരുത്തൽ നല്കിയും സ്വന്തം സഹോദരികളുടെ സന്ന്യാസ ജീവിത വളർച്ചയിൽ എന്നും സഹകരിക്കുന്നവരാണ് ബഥനി ആശ്രമസ്ഥർ.

അതതുകാലത്ത് അധികാരിക ശ്രേണികളിലായിരുന്നവരും ബഥനിയെ യഥോചിതം കരുതിയിട്ടുള്ളവരാണ്. "സഹോദരന്മാർ ഒരുമിച്ച് വസിക്കുന്നത് എത്ര നല്ലതും മനോഹരവുമാകുന്നു" എന്ന് സങ്കീർത്തനവാക്യം, ഉരുവിട്ടു പറയത്തക്കവിധം ബഥനിയുടെ ആവശ്യങ്ങളിൽ സഹായിച്ചിട്ടുള്ള സുപ്പീര്യർ ജനറൽമാർ, പ്രൊവിൻഷ്യൽ സുപ്പീര്യേഴ്സ് എന്നിവരെ ഇത്തുരണത്തിൽ ഓർക്കുന്നു. കോട്ടയം ബഥനി ജനറലേറ്റിന്റെ പണിയിലും, വസ്തു വാങ്ങലിലും താങ്ങായി തണലായി നിന്ന അന്നത്തെ ആശ്രമ സുപ്പീര്യർ ജനറൽ റവ. ഫാദർ ജയിക്കബ് ഒ.ഐ.സി., കൗൺസിലേഴ്സ്, സെക്രട്ടറി ജനറൽസ്, പ്രൊക്യുറേറ്റ് ജനറൽസ് എന്നിവരോട് ബഥനി സഹോദരിമാർ ഏറെ കടപ്പെട്ടവരാണ്. അതുപോലെ തന്നെ ബഥനിയിലെ സന്ന്യസ്ത സഹോദരങ്ങളും മറ്റ് അന്തേവാസികളായിരുന്നവരും ബഥനി സന്ന്യാസികളുടെ ഏതൊരാവശ്യത്തിലും സഹായികളായി പ്രവർത്തിച്ചിട്ടുണ്ട്. പ്രവർത്തന ങ്ങളുടെ ഏകോപനത്തിലും, വീട്ടാവശ്യസാധനങ്ങളുടെ കൈമാറ്റത്തിലും, കൊടുക്കൽ വാങ്ങലിലും ഒക്കെ ബഥനി സന്ന്യാസി സഹോദരന്മാരും സന്ന്യാസിനി സഹോദരികളും തമ്മിലുള്ള സഹോദര പൂർവ്വമായ കുടുംബബന്ധത്തിന്റെ വൈകാരികത പങ്കുവച്ച അനേക സന്ദർഭങ്ങൾ ബഥനിയുടെ മാത്രം സ്വന്തമാണ്. പ്രചോദനാത്മകവും, പക്വവും, ആർജ്ജവത്വമുള്ളതുമായ ഒരു സ്നേഹബന്ധത്തെ ഉപരിപ്ലവമായ സൗഹൃദങ്ങൾക്കപ്പുറത്ത് പരസ്പരം ഊട്ടി ഉറപ്പിക്കുന്നതിന് ഇന്നുവരെ ബഥനിയ്ക്ക് സാധിച്ചിട്ടുണ്ട്.

## ബഥനിയും മലങ്കര സഭയും

ബഥനിയിൽ നിന്നും വിളിച്ചു ചേർക്കപ്പെട്ട സന്ന്യാസികളായ വിശ്വാസികളുടെ കൂട്ടായ്മയായിട്ട് മാത്രമേ മലങ്കര സഭയെന്ന ദൈവിക പദ്ധതിയെ നമ്മുക്ക് കാണാൻ സാധിക്കൂ. ബഥനിയും മലങ്കര കത്തോലിക്കാ സഭയും തമ്മിലുള്ള ബന്ധം വേർപിരിക്കാനാകാത്ത ഒരു പൊക്കിൾ കൊടി ബന്ധത്തിന്റെ പാവനതയിൽ രൂപം കൊണ്ടിട്ടുള്ളതാണ്. മലങ്കര കത്തോലിക്കാ സഭയുടെ ഒരു പര്യായമായി ബഥനിയെ നോക്കിക്കാണുമ്പോൾ മലങ്കര കത്തോലിക്കാസഭയിലെ എല്ലാ പിതാക്കന്മാരും, വൈദികരും, വിശ്വാസികളും ''ബഥനിക്കാരാണ്'' എന്നു പറയുന്നതിൽ അതിശയോക്തി ഉണ്ടെന്നു തോന്നില്ല.

മാർ ഈവാനിയോസ്, മാർ തെയോഫിലോസ്, മാർ ഗ്രീഗോറിയോസ്, സിറിൾ മാർ ബസ്സേലിയോസ് എന്നീ ബഥനീ പിതാക്കന്മാരുടെ പിൻഗാമിയായ ഇപ്പോഴത്തെ നമ്മുടെ സഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ ബസ്സേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ, നൈയ്യാമികമായി ബഥാന്യനല്ലയെങ്കിലും, കർമ്മം കൊണ്ടും, സ്ഥാനമഹിമ കൊണ്ടും നലംതികഞ്ഞ ഒരു ബഥാന്യനാണ്. തന്റെ മുൻഗാമികളെപ്പോലെ ബഥനിയെ സ്നേഹിക്കുകയും വളർത്തുകയും, ബഥനി, മലങ്കര സഭയുടെ ഒരു ആത്മീയസ്രോതസ്സായി മാറണമെന്നും അതിയായി ആഗ്രഹിക്കുന്ന വന്ദ്യതാതനുംകൂടിയാണ് അദ്ദേഹം. ബഥനിയുടെ നാളിതുവരെയുള്ള ബാഹ്യകേരള സുവിശേഷ പ്രവർത്തനങ്ങളുടെ അംഗീകാരമെന്ന നിലയിൽ ഗുഡ്ഗാവ് ഭദ്രാസനവും, പൂനാ കഡ്കി എക്സാർക്കേറ്റും രൂപീകരിക്കപ്പെട്ടപ്പോൾ ആശ്രമസ്ഥരായ മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുത്ത് അവർക്ക് ചുമതല ഏല്പിക്കുക വഴി ബഥനിയുടെ മിഷൻ പ്രവർത്തനങ്ങളെ ആദരിക്കുക മാത്രമായിരുന്നില്ല; മറിച്ച് സഭയും ബഥനിയും രണ്ടല്ല; ഒന്നാണ് എന്ന് നിശബ്ദമായി പ്രഖ്യാപിക്കുക കൂടിയാണ് ചെയ്തത്. അതുപോലെ മാർ ഈവാനിയോസ് പിതാവിന്റെ നാമകരണ പ്രക്രിയയുടെ നടത്തിപ്പിലും ബഥാന്യർക്കു മുൻഗണന നല്കി. നാമകരണ നടപടികൾ സത്വരവും ഊർജ്ജസ്വലവുമാക്കുന്നതിന് തന്റെ സ്വാധീനം ഉപയോഗിച്ചു. കൂടാതെ ബഥനിയോടുള്ള വലിയ മതിപ്പും, സഭയോടൊത്തുള്ള അവളുടെ സ്ഥാനവും മനസ്സിലാക്കുന്ന വന്ദ്യപിതാവ്, ബഥനിയുടെ ശതാബ്ദി ആഘോഷങ്ങൾ ബഥനി എന്ന ഒരു ചെറു സന്ന്യാസ സമൂഹത്തിന്റെ ആഘോഷങ്ങളായി മാത്രം പരിമിതപ്പെടുത്താതെ, അതിനെ സഭയുടെ തന്നെ ഒരു ആഘോഷമാക്കിത്തീർക്കാൻ തീരുമാനമെടുത്തു. ചുരുക്കത്തിൽ ബഥനി സന്ന്യാസി-

സന്ന്യാസിനി സമൂഹങ്ങൾ തമ്മിൽ ആരംഭിച്ച സ്നേഹോഷ്മളവും ലാളിത്യപൂർണ്ണവുമായ സഹോദര-സഹോദരി ബന്ധം ചെന്ന് എത്തി നില്ക്കുന്നത് മലങ്കര കത്തോലിക്കാസഭയിൽ തന്നെയാണ്.

### വ്യക്തിപരമായ ചില അനുഭവങ്ങൾ

ബഥനി സന്ന്യാസി സമൂഹത്തിലെ ആദ്യ അംഗങ്ങളിലൊരാളും, മാർ ഈവാനിയോസ് പിതാവിനോടുകൂടി പുനരൈക്യപ്പെട്ട വൈദികശ്രേഷ്ഠനുമായിരുന്നു ആശ്രമത്തിലെ വന്ദ്യ ജോണച്ചൻ. ബ. അച്ചൻ എന്റെ വലിയപ്പച്ചന്റെ ഏറ്റം ഇളയ സഹോദരനായിരുന്നു. ബ. അച്ചനെ ഞങ്ങൾ കുടുംബാംഗങ്ങൾ, അച്ചനപ്പച്ചൻ എന്നാണ് സ്നേഹപൂർവ്വം വിളിച്ചിരുന്നത്. തന്റെ ജേഷ്ഠ സഹോദരനെ കാണുവാനും, സുഖവിവരമറിയുവാനും വളരെ വിരളമായി മാത്രമേ, അച്ചൻ വീട്ടിൽ എത്തിയിരുന്നുള്ളൂ. എങ്കിലും വരുമ്പോഴൊക്കെയുള്ള അച്ചനപ്പച്ചന്റെ സന്തോഷപൂർവ്വകമായ പെരുമാറ്റവും, ആകർഷണീയമായ വ്യക്തിത്വവും, കൊച്ചുകുട്ടികളായ ഞങ്ങളെ അപ്പച്ചനോടെറെ അടുപ്പിച്ചു. അച്ചനപ്പച്ചന്റെ അടുത്തുകൂടുമ്പോൾ മാർ ഈവാനിയോസ് പിതാവിനെക്കുറിച്ചും ബഥനിയെക്കുറിച്ചും ഒക്കെ കഥാരൂപത്തിൽ ഞങ്ങളോട് സംസാരിക്കുകയും ഞങ്ങൾക്ക് മാർ ഈവാനിയോസ് പിതാവിന്റെ പടങ്ങളും, ചെറിയ പുസ്തകങ്ങളും, കൊന്തകളും നല്കുകയും ചെയ്യുമായിരുന്നു. അപ്പച്ചന്റെ പുലയനാർ കോട്ടയിലുള്ള പ്രേഷിതശുശ്രൂഷകളും കുട്ടികളായ ഞങ്ങൾക്ക് മനസ്സിലാകുംവിധം സരസമായി പറഞ്ഞു തരാൻ അപ്പച്ചൻ ശ്രമിച്ചിരുന്നു. കുടുംബാംഗങ്ങളായ ഞങ്ങൾ ഇടയ്ക്ക് തിരുവനന്തപുരത്ത് വന്ന് അച്ചനപ്പച്ചനെ കാണുകയും, ആശ്രമസ്ഥരായ വൈദികരോട് ഇടപഴകുകയും ചെയ്തിട്ടുണ്ട്. ആശ്രമസ്ഥരുടെ സ്നേഹവും അതിഥി സൽക്കാരവും ഏറെ ഹൃദ്യമായി ചെറുപ്പത്തിലെ എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. അച്ചനപ്പച്ചന്റെ മരണശേഷം കുടുംബത്തിലെ ബ. ജസ്റ്റിൻ അച്ചൻ, ജോൺ തുണ്ടിയത്ത് അച്ചൻ, ഡാമിയനച്ചൻ തുടങ്ങിയ സഹോദര വൈദികരോടുള്ള ബന്ധവും, ബഥനിയിലേക്ക് എത്തിയതിനുശേഷം ബ. ആശ്രമ വൈദികരോടുള്ള ആത്മീയ ബന്ധവും വ്യക്തിപരമായി ബഥനി ആശ്രമം ഒരു സ്വന്തം ഭവനമെന്ന സ്വാതന്ത്ര്യബോധവും ഹൃദയബന്ധവും എനിക്ക് നല്കിയിട്ടുണ്ട്.

ബഥനിയുടെ പിതാവായ അഭിവന്ദ്യ മാർ ഈവാനിയോസ് പിതാവിന്റെ ഇഞ്ചയ്ക്കലോടി അച്ചൻ എഴുതിയ പുസ്തകങ്ങൾ ചെറുപ്രായത്തിൽ (സണ്ടേസ്കൂൾ സമ്മാനമായി ലഭിച്ചത്) ഞാൻ വായിച്ചിരുന്നു. അന്നുമുതൽ പിതാവിനോട് എനിക്ക് ഏറെ ആദരവും, ഭയഭക്തി ബഹുമാനവും തോന്നിയിട്ടുണ്ട്. 1978 ഒക്ടോബർ മാസത്തിൽ നാലാഞ്ചിറ ബഥനി മഠത്തിൽ സന്ന്യാസാർത്ഥിനിയായി ചേർന്ന എനിക്ക് പരിശീലന കാലയളവിൽ ആദ്യ അംഗങ്ങളായ വന്ദ്യ മദേഴ്സിന്റെ ക്ലാസ്സുകൾ, തുടർന്ന് സിസ്റ്ററായതിനുശേഷം ആദ്യത്തെ മദേഴ്സിൽ 7 പേരൊടൊത്തുള്ള ജീവിതം, പ്രത്യേകിച്ച് മദർ സൾഗാ, മദർ ബാസിം ഇവരുടെ സ്നേഹവാത്സല്യങ്ങൾ, മാർ ഈവാനിയോസ് പിതാവിനെ ഒന്നു കാണണം എന്ന സാധിക്കാത്ത ആഗ്രഹം എന്നിവ എന്നിൽ അങ്കുരിപ്പിച്ചു. 1953 കാലം ചെയ്ത പിതാവിനെ 1978 കാലങ്ങളിൽ കാണുക എന്നുള്ളത് അസാദ്ധ്യമാണ് എന്ന് അറിയാമായിരുന്നെങ്കിലും, പിതാവിനോടുള്ള സ്നേഹവും, പ്രാർത്ഥനയും, കാണാനുള്ള ആഗ്രഹവും ഒക്കെ മനസ്സിൽ അനുദിനം ശക്തി പ്രാപിച്ചു. ഈ കാണാനുള്ള 'അത്യാഗ്രഹം' ദൈവം മാനിച്ചു. ജീവനൊടെയല്ല; മറിച്ച് വിശുദ്ധ നാമകരണ നടപടികൾക്കായി വന്ദ്യപിതാവിന്റെ കബറിടം തുറന്ന് ഭൗതീക ശരീരം 2014 ജൂൺ മാസം 23-ാം തീയതി പുറത്തെടുക്കുമ്പോൾ തിരുവനന്തപുരം പ്രോവിൻസിനെ പ്രതിനിധീകരിച്ച്, പിതാവിന്റെ കബറു തുറന്നപ്പോൾ മുതൽ ഭൗതീക ശരീരം തിരികെ കബറിൽ പൂജ്യമായി സംസ്കരിക്കും വരെ അടുത്തുനിന്ന് കാണാനും, സാക്ഷ്യപ്പെടുത്താനും ദൈവം എനിക്ക് അവസരമൊരുക്കിയത് അത്ഭുതാവഹം തന്നെ. അതുപോലെ പിതാവിന്റെ നാമകരണ നടപടികളുടെ ഭാഗമായി പിതാവിന്റെ കത്തുകളുടെ വിവർത്തനങ്ങളിൽ പങ്കുപറ്റാനും, വന്ദ്യപിതാവിന്റെ നാമകരണ നടപടികൾക്കായുള്ള രേഖകളുടെ സമുച്ചയം റോമിലേക്ക് അയയ്ക്കുന്ന വിശുദ്ധ കർമ്മത്തിൽ സമൂഹത്തെ പ്രതിനിധീകരിച്ച് സംബന്ധിക്കുവാനും ഒക്കെ അവസരമൊരുക്കിയ നല്ല ദൈവത്തിനും, ഇന്നും വ്യക്തിപരമായ നിസ്സാരമായ ആഗ്രഹങ്ങൾ പോലും സാധിച്ചു തരുന്ന അഭിവന്ദ്യ മാർ ഈവാനിയോസ് താതനും ആയിരമായിരം പ്രണാമം ഞാൻ അർപ്പിക്കുന്നു.

### ഉപസംഹാരം

സഹോദര ബന്ധത്തിൽ ആത്മാവിന്റെ ഐക്യം നിലനിർത്തുന്ന ബഥനി സന്ന്യാസിനി-സന്ന്യാസികളെക്കുറിച്ചുള്ള ചില കാര്യങ്ങൾ അനുവാചകരോട് പങ്കുവയ്ക്കാനാണ് സാമാന്യം ദീർഘമായ ഈ ലേഖനത്തിലൂടെ ശ്രമിച്ചത്. അതിന്റെ പ്രഥമ പടിയായി ബഥനി-സന്ന്യാസി-സന്ന്യാസിനി സമൂഹങ്ങളുടെ ആവിർഭാവം, ലക്ഷ്യം, ദർശനം, ആദ്ധ്യാത്മികത, സിദ്ധി, ബഥനി ആശ്രമീയ ജീവിത ശൈലി, പ്രേഷിത പ്രവർത്തനങ്ങൾ ഇവയെക്കുറിച്ചുള്ള ഒരു ചെറുവിവരണമാണ് നല്കിയത്. തുടർന്ന് ബഥനിസന്ന്യാസി-സന്ന്യാസിനികളുടെ കൂട്ടായ്മ ബന്ധത്തിന്റെ ആഴപ്പെടലിന് നല്ലവനായ ദൈവം അനുവദിച്ച ഏറ്റം ക്ലേശകരങ്ങളാണ് ചില അനുഭവങ്ങളുടെ പങ്കുവയ്ക്കലാണ്. അതോടൊപ്പം ക്ലേശങ്ങളുടെ ഈ അനുഭവങ്ങളെ വിശ്വാസപൂർവ്വം എങ്ങനെ തരണം ചെയ്ത് അതിന്റെ ഉത്കൃഷ്ട ലക്ഷ്യമായ ദൈവസമ്പാദനത്തിനായി ആഴമായ പ്രാർത്ഥനയിലൂടെയും, ശുശ്രൂഷകളിലൂടെയും, പ്രത്യാശാപൂർവ്വം ബഥനി സമൂഹങ്ങൾ എങ്ങനെ മുന്നേറുന്നുവെന്നും, ഉള്ള കാര്യങ്ങളാണ് പ്രതിപാദിച്ചിരിക്കുന്നത്. ഏറ്റവും ഒടുവിലായി, ബഥനിയെയും മാർ ഈവാനിയോസ് പിതാവിനെയും സ്വന്തമായി കാണുവാൻ സഹായിച്ച ചില വ്യക്തിപരമായ അനുഭവങ്ങൾ പങ്കുവച്ചു കൊണ്ട് ഈ ലേഖനം അവസാനിപ്പിച്ചിരിക്കുകയാണ്.

ശതോത്തര ജൂബിലിയുടെ പരിസമാപ്തിയിലേക്ക് നീങ്ങുന്ന ബഥനിയ്ക്ക് അനുമോദനങ്ങളും പ്രാർത്ഥനാശംസകളും നേരുന്നു. അതോടൊപ്പം ദൈവത്തോടും, സഭയോടും, മനുഷ്യസമൂഹത്തോടും ഉള്ള ആഴമായ ബന്ധത്തിൽ ആനന്ദവും, സുഖവും, ശാന്തിയും മാനവരാശിക്കു പകർന്നുകൊടുക്കാൻ മുമ്പോട്ടുള്ള നിങ്ങളുടെ പ്രയാണത്തിന് സാധിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ദൈവം ബഥനിയെ അനുഗ്രഹിക്കട്ടെ!

റവ. ഫാ. എബി ഏബ്രഹാം ഒ.ഐ.സി.
എത്യോപ്യ

# എന്റെ എത്യോപ്യൻ മിഷൻ അനുഭവങ്ങൾ



## ആമുഖം

2009 സെപ്റ്റംബർ 20, ബഥനിയുടെ ചരിത്രഗതിയെ മാറ്റിക്കുറിച്ച സുദിനമായിരുന്നു. അന്നാണ് ബഥനി ഭാരതത്തിന്റെ അതിർത്തികൾ കടന്ന് മിഷൻ പ്രവർത്തനത്തിനായി എത്യോപ്യയെന്ന ആഫ്രിക്കൻ രാജ്യത്ത് ആദ്യ ആശ്രമം സ്ഥാപിച്ചത്. സഭാ ചരിത്രത്തിലാദ്യമായാണ് ഒരു പൗരസ്ത്യ സന്ന്യാസ സമൂഹം, മറ്റൊരു പൗരസ്ത്യ സഭയിൽ മിഷൻ പ്രവർത്തനങ്ങൾക്കായി വൈദികരെ അയക്കുന്നത്. അതുകൊണ്ട് കത്തോലിക്കാ സഭയുടെ ചരിത്രത്തിൽ അനന്യമായ സംഭവമാണ് ബഥനിയിലൂടെ സാധിതമായത്.

## ആകസ്കിമായ ഒരു കണ്ടുമുട്ടൽ

2008-ൽ എത്യോപ്യയിലെ എംഡിബിർ രൂപതാദ്ധ്യക്ഷൻ ആബൂന മൂസേ ഗബ്റേ ഗിയോർഗിസ് തന്റെ പ്രഥമ കേരള സന്ദർശന വേളയിൽ ബഥനി സന്ന്യാസി സമൂഹത്തിന്റെ അദ്ധ്യക്ഷൻ പെരി.ബഹു. ജോർജ് തോമസച്ചനെ കണ്ടുമുട്ടിയത് അവിചാരിതമായിട്ടായിരുന്നു. അദ്ദേഹത്തിന്റെ രൂപതയിൽ ഒരു സാങ്കേതിക കോളജ് ഏറ്റെടുത്ത് നടത്തുവാൻ പ്രാപ്തരായ ഏതെങ്കിലും മിഷണറി സമൂഹത്തെ അന്വേഷിച്ചുകൊണ്ടിരുന്ന കാലത്തായിരുന്നു ഈ കൂടിക്കാഴ്ച. മലങ്കര സഭയേയും അതിന്റെ സംഘർഷഭരിതമായ ചരിത്രത്തെയും ബഥനി പ്രസ്ഥാനത്തിലൂടെ കൈവന്ന 'മലങ്കര സുറിയാനി കത്തോലിക്കാ സഭ'യെന്ന ദൈവികദാനത്തെയും അതിന്റെ കെട്ടുപണിയിൽ ബഥനി നിർവഹിക്കുന്ന പങ്കിനെയും മനസിലാക്കിയ ആബൂന മൂസേ, തന്റെ സഭയിൽ ഇപ്രകാരമൊരു സന്ന്യാസ പ്രസ്ഥാനത്തിന്റെ സാന്നിദ്ധ്യം ആഗ്രഹിച്ചു. സമൂഹത്തിന്റെ 18-ാം ജനറൽ സിനാക്സിസ് ഈ വിഷയം ഗൗരവപൂർവ്വം ചർച്ച ചെയ്ത് അതിന്റെ ആരംഭനടപടികൾക്കായി പുതിയ ഭരണസമിതിയെ ചുമതലപ്പെടുത്തി. പുതിയ സുപ്പീരൃർ ജനറാൾ ഫാ. ജോസ് മരിയദാസ് ഒ.ഐ.സി. അച്ചനും രണ്ടാം കൗൺസിലർ ജയിംസ് പുതുപ്പറമ്പിൽ ഒ.ഐ.സി. അച്ചനും എത്യോപ്യാ സന്ദർശിച്ച് നടത്തിയ പഠനങ്ങളു

ടെയും ബിഷപ്പ് ആബൂനെ മൂസേയുമായി നടത്തിയ കൂടിക്കാഴ്ചകളുടെയും ഫലമായി എംഡിബിർ രൂപതയിൽ ഒരു ആശ്രമം സ്ഥാപിക്കുന്നതിനും സാങ്കേതിക വിദ്യാലയത്തിന്റെ ചുമതലയും രൂപതാ ഭരണത്തിന്റെ നടത്തിപ്പിനുള്ള സഹായ സഹകരണവും ബഥനി ആശ്രമം വാഗ്ദാനം ചെയ്തു. ലോകമെങ്ങും സുവിശേഷമറിയിക്കുവാനുള്ള ബഥനി സമൂഹത്തിന്റെ അടങ്ങാത്ത അഭിലാഷവും, ആബൂന മൂസേ പിതാവിന്റെ ആഗ്രഹവും ഒന്നുചേർന്നപ്പോൾ 'എത്യോപ്യൻ ബഥനി മിഷൻ' യാഥാർത്ഥ്യമായി. ആദ്യ മിഷണറിമാരായി ഫാ. എബി എബ്രഹാം ഒ.ഐ.സി., ഫാ.ജോസഫ് അഞ്ചേരി ഒ.ഐ.സി., ഫാ.ഡാനിയേൽ മണ്ണിൽ ഒ.ഐ.സി. എന്നിവർ 2009 സെപ്റ്റംബർ 16-ാം തീയതി അവിടേക്ക് അയയ്ക്കപ്പെട്ടു.

### പ്രതികൂലത്തിന്റെ കാറ്റും ഗതിമാറ്റവും

എംഡിബിർ രൂപതയിലെ യറാസബ് എന്ന ഗ്രാമത്തിലാണ് ഞങ്ങൾക്കായി ഒരാശ്രമം രൂപത നിർമ്മിച്ചുതന്നത്. ഞങ്ങളുടെ ആശ്രമം സാങ്കേതിക കോളജിനുവേണ്ടി നല്കപ്പെട്ട സ്ഥലത്തിന്റെ ഒരു ഭാഗത്തായിരുന്നു. കോളജിന്റെ പണി പൂർത്തിയായതാണെങ്കിലും വൈദ്യുതിയുടെ ദൗർലഭ്യം, സാങ്കേതിക പരിജ്ഞാനമുള്ള അദ്ധ്യാപകരുടെ കുറവ് തുടങ്ങിയവയെല്ലാം കോളജ് തുറക്കുന്നതിന് തടസ്സങ്ങളായിരുന്നു. ഈ അവസരത്തിൽ ഗവൺമെന്റ് അംഗീകാരത്തിനുവേണ്ടിയുള്ള നിയമാവലികൾ പാഠ്യപദ്ധതികൾ മുതലായവ തയ്യാറാക്കുന്നതോടൊപ്പം ബഥനി ആശ്രമം അവിടെയുള്ള ഗ്രാമീണരുമായി നല്ലൊരു ബന്ധം സ്ഥാപിക്കുകയും ചെയ്തു. ഈ ഇടപെടൽ ബഥനിയുടെ മിഷൻ മേഖലയുടെ ഗതി മാറ്റിയ സംഭവമായി ഗണിക്കാവുന്നതാണ്.

### ബഥനി എന്ന മിഷനറി പ്രസ്ഥാനം

ബഥനി, സ്ഥാപനത്തിൽ തന്നെ ഒരു മിഷണറി സമൂഹമാണല്ലോ. ബഥനി ആശ്രമ സ്ഥാപനത്തെക്കുറിച്ച് ഫാ. പി. റ്റി. ഗീവർഗ്ഗീസിന് (മാർ ഈവാനിയോസ്) ഉണ്ടായിരുന്ന ബോധ്യം ശ്രദ്ധേയമാണ്: "സെറാംപൂരിലും മറ്റും വിദ്യാർത്ഥികളായി താമസിക്കുന്ന ശെമ്മാശന്മാരുടെ പഠനം അവസാനിച്ചാൽ അവരെക്കൊണ്ട് ഇത്തരത്തിലൊരു മിഷനറി സമൂഹം രൂപീകരിക്കുക തന്നെ വേണ്ടതാണ്. മലങ്കരയിൽനിന്നും പുറത്തേക്കുപോയി സുവിശേഷം അറിയിക്കാം എന്നുള്ളവർ അങ്ങനെയും, സഭയ്ക്കുള്ളിൽ വേല ചെയ്യാൻ ഒരുക്കമുള്ളവർ അങ്ങനെയും, വിദ്യാഭ്യാസ വിഷയത്തിൽ ശ്രമിക്കുന്നവർ അങ്ങനെയും ഇറങ്ങട്ടെയെന്ന് നിശ്ചയിക്കാം" (ഗിരിദീപം 2012, പുറം.57). ബഥനി സന്ന്യാസി സമൂഹം സ്ഥാപിച്ചപ്പോൾ മിഷണറി ദൗത്യത്തെ അദ്ദേഹം ഉപേക്ഷിച്ചില്ല എന്നു മാത്രമല്ല സന്യാസമൂല്യങ്ങൾകൊണ്ട് അതിനെ പൂർവ്വാധികം ബലപ്പെടുത്തുകയും ചെയ്തു. ദൈവത്തെ സമ്പാദിച്ച സന്യാസിയുടെ ആദ്ധ്യാത്മികതയുടെ ബഹിർസ്ഫുരണമായിട്ടാണ് മിഷനറി പ്രവർത്തനത്തെ മാർ ഈവാനിയോസ് ദർശിച്ചത്. ഈ മിഷൻ ദർശനം സ്വതന്ത്രവും, സ്വാഭാവികവുമായ ഒരു മിഷൻ പദ്ധതി രൂപീകരിക്കുന്നതിന് ഞങ്ങൾക്കു സഹായകമായി.

### വിശക്കുന്നവരുടെ അപ്പമായ ബഥനി

കാർഷികവൃത്തിയെ അടിസ്ഥാനമാക്കിയുള്ള ഒരു സമൂഹസംവിധാനമാണ് ഇവിടുത്തേത്. എത്യോപ്യയുടെ പ്രധാന ഭക്ഷണമെന്നു പറയുന്നത് 'തെഫ്' എന്ന ധാന്യത്തിൽനിന്നുണ്ടാക്കുന്ന 'എൻജീറ' എന്ന അപ്പമാണ്. ഇതാകട്ടെ പണക്കാരുടെ ഭക്ഷണമെന്നാണ് അറിയപ്പെടുന്നത്. ഞങ്ങൾ താമസിക്കുന്ന യറാസേബ് ഗ്രാമത്തിൽ തെഫ് വിളയില്ലെന്നാണ് ജനങ്ങളുടെ വിശ്വാസം. അവിടുത്തെ പ്രധാന ഭക്ഷണം കോച്ചോ (വാഴയുടെ ഇലയൊഴികെയുള്ള ഭാഗങ്ങൾ നുറുക്കി കുഴിച്ചിട്ട് ചീയിച്ച് അതിന്റെ നാരുമാറ്റുമ്പോൾ കിട്ടുന്ന പൊടികൊണ്ട് ഉണ്ടാക്കുന്ന ഒരുതരം ഭക്ഷണം) ആണ്. പ്രാകൃതമായ കൃഷി സമ്പ്രദായങ്ങൾ മാത്രം ശീലിച്ചിട്ടുള്ള അവർക്ക് ആധുനിക സമ്പ്രദായങ്ങളെക്കുറിച്ച് കേട്ടറിവുപോലുമില്ല. കാലം തെറ്റി പെയ്യുന്ന മഴയും വന്യമൃഗങ്ങളുടെ ശല്യവും കൃഷിക്കാരെ നന്നേ ഭയപ്പെടുത്തുന്നു. ഫലമോ, കൃഷിയിടങ്ങൾ തരിശുഭൂമിയായി മാറിക്കൊണ്ടിരിക്കുന്നു. തത്ഫലമായി രൂക്ഷമായ ഭക്ഷണ പ്രതിസന്ധിയും. ഇപ്രകാരമൊരു സാഹചര്യത്തിലാണ് ഞങ്ങളുടെ സമീപവാസികൾ ജീവിക്കുന്നതെന്ന് ഞങ്ങൾ മനസ്സിലാക്കി. 'ചാറ്റ്' എന്ന ചെടിയുടെ ഇല പിഴിഞ്ഞ് കിട്ടുന്ന ഒരുതരം ലഹരി ദ്രാവകം കുടിച്ച് വിശപ്പ് ശമിപ്പിക്കുന്ന യുവജനങ്ങളും അതുമൂലം നഷ്ടപ്പെടുന്ന യുവത്വങ്ങളും മുകളിൽ പറഞ്ഞ സാഹചര്യങ്ങളും, പട്ടിണിക്കെതിരെ ഒരടിയന്തര പോരാട്ടം നടത്താൻ ഞങ്ങളെ സജ്ജരാക്കി.

അടിസ്ഥാന പരമായി കൃഷിയെ ആശ്രയിച്ച് ജീവിക്കുന്ന ഈ ജനസമൂഹത്തിന്റെ പുരോഗതി കാർഷിക മേഖലയുമായി ബന്ധപ്പെട്ടതായതുകൊണ്ട്, പുതിയ കൃഷിരീതികളും ധാന്യവിളകളും പരീക്ഷിക്കുന്നതിന് ഞങ്ങൾ തയ്യാറായി. മണ്ണിനോട് ചേർന്നുള്ള ബഥാന്യൻ ജീവിതശൈലി ഇതിനു ഞങ്ങളെ സജ്ജരാക്കി. രൂപതയുടെ സഹായത്തോടെ തെഫ് കൃഷിയിറക്കുവാൻ ഞങ്ങൾ തീരുമാനിച്ചു. തെഫ് അവിടെ വിളയില്ലെന്നുള്ള പൂർവ്വിക വിശ്വാസം മൂലം സ്ഥലവാസികളിൽ നിന്നുള്ള സഹായവും പരിമിതമായിരുന്നു. അങ്ങനെ എത്യോപ്യയിലെ ആദ്യകൃഷി അനുഭവം തികച്ചും സ്വകാര്യമായി തന്നെ തോന്നി. എന്നാൽ താമസിയ്ക്കാതെ വിയർപ്പിന് ഫലം കണ്ടുതുടങ്ങി. തെഫ് നന്നായി വിളഞ്ഞു. എങ്കിലും പുതിയൊരു പ്രതിസന്ധി ഉടലെടുത്തു. ഗ്രാമത്തിലുള്ള ആർക്കും വിള കൊയ്യാൻ അറിയില്ല. ബഹുമാനപ്പെട്ട ബഥനി സിസ്റ്റേഴ്സിന്റെ സഹായത്തോടെ ഞങ്ങൾ വിള കൊയ്തു. ഇനി അത് ഭക്ഷണ യോഗ്യമെന്ന് തെളിയിക്കണം. ഞങ്ങൾതന്നെ അതു ഭക്ഷിച്ചു ഭക്ഷണയോഗ്യമെന്നു ഉറപ്പുവരുത്തി. പതുക്കെ ജനങ്ങളിൽ മാറ്റം വന്നു തുടങ്ങി. അവരും കൃഷിനിലത്തേക്ക് ഇറങ്ങി. ശാസ്ത്രീയ കൃഷി രീതികളും, ആധുനിക ഉപകരണങ്ങളും ഉപയോഗിച്ചും ജലസംഭരണികൾ നിർമ്മിച്ചും ഞങ്ങൾ അവരെ സഹായിക്കുവാൻ തുടങ്ങി. ഇന്ന് ആ ജനത പട്ടിണിയോട് പോരാടാൻ തുടങ്ങിയിരിക്കുന്നു. ഞങ്ങളെ കാണുമ്പോൾ ഒരാത്മ മന്ത്രണം പോലെ ജനങ്ങൾ പറയും "ഇന്ത്യയിൽ നിന്ന് അച്ചന്മാർ വന്നതുകൊണ്ട് ഞങ്ങൾ വയറു നിറച്ച് ആഹാരം കഴിക്കുന്നു.'

### അറിവായി ബഥനി

വിദ്യാഭ്യാസത്തിന്റെ ആവശ്യവും പ്രായോഗിക ജീവിതത്തിൽ അതിനുള്ള അംഗീകാരവും എത്രമാത്രമെന്ന് അറിവില്ലാത്ത സമൂഹത്തിൽ അക്ഷര ജ്ഞാനമില്ലാതെ വീടുകളിൽ ഒതുങ്ങി കൂടുന്ന കുട്ടികളെ വിദ്യാലയങ്ങളിൽ എത്തിക്കുകയെന്നതായിരുന്നു ഞങ്ങളുടെ അടുത്ത ലക്ഷ്യം. ഗവൺമെന്റിന്റെ ഉടമസ്ഥതയിൽ ഒരു സ്കൂൾ ഞങ്ങളുടെ ഗ്രാമത്തിലുണ്ടെങ്കിലും അവ വിജനമായി കിടക്കുകയായിരുന്നു. ദരിദ്രരായ മാതാപിതാക്കൾക്ക് പഠനത്തേക്കാൾ കുട്ടികളെ ജോലിക്കു വിടുന്നതിനാണ് താത്പര്യം. പാശ്ചാത്യ വിദ്യാഭ്യാസ മാതൃകയിൽ സ്ഥാപിതമായിരിക്കുന്ന ഈ വിദ്യാലയത്തിന്റെ ചിലവുകൂടിയ വിദ്യാഭ്യാസ രീതിയും ജനങ്ങളെ വിദ്യാലയങ്ങളിൽ നിന്നകറ്റുന്നു. ഞങ്ങൾ വിദ്യാഭ്യാസത്തിന്റെ ആവശ്യകതയെപ്പറ്റി ജനങ്ങളോട് സംവദിക്കുവാൻ തുടങ്ങി. കുട്ടികളുടെ പഠനസഹായത്തിനുള്ള പദ്ധതികൾ ആവിഷ്കരിച്ചു. ഇന്ന് വില്ലേജിലെ എല്ലാ കുട്ടികളും ഈ പദ്ധതിയിൽ പങ്കുകൊള്ളുന്നു.

എന്തുകൊണ്ട് ഒരു ബഥനിസ്കൂൾ എന്ന ചിന്ത ഞങ്ങൾക്കുണ്ടായി എന്നുള്ളത് മറച്ചുവയ്ക്കുന്നില്ല. പുതിയ ഒരു സംവിധാനത്തെക്കാൾ നിലനിൽക്കുന്ന പഴയ സംവിധാനത്തെ ശക്തിപ്പെടുത്തുകയാണ് നല്ലതെന്ന് ഞങ്ങൾ തിരിച്ചറിഞ്ഞു. ഗ്രാമത്തിലെ മിടുക്കരായ വിദ്യാർത്ഥികളെ കണ്ടെത്തി അവരുടെ പഠനത്തിലും സ്വഭാവ സംസ്കരണത്തിലും ശ്രദ്ധ ചെലുത്തുന്നതിനുമായി ഒരു ബഥനി ബോയ്സ് ഹോം ഞങ്ങൾ ആരംഭിച്ചു. ആദ്യ ബാച്ചിലെ 5 കുട്ടികളിൽ രണ്ടുപേർ എത്യോപ്യൻ നാഷണൽ എൻജിനിയറിങ് എന്റൻസ് പരീക്ഷയിൽ ഉന്നതവിജയം നേടിയെന്നും ബാക്കി മൂന്നുപേർ യൂണിവേഴ്സിറ്റി പഠനത്തിന് അർഹരായെന്നുംസന്തോഷത്തോടുകൂടി ഇവിടെ സ്മരിക്കട്ടെ. ഇപ്പോൾ വിവിധ ഗ്രാമങ്ങളിൽ നിന്നുമായി 10 കുട്ടികൾ ഇവിടെ താമസിക്കുന്നു. 25 കുട്ടികൾ ഉൾക്കൊള്ളുന്ന ഒരു സംവിധാനം ഒരുക്കിക്കൊണ്ടുമിരിക്കുന്നു.

### വഴികാട്ടിയായി ബഥനി

എത്യോപ്യൻ ജനതയുടെ പകുതിയിലേറെ 15–40 വയസ്സിനിടയിലുള്ളവരാണ്. ഇത്ര വിപുലമായ മാനവശേഷി ഇതുവരെയും വേണ്ട രീതിയിൽ ഉപയോഗിക്കപ്പെട്ടിട്ടില്ലെന്നുള്ളതാണ് പരമാർത്ഥം. വ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങൾ ഇല്ലാത്തതും, പുതിയ തൊഴിൽ സാധ്യതകൾ പരിചയപ്പെടുത്തിക്കൊടുക്കുവാൻ വ്യക്തികൾ ഇല്ലാത്തതും ഗൗരവമായ ഒരു പ്രശ്നമാണ്. അതിനാൽ യുവജനങ്ങളിൽ ഏറിയ പങ്കും ലഹരി വസ്തുക്കൾക്ക് അടിമകളാണ്. ഇതിനൊരു പരിഹാരമുണ്ടാക്കാനാണ് എംഡിബിർ രൂപത ഒരു സാങ്കേതിക കോളേജ് (Technical College) തുടങ്ങാൻ ചിന്തിച്ചതും അതിന്റെ നടത്തിപ്പിനായി ബഥനി ആശ്രമത്തെ ക്ഷണിച്ചതും. എന്നാൽ മുകളിൽ സൂചിപ്പിച്ച സാങ്കേതിക കാരണങ്ങളാൽ പ്രതീക്ഷിച്ചതുപോലെ കാര്യങ്ങൾ നീങ്ങിയില്ല. ഈ കാലതാമസത്തിനിടയിൽ തയ്യൽ പരിശീലനവും, കാർഷിക പരിശീലനവും Technical Collegeന്റെ കെട്ടിടത്തിൽ ഞങ്ങൾ ആരംഭിച്ചു. 2013–ൽ ടെക്നിക്കൽ കോളജിന് അംഗീകാരം ലഭിച്ചതോടെ Metal Manufacturing, Textiles and Garments, Structural Construction and Information and Communication Technology തുടങ്ങിയ കോഴ്സുകൾ ആരംഭിച്ചു. ധാരാളം യുവതിയുവാക്കന്മാർ ഈ സ്കൂളിന്റെ ഫലം അനുഭവിക്കുന്നു.

യുവജനങ്ങളുടെ കൂട്ടത്തോടെയുള്ള നഗര കുടിയേറ്റം ഈ ഗ്രാമം അനുഭവിക്കുന്ന വലിയ വെല്ലുവിളിയാണ്. ഒരു ഭവനത്തിൽ ഭക്ഷണദൗർലഭ്യം ഉണ്ടാകുമ്പോഴും കുട്ടികളുടെ എണ്ണം കൂടുന്നതനുസരിച്ചും മുതിർന്ന കുട്ടികളെ ഭവനത്തിൽനിന്ന് പുറത്താക്കുന്നത് ഈ ജനവിഭാഗത്തിന്റെ ഒരു പ്രത്യേക രീതിയാണ്. ഇങ്ങനെ പുറത്താക്കപ്പെടുന്നവർ ജോലി ചെയ്ത് പണമുണ്ടാക്കി, ആ പണമുപയോഗിച്ച് ഒരു പശുവിനെ വാങ്ങി അടുത്ത 'മസ്കൽ' (സ്ലീബാ പെരുന്നാൾ) ദിവസം എത്തിയാൽ മാത്രമേ തിരികെ വീട്ടിൽ പ്രവേശനമുള്ളു. പണസമ്പാദനത്തിനായി ഇവർ കുടിയേറുന്നത് നഗരങ്ങളിലാണ്. ചെറുപ്പത്തിൽതന്നെ വീടിന്റെ സുരക്ഷിതത്വത്തിൽനിന്ന് പുറത്താക്കപ്പെടുമ്പോഴുണ്ടാകുന്ന മാനസിക സമ്മർദ്ദവും, ലഭിക്കുന്ന 'സ്വാതന്ത്ര്യ' അവസ്ഥയും ഇവരെ പലപ്പോഴും അധാർമ്മികമായ ജീവിതശൈലികളിലേക്ക് നയിക്കുന്നു. ചെറുപ്പത്തിൽതന്നെ പഠനമുപേക്ഷിച്ച് നഗരങ്ങളിൽ കുടിയേറിയതിനാൽ വേണ്ടത്ര ഉയർന്ന ഉദ്യോഗത്തിനും ധനസമ്പാദനത്തിനോ ഇവർക്ക് തരമില്ല. തൽഫലമായി, അസ്ഥിരതരായ, പ്രത്യാശയില്ലാത്ത ഒരു യുവജനസമൂഹം രൂപം കൊള്ളുന്നു. ഈ സാമൂഹിക വ്യവസ്ഥ വേരോടെ പിഴുതെറിയേണ്ടത് ഒരു സാമൂഹിക ആവശ്യമാണ്. അതിനായി ഈ ജനത ഇനിയും തയ്യാറായിട്ടില്ല.

### ആദ്ധ്യാത്മിക ഉണർവായി ബഥനി

ക്രൈസ്തവ- മുസ്ലീം സമുദായത്തിൽപെട്ടവരാണ് ഇവിടുത്തെ ജനങ്ങളെങ്കിലും പ്രകൃതി ആരാധകരും ഇവിടെയുണ്ട്. ഞങ്ങൾ താമസിക്കുന്ന ഗ്രാമത്തിൽ ബഹുഭൂരിപക്ഷവുംഎത്യോപ്യൻ ഓർത്തഡോക്സ് വിശ്വാസികളാണ്. കത്തോലിക്കരായ ഞങ്ങളെ കൂടാതെ മറ്റ് പ്രൊട്ടസ്റ്റന്റ് വിശ്വാസികളെയും ഈ ഗ്രാമത്തിൽ കാണുവാൻ സാധിക്കും. 16–17 നൂറ്റാണ്ടിലെ ജസ്യൂട്ട് മിഷണറിമാരുടെ പ്രവർത്തനഫലമായി കത്തോലിക്കാസഭയ്ക്ക് കൈവന്ന 'വൈദേശികഭാവം' ഒരു പരിധിവരെ ഈ ക്രൈസ്തവ കൂട്ടായ്മയിൽ ഭിന്നതകൾക്കും ശണ്ഠകൾക്കും ഇടയാക്കിയിട്ടുണ്ട്. ക്രൈസ്തവരിൽ ഒരു ഐക്യബോധം സൃഷ്ടിക്കുകയെന്നുള്ളത് അനിവാര്യമാണെന്ന് തോന്നിയതിന്റെ അടിസ്ഥാനത്തിലാണ് ബഥനിസന്ന്യാസസമൂഹത്തിന്റെ ആദ്യകാല സംരംഭമായ 'ബഥനി സുവിശേഷ സംഘ'ത്തിന്റെ മാതൃകയിൽ 'ബഥനി ബൈബിൾ കൺവൻഷൻ' ഇവിടെ പുനരവതരിപ്പിക്കുവാൻ ഞങ്ങൾ തീരുമാനിച്ചത്. തദ്ദേശിയരായ പ്രസംഗകരുടെ നേതൃത്വത്തിൽ നടത്തപ്പെട്ട ബഥനി ബൈബിൾ കൺവൻഷൻ വലിയൊരു വിജയമായിരുന്നു. വിഘടിച്ചുനിന്ന ക്രൈസ്തവരുടെ ഇടയിൽ വിശാലമായ ഒരു ഐക്യം രൂപപ്പെടുവാൻ തുടങ്ങി. മറ്റ് സഭാസമൂഹത്തെ അംഗീകരിക്കാനും പരസ്പരം മനസിലാക്കുവാനുമുള്ള ഒരു പരിശ്രമം ഉണ്ടായി തുടങ്ങി. ഇതിന്റെ അനന്തര ഫലമെന്നോണം ചില പരമ്പരാഗതമായ എത്യോപ്യൻ ക്രൈസ്തവ ആചാരങ്ങൾ ഞങ്ങൾ ആഘോഷിക്കുവാൻ തുടങ്ങി. ഇപ്പോൾ വർഷത്തിൽ

രണ്ട് പ്രാവശ്യം, ക്രിസ്തുമസിനും, മസ്കൽ (സ്ലീബാപെരുന്നാൾ) കാലയളവിലും ബഥനി ബൈബിൾ കൺവൻഷൻ ക്രമീകരിച്ചിരിക്കുന്നു. ഇങ്ങനെ സഭൈക്യൈ ശുശ്രൂഷയ്ക്ക് പ്രതിജ്ഞാബദ്ധരായി എത്യോപ്യയിലും എക്യുമെനിക്കൽ പ്രവർത്തനം ഞങ്ങൾ തുടരുന്നു.

കത്തോലിക്കാ കുടുംബങ്ങളെ ചേർത്ത് ഒരു ചെറിയ പ്രാർത്ഥനാ കൂട്ടായ്മകൾക്ക് തുടക്കമിട്ടതാണ് ആത്മീയ ഉണർവ്വിനായി ചെയ്ത മറ്റൊരു യത്നം. ഈ പ്രാർത്ഥനാ കൂട്ടായ്മകൾ ആത്മീയതയോടൊപ്പം തങ്ങളുടെ തന്നെ പാരമ്പര്യങ്ങളെയും സംസ്കാരത്തെയും വിലമതിക്കുന്നതിനും അവരെ സഹായിച്ചു. ഇതിനുള്ള നല്ല ഉദാഹരണമാണ് 'സിനാസിൽ' (നൃത്തരൂപത്തിലുള്ള ആരാധനാരീതി) സംഘത്തിന്റെ രൂപീകരണം. സിനാസിൽ അവരുടെ സംസ്കാരത്തിന്റെയും ആരാധനാജീവിതത്തിന്റെയും ഭാഗമായ ഒരാചാരമാണ്. അന്യംനിന്നു പോകുന്ന ക്രൈസ്തവ സംസ്കാരത്തിന്റെ മഹത്വം മനസിലാക്കിയ ഞങ്ങൾ യുവതീയുവാക്കന്മാരെ കൂട്ടി പ്രാർത്ഥനാസംഘം രൂപീകരിക്കുകയും, പൊതുപ്രാർത്ഥനാ യോഗങ്ങൾക്ക് ഈ സംഘം നേതൃത്വം കൊടുക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ ബഥനിയുടെ സാന്നിദ്ധ്യം ഒരാത്മീയ ഉണർവിന് കാരണമായി. ദൈവാഭിമുഖ്യമുള്ള കുടുംബങ്ങൾ വളർന്നുവരുവാൻ തുടങ്ങി. സഭാവ്യത്യസ്തതയുടെഅതിർ വരമ്പുകൾ ഭേദിച്ച് ഒറ്റക്കെട്ടായി ക്രിസ്തുവിനുവേണ്ടി നിലകൊള്ളുവാൻ ബഥനിയുടെ പ്രവർത്തനം വളരെ സഹായകമായി.

### ഈവാനിയൻ ദർശന സാക്ഷാൽക്കാരമാണ് എത്യോപ്യൻ മിഷൻ

എംഡിബിറിലെ ഞങ്ങളുടെ പ്രവർത്തനത്തെ മറ്റു ഭാഗങ്ങളിലേക്കും വ്യാപിപ്പിക്കുന്നതിന് അവിടുത്തെ ബിഷപ്പിന്റെ നിർദ്ദേശപ്രകാരം ഞങ്ങൾ 'ഗോറു' എന്ന സ്ഥലത്ത് രണ്ടാമത്തെ ബഥനി ആശ്രമം സ്ഥാപിക്കാൻ തീരുമാനിച്ചു. ഒരാശ്രമം പണിത് തന്നുകൊണ്ടാണ് രൂപതാ അധികാരികൾ അവിടേക്ക് ഞങ്ങളെ വരവേറ്റത്. 2014 ഫെബ്രുവരി 9-ന് കൂദാശ ചെയ്യപ്പെട്ട ആശ്രമത്തിന് 'ഗാലിയാറോഗ്ഡ' എന്ന സ്ഥലത്തെ വിജാതിയ മിഷൻ ഏല്പിക്കപ്പെട്ടു. വിജാതിയരെ സ്ഥാനമാനങ്ങളും, പണവും നല്കി മാമ്മോദീസാ മുക്കി സഭയിലെ അംഗങ്ങളാക്കുന്ന മിഷൻ പ്രവർത്തനത്തെ തള്ളിപ്പറഞ്ഞിട്ടുള്ള മാർ ഈവാനിയോസ് തിരുമേനിയുടെ ദർശനം ഇവുടത്തെ വിജാതീയ മിഷൻ കരുപ്പിടിപ്പിക്കുന്നതിൽ ഞങ്ങൾക്ക് മാർഗ്ഗദർശനമായി. മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകൾ ഇവിടെ കുറിക്കുന്നു. "അധഃകൃത വർഗ്ഗങ്ങളുടെ സാമൂഹികാഭിവൃദ്ധിയേക്കാൾ ആത്മീയമായ അവരുടെ അസ്വാസ്ഥത്തെയാണ് ബഥനി വിജാതിയ മിഷൻ കൂടുതലായി ഗൗനിച്ചിട്ടുള്ളത്. ജാതൈക്യമായ സ്വാതന്ത്ര്യ കാംക്ഷയാലോ പ്രലോഭനങ്ങൾ മൂലമോ യാതൊരുവനും ക്രിസ്ത്യാനി ആയിത്തീരുവാൻ സംഗതി വരുമാറാകരുത്. ക്രിസുമതത്തിന്റെ നന്മയും മേന്മയും ബാഹ്യമായ അതിന്റെ പരിപുഷ്ഠിയെ ഒരുനാളും ആശ്രയിച്ചിരിക്കാൻ പാടുള്ളതല്ല. ബഥനി വിജാതിയ മിഷൻ ക്രിസ്തുമതപരിവർത്തനത്തിനായി ആരേയും പ്രേരിപ്പിക്കുന്നില്ല. സാമൂഹികമായ അഭിവൃദ്ധിയോ, സഹായസഹകരണങ്ങളോ അതു വാഗ്ദാനം ചെയ്യുന്നില്ല. ക്രിസ്ത്യാനിയാകണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ചുകൊണ്ട് മിശിഹാ തമ്പുരാന്റെ തൃപ്പാദമണയുന്നവർക്ക് തദ്വിഷയത്തിൽ പരിശീലനം നൽകത്തക്കവണ്ണം അതിൽ സൗകര്യമുണ്ടാക്കിയിട്ടുണ്ടെന്ന് മാത്രമേയുള്ളു" (ഗിരിദീപം 2012, പുറം.143,144). ഗാലിയാറോഗ്ഡ പ്രദേശത്തെ 'ഗുമ്മൂസ്' എന്ന വിഭാഗത്തിൽപ്പെട്ട ജനങ്ങളുടെയിടയിലാണ് ബഥനിയുടെ വിജാതീയ മിഷൻ ആരംഭിച്ചത്. ഈ ജനവിഭാഗത്തെ മറ്റുള്ളവർ താഴ്ന്ന വർഗ്ഗക്കാരായിട്ടാണ് കാണുന്നത്. അതുകൊണ്ടുതന്നെ സമൂഹത്തിൽ നിന്നു തന്നെ അവർ ഒറ്റപ്പെട്ടു ജീവിക്കുന്നു. ഈ പ്രദേശത്തെ ബഥനിയുടെ മിഷൻ പ്രവർത്തനത്തിൽ ആകൃഷ്ടരായി 1500-ഓളം പേർ ഇന്ന് ക്രൈസ്തവ വിശ്വാസം സ്വീകരിക്കാൻ സന്നദ്ധരാണ്. എന്നാൽ ഉടനെ മാമോദീസാ നല്കി സഭാകൂട്ടായ്മയ്ക്കു രൂപം കൊടുക്കാതെ, അവർക്കായി ഒരു പ്രാർത്ഥനാലയം നിർമ്മിച്ച് ആഴമായ വിശ്വാസ പരിശീലനത്തിനുള്ള അവസരമുണ്ടാക്കി കൊടുത്തതിനുശേഷം അവരുടെ സഭാസ്വീകരണം നടത്താനാണ് ഞങ്ങൾ ആഗ്രഹിക്കുന്നത്. അവരുടെ ക്ഷേമത്തിനുവേണ്ടിയുള്ള മറ്റു പ്രവർത്തനങ്ങളും ബഥനി ആശ്രമം ഏറ്റെടുത്തു നടത്തുന്നു.

ബഥനി സന്ന്യാസികൾ കാണിച്ചു കൊടുത്ത സുവിശേഷ സാക്ഷ്യം മറ്റു രൂപതകളെ വളരെ ആകർഷിച്ചു. ഇതിന് ഉത്തമ ഉദാഹരണങ്ങളാണ് ജിമ്മാ, നെക്കംതേ, അഡിഗ്രാത്ത് തുടങ്ങിയ രൂപതാദ്ധ്യക്ഷന്മാർ ബഥനി ആശ്രമത്തെ അവരുടെ രൂപതകളിലേക്ക് ക്ഷണിച്ചത്. ഇപ്രകാരമുള്ള നിരന്തരമായ ആവശ്യപ്പെടലിന്റെ ഫലമായിട്ടാണ് നെക്കംതേ രൂപതയിൽ ജൂലൈ 8-ന് കൂദാശ ചെയ്യപ്പെടാൻ പോകുന്ന ബഥനിയുടെ മൂന്നാം ആശ്രമം. അവിടെ ഒരു ഇടവകയും, രണ്ട് മിഷൻ സ്റ്റേഷനുകളും ഒരു സ്കൂളും ബഥനിയുടെ ശുശ്രൂഷയ്ക്കായി രൂപത വിട്ടുതന്നിരിക്കുന്നു.

### ഉപസംഹാരം

ബഥനിയുടെ എത്യോപ്യൻ മിഷൻ പ്രവർത്തനം ബഥനി സന്ന്യാസി സമൂഹത്തിനു മാത്രമല്ല, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കു തന്നെ അഭിമാനത്തിനു വക നല്കുന്നതാണ്. എത്യോപ്യൻ മെത്രാന്മാരുമായുള്ള കൂടിക്കാഴ്ചയിൽ ഓറിയന്റൽ സഭയുടെ അന്നത്തെ പ്രീഫെക്ട് ആയിരുന്ന കാർഡിനൽ സാന്ദ്രി പിതാവ് ബഥനി മിഷണറിമാരെ തന്റെ എത്യോപ്യൻ സന്ദർശന വേളയിൽ പ്രശംസിച്ചു പറഞ്ഞപ്പോൾ, "മലങ്കര സഭ അതിവേഗം വളരുന്ന സഭയാണെന്നും ആഫ്രിക്ക പോലെയുള്ള വിദേശ രാജ്യങ്ങളിലേക്ക് മിഷണറിമാരെ അയയ്ക്കാൻ തക്കവിധം അത് വളർന്നുവെന്നും" ആബൂനെ മൂസേ പിതാവ് അഭിപ്രായപ്പെട്ടത് മലങ്കര സഭാമക്കൾക്കെല്ലാം അഭിമാനപ്രധമാണ്. ഒരുനൂറ്റാണ്ടുമുമ്പ് പി. റ്റി. ഗീവർഗീസച്ചനിൽ പരിശുദ്ധാത്മാവ് കൊടുത്ത പ്രചോദനം ഇന്നും സാക്ഷാൽക്കരിച്ചുകൊണ്ടിരിക്കുന്ന ബഥനി ആശ്രമസ്ഥർക്കും എത്യോപ്യയിലെ വിശ്വാസികൾക്കും ഈ ശുശ്രൂഷ ദൈവീകമായി നടത്തുന്നതിന് സന്മനസ്സുകളുടെ പ്രാർത്ഥനാപരവും ഭൗതികവുമായ സഹായം ആവശ്യമുണ്ടെന്ന് കുറിച്ചുകൊണ്ട് നിർത്തട്ടെ.



# ഭാരത മാനസാന്തരം എന്ന ഈവാനിയൻ ദർശനത്തിലൂന്നിയ ബഥനി മിഷൻ

റവ. ഫാ. ജോഷ്വാ കുറ്റിയിൽ ഒ.ഐ.സി.



### ആമുഖം

ബഥനി ആശ്രമത്തിന്റെ ജന്മശതാബ്ദി(1919-2019) ആചരിക്കുന്ന ഈ വർഷം ബഥനിയുടെ വിവിധ ദർശനങ്ങളും സ്വഭാവവും പഠനവിഷയമാക്കുമ്പോൾ അതിൽ പ്രാധാന്യമേറിയ ഒന്നാണ് ബഥനിയുടെ മിഷനറി ചൈതന്യം. ബഥനി അതിന്റെ ജന്മത്താൽ തന്നെ മിഷനറി സ്വഭാവമുള്ള ഒരു സന്യാസ സമൂഹമാണ്. ബഥനി ആശ്രമം സ്ഥാപിക്കുന്നതിന് മുൻപ് തന്നെ ഭാഗ്യസ്മരണാർഹൻ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി (ഫാ. പി.റ്റി. ഗീവർഗ്ഗീസ് പണിക്കരുവീട്ടിൽ) മലങ്കര സഭയുടെ നവീകരണത്തിനും ശാശ്വത സമാധാനത്തിനും ഭാരത സുവിശേഷീകരണത്തിനും ആയി ഒരു മിഷനറി സമൂഹം തുടങ്ങണമെന്ന് ആഗ്രഹിച്ചു. ഇത് അദ്ദേഹത്തിന്റെ ആത്മകഥയായ ഗിരിദീപ ത്തിലും സന്യാസ ജീവിത സഹായിലും വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ ആഴമേറിയ പ്രാർത്ഥനയും, പഠനങ്ങളും പ്രത്യേകിച്ച് പാശ്ചാത്യ പൗരസ്ത്യ സന്യാസ സമൂഹങ്ങളെക്കുറിച്ചും, ഭാരതീയ സന്യാസ ജീവിതത്തെക്കുറിച്ചും ഉള്ള ചിന്തകൾ ഒരു സന്യാസ സമൂഹസ്ഥാപനത്തിലേക്ക് നയിച്ചു. അതാണല്ലോ 1919 ൽ മുണ്ടൻമലയിൽ സ്ഥാപിച്ച ബഥനി ആശ്രമം എന്ന മിശിഹാനുകരണ സന്യാസ സമൂഹം. പാശ്ചാത്യ പൗരസ്ത്യ സന്യാസ സ്ഥാപകരായ വിശുദ്ധരുടെയും കത്തോലിക്കാ സഭയിലെ അനേകം വിശുദ്ധരുടെയും ഭാരതത്തിലെ ഋഷീശ്വരന്മാരുടെയും ടാഗോർ, വിവേകാനന്ദൻ, ശങ്കരാചര്യർ, മഹാത്മാഗാന്ധി എന്നിവരുടെയും സ്വാധീനം ഈ സമൂഹ സ്ഥാപനത്തിന് വഴിതെളിച്ചു.

ഒരു സന്യാസ സമൂഹം സ്ഥാപിച്ചു എങ്കിലും തന്റെ ആദ്യ ആഗ്രഹമായ മിഷനറി ചൈതന്യം ഈ സന്യാസ സമൂഹത്തിന്റെ സ്വാഭാവമായി പ്രതിഫലിച്ചു. അതുകൊണ്ടാണ് ആശ്രമം തുടങ്ങിയപ്പോൾ തന്നെ അദ്ദേഹം അതോട്

ചേർന്ന് അനാഥാലയവും ബഥനി പള്ളികളും സ്ഥാപിച്ചത്.

മാർ ഈവാനിയോസ് തിരുമേനി ശെമ്മാശ്ശൻ ആയിരുന്ന കാലം മുതൽ തന്നെ സുവിശേഷ പ്രഘോഷണത്തിനും, സാക്ഷ്യത്തിനുമുള്ള തൃഷ്ണ പ്രകടമായിരുന്നു. അതാണല്ലോ കൂദാശ ശെമ്മാശൻ എന്ന പേരിന് അദ്ദേഹത്തെ അർഹനാക്കിയത്. എം. എ അച്ചൻ മുതൽ ആബോ ഗീവർഗ്ഗീസും മാർ ഈവാനിയോസ് മെത്രാപോലീത്തയും ആയപ്പോൾ വരെയും സുവിശേഷീകരണത്തിനും പ്രഘോഷണങ്ങൾക്കും അദ്ദേഹം പ്രാധാന്യം നല്കി. മുണ്ടൻമല വിട്ട് വെണ്ണിക്കുളത്തേക്ക് വന്ന് താമസിക്കേണ്ടിവന്ന ബഥനിയുടെ പ്രവാസകാലത്ത് ഇന്നത്തെ തിരുവല്ല അതിരൂപതയിൽ ഉള്ള കുമ്പനാട്, പുല്ലാട്, ചാത്തങ്കരി എന്നീ മിഷനുകൾ സ്ഥാപിക്കാൻ ഇടയായി. തുടർന്ന് തിരുവനന്തപുരത്ത് താമസമാക്കിയപ്പോൾ തമിഴ്നാട്ടിലെ കന്യാകുമാരി ജില്ലയിലും, തെക്കൻ തിരുവതാംകൂറിലെ നെയ്യാറ്റിൻകര, പാറശാല, ആറ്റിങ്ങൽ, നെടുമങ്ങാട്, കിളിമാനൂർ പ്രദേശങ്ങളിലും മിഷൻ പ്രവർത്തനങ്ങൾ തുടങ്ങി. ഇതിന് ഉപോത്ബലകമായി നിന്ന ഘടകം അദ്ദേഹത്തിന്റെ ദർശനമായ ഭാരത മാനസാന്തരം ആണ്. വിശുദ്ധ ശ്ലീഹൻമാരുടെയും പ്രത്യേകിച്ച് മാർ തോമാശ്ലീഹായുടെയും വിജാതിയരുടെ അപ്പേസ്തോലനായ വി. പൗലോസ് ശ്ലീഹായുടെയും സുവിശേഷീകരണ ചൈതന്യം അദ്ദേഹത്തിന് പ്രചോദനമേകിയിരുന്നു. ഇത് ബഥനിയുടെ മിഷനറി സ്വഭാവത്തിന്റെ അടിസ്ഥാനം ആയി രൂപപ്പെട്ടു. അങ്ങനെ ഭാരതമാനസാന്തരം എന്ന ഇവാനിയൻ ദർശനം ബഥനിയുടെ മിഷനറി സ്വഭാവം ആയിമാറി. 2019 ആയപ്പോൾ ബഥനിക്ക് ഇന്ന് ഭാരതത്തിന്റെ വിവിധ സംസ്ഥാനങ്ങളിൽ മിഷൻ പ്രവർത്തനങ്ങൾ ആരംഭിക്കാൻ കഴിഞ്ഞത് ഈ മിഷനറി ചൈതന്യവും സ്വഭാവും മൂലമാണ്.

ഈ ദർശനത്തിലും സ്വഭാവത്തിലും രൂപപ്പെട്ട ഒരു മിഷൻ പ്രദേശമാണ് തമിഴ്നാട്ടിലെ കോയമ്പത്തൂർ ജില്ലയിൽ സ്ഥാപിതമായ മിഷനുകൾ.

**കോയമ്പത്തൂർ മിഷനും ബഥനി ആശ്രമവും.**

1950 കളിൽ തന്നെ മലങ്കര കത്തോലിക്കാ സഭയ്ക്ക് തമിഴ്നാട്ടിലെ കോയമ്പത്തൂർ, ഈറോഡ്, തിരുപ്പൂർ, കരൂർ, നീലഗിരി ജില്ലകളിൽ പ്രവർത്തന സ്വാതന്ത്ര്യം പരിശുദ്ധ സിംഹാസനത്തിൽ നിന്നും അനുവദിക്കപ്പെട്ടിരുന്നു. എന്നാൽ ബത്തേരി രൂപത സ്ഥാപിതമായപ്പോൾ നീലഗിരി ജില്ല ബത്തേരിരൂപതയുടെ ഭാഗമായി മാറി. അവിടെ ഇപ്പോൾ വിവിധ ദൈവാലയങ്ങളും ദൈവജനങ്ങളും ഉണ്ടെന്നുള്ളത് അഭിമാനർഹമാണ്. നീലഗിരി, ഗൂഡല്ലൂർ പ്രദേശങ്ങളിൽ മിഷൻ ചൈതന്യം നല്കിയതും നൽകികൊണ്ടിരിക്കുന്നതുമായ ബഹുമാനപ്പെട്ട വൈദികരെയും മിഷനറിമാരെയും പ്രണമിക്കുന്നു.

എന്നാൽ മൂവാറ്റുപുഴ രൂപത സ്ഥാപിതമായ ശേഷം മറ്റ് നാലു ജില്ലകളിലും മിഷൻ പ്രവർത്തനം ആരംഭിക്കാൻ ശ്രമിച്ചു എങ്കിലും അത് സാധിച്ചത് അഭിവന്ദ്യ എബ്രഹാം മാർ യൂലിയോസ് മെത്രാപോലീത്തക്കാണ്. 2010 ൽ ബഹുമാനപ്പെട്ട ജോസ് കുറ്റിക്കേരിൽ അച്ചനെ കോയമ്പത്തൂർ ജില്ലയിലേക്ക് മലങ്കര മലയാളീ സമൂഹത്തെ കണ്ടെത്തി മിഷൻ സ്ഥാപിക്കാനായി അയക്കുകയുണ്ടായി അങ്ങനെ 2010ൽ തന്നെ സെന്റ് തോമസ് മലങ്കര കാത്തലിക് മിഷൻ ഉക്കടം കേന്ദ്രീകരിച്ച് തുടങ്ങുകയുണ്ടായി. എന്നാൽ ചില പ്രത്യേക സാഹചര്യങ്ങളാൽ സജീവമാക്കുവാനും വളരുവാനും സാധിച്ചില്ല. തുടർന്ന് അഭിവന്ദ്യ യൂലിയോസ് പിതാവ് ബഥനിയോട് ഈ മിഷൻ മേഖലയിൽ പ്രവർത്തിക്കാൻ ആവശ്യപ്പെട്ടു. അതിൻ പ്രകാരം 2012 മെയ് 9 -ാം തീയതി രൂപതാ അദ്ധ്യക്ഷൻ ആയ അഭിവന്ദ്യ യൂലിയോസ് തിരുമേനിയുടെ കൽപന പ്രകാരം ബഥനി ആശ്രമത്തിലെ ബഹുമാനപ്പെട്ട ജോഷ്വാ കുറ്റിയിൽ അച്ചൻ നിയോഗിതനായി.

ഇതിൻ പ്രകാരം ബഹുമാനപ്പെട്ട ജോഷ്വാ അച്ചൻ തന്റെ പ്രക്ഷിത ദൗത്യം ബഥനിയിലൂടെ തുടങ്ങുകയുണ്ടായി. 2014ൽ തന്നെ ബഥനി സന്യാസിനി സമൂഹത്തിന്റെ ഒരു മന്ദിരം കോയമ്പത്തൂർ ചെട്ടിപ്പാളയം റോഡിൽ പോത്തന്നൂരിന്നടുത്ത് അവ്വൈനഗറിൽ സ്ഥാപിക്കുകയും 2014 ഫെബ്രുവരി 2-ാം തീയതി കൂദാശ ചെയ്ത് ആദ്യ തമിഴ് മിഷൻ ആയ സെന്റ് തോമസ് മിഷൻ അവിടെ രൂപീകരിക്കുകയും ചെയ്തു. ഈ മിഷൻ രൂപതാ വൈദികനായ ഫാ. ജോസഫ് തോപ്പിൽ അച്ചനെ ഏൽപ്പിക്കുകയുണ്ടായി. ഇപ്പോഴും രൂപതാ വൈദികർ അവിടെ പ്രവർത്തിച്ചു വരുന്നു.

2013-ൽ കോയമ്പത്തൂർ പൊള്ളാച്ചി റോഡിൽ കിണത്തുകടവ് താലൂക്കിൽ സോളാവംപാളയം വില്ലേജിൽ ബഥനി ആശ്രമത്തിന് സ്ഥലം വാങ്ങുകയും 2014 ഓഗസ്റ്റ് 15-ാം തീയതി ബഥനി ആശ്രമം അഭിവന്ദ്യ യൂലിയോസ് തിരുമേനി പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ പ്രതിഷ്ഠിച്ച് ബഥനിയുടെ മിഷൻ പ്രവർത്തനത്തിനും സാമൂഹിക ക്ഷേമ പ്രവർത്തനത്തിനുമായി കൂദാശ ചെയ്ത് ഈ ആശ്രമം ബഥനിയുടെ ആരുതൽ ഇല്ലം (ആശ്വാസത്തിന്റെ ഭവനം) എന്ന് ഈ പ്രദേശത്ത് അറിയപ്പെടുന്നു. ആശ്രമത്തിലൂടെ സാമൂഹികക്ഷേമ പ്രവർത്തനങ്ങൾ ഗ്രാമവാസികൾക്ക് സംലഭ്യമാകുന്നു. കുട്ടികൾക്കായി Non Formal Education:. Tuition, Spoken English, Coaching, Bodhi Club എന്നിവ നടത്തിവരുന്നു. വനിതകൾക്കായി തയ്യൽ സ്കൂളുകൾ വിവിധ പ്രവൃത്തി പരിചയ ക്ലാസ്സുകൾ എന്നിവ നടത്തുന്നു. ഗ്രാമവാസികൾക്കായി മെഡിക്കൽ ക്യാംപ്- ആയുർവേദവും അലോപ്പതിയും നടത്തിവരുന്നു. ബഥനിയുടെ ആരോഗ്യപരിപാലന പ്രവർത്തനങ്ങൾ ബഥനി ആയുഷ് ആരാം എന്ന് അറിയപ്പെടുന്നു. മദ്യപാനികളുടെ പുനരധിവാസത്തിനായി ഡി- അഡിക്ഷൻ പ്രവർത്തനങ്ങൾ നടത്തിവരുന്നു. കൂടാതെ സാനിറ്റേഷൻ, ഹെൽത്ത്, സാമൂഹിക ബോധവൽക്കരണ പ്രോഗ്രാമുകൾ നടത്തിവരുന്നു.

ആശ്രമത്തിന് 10 കിലോമീറ്റർ ഉള്ളിലുള്ള 33 കോളേജുകളിലെ മലയാളിക്കുട്ടികളെ സംഘടിപ്പിച്ച് ബഥനി ക്യാംപസ് യൂത്ത് മിനിസ്റ്ററി (BCYM) നടത്തിവരുന്നു.

2014-ൽ തന്നെ ആശ്രമത്തോട് ചേർന്ന വിവിധ വില്ലേജുകളിൽ സുവിശേഷീകരണ പ്രവർത്തനങ്ങൾ ആരംഭിച്ചു. തത്ഫലമായി 2015 ഏപ്രിൽ 26-ാം തീയതി കിണത്തുകടവി കേന്ദ്രീകരിച്ച് 2-ാമത്തെ തമിഴ് മിഷൻ ആരോഗ്യമാതാ മലങ്കര കാത്തലിക്ക് ചർച്ച് അഭിവന്ദ്യ യൂലിയോസ് തിരുമേനി ഉദ്ഘാടനം ചെയ്ത് പ്രവർത്തനം ആരംഭിച്ചു. ഇപ്പോൾ ഇവിടെ 45 കുടുംബങ്ങൾ ഉണ്ട്.



2015 ജൂലൈ 2–ാം തീയതി ഡി.എം സിസ്റ്റേഴ്സിന്റെ മാർത്താണ്ഡം പ്രൊവിൻസിന്റെ ഒരു മന്ദിരം ഇവിടെ ഒരു വാടക വീട്ടിൽ സ്ഥാപിതമായി. 2017 ജൂലൈ 2ന് സ്വന്തമായി കോൺവെന്റ് വാങ്ങിയ സ്ഥലത്ത് പുതിയ മഠം കൂദാശചെയ്ത് സ്ഥാപിച്ചു. ബഹുമാനപ്പെട്ട സിസ്റ്റേഴ്സ് കിണത്തുകടവ് താലൂക്കിലെ 14 വില്ലേജുകളിൽ ഗ്രാമവികസന പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നു. ആദ്യം മുതൽതന്നെ ബഹുമാനപ്പെട്ട സിസ്റ്റർ ആഗ്നറ്റ് ഡി.എം ന്റെ നേതൃത്വത്തിൽ ഒരു നല്ല ടീം സിസ്റ്റേഴ്സ് സുവിശേഷ, സാമൂഹിക പ്രവർത്തനങ്ങൾക്ക് സാക്ഷ്യം വഹിക്കുന്നു. ഇത് ഈ പ്രദേശത്തെ മിഷൻ പ്രവർത്തനത്തിന്റെ വളർച്ചയ്ക്ക് ഏറെ സഹായകരവും പിന്തുണയും പ്രചോദനവും ആണ്.

കിണത്തുകടവിൽ ഇപ്പോൾ ദൈവാലയത്തിനായി 1 ഏക്കർ 20സെന്റ് സ്ഥലം 2017–ൽ രൂപത വാങ്ങി നല്കുകയുണ്ടായി. കമ്മ്യൂണിറ്റി പ്രയർ ഹാൾ (Church) സെമിത്തേരിക്കുമായി 2017– ൽ തന്നെ ഗവൺമെന്റിൽ നിന്ന് Sanction ലഭിക്കുകയുണ്ടായി. ഇതിൽ ഈ വർഷം 12 കല്ലറകൾ അടങ്ങിയ ഒരു സെമിത്തേരി പൂർത്തീകരിച്ചു. ദൈവാലയനിർമ്മിതി ആഗ്രഹിച്ചും പ്രാർത്ഥിച്ചും ഒരുങ്ങി പ്രവർത്തനങ്ങൾ ആരംഭിച്ചിരിക്കുന്നു.

2017 ജൂൺ 11–ാം തീയതി പാദുവായിലെ വി. അന്തോണീസിന്റെ നാമത്തിൽ പൊള്ളാച്ചിയിൽ മൂന്നാമത്തെ തമിഴ് മിഷൻ സ്ഥാപിതമായി. ഇവിടെ ഇപ്പോൾ 10 കുടുംബങ്ങൾ ഉണ്ട്. സീറോ മലബാർ സഭയുടെ പൊള്ളാച്ചി ഇടവകയുടെ ചാപ്പലിൽ ഇവിടെ കാര്യങ്ങൾ ചെയ്തുവരുന്നു.

2018 മാർച്ച് 11–ാം തീയതി ആദ്യ കോയമ്പത്തൂർ മലങ്കര കാത്തലിക്ക് മിഷൻ സംഗമം അത്യഭിവന്ദ്യ മോറോൻ മാർ ക്ലീമീസ് കാതോലിക്കാ ബാവായുടെ സാന്നിധ്യത്തിലും അദ്ധ്യക്ഷതയിലും രൂപതാ അദ്ധ്യക്ഷൻ അഭിവന്ദ്യ യൂലിയോസ് തിരുമേനിയുടെയും അനേകം വൈദികരുടെയും സിസ്റ്റേഴ്സിന്റെയും അൽമായരുടെയും സാന്നിധ്യത്തിൽ കിടണത്തുകടവിൽ വച്ച് നടത്തുകയുണ്ടായി.

ഇന്നിപ്പോൾ ഒരു മലയാളി മിഷനും (ഉക്കടം) മൂന്ന് തമിഴ് മിഷനുകളും ഉൾക്കൊള്ളുന്ന ഒരു മലങ്കര സമൂഹം ഒരു രൂപതാ വൈദികന്റെയും രണ്ട് ബഥനി സന്യാസ വൈദികരുടെയും ബഥനി ഡി.എം കോൺവെന്റിലെ സിസ്റ്റേഴ്സിന്റെയും നേതൃത്വത്തിൽ നടത്തിവരുന്നു. ഇവിടെ സുവിശേഷീകരണ പുന:സുവിശേഷീകരണ പ്രവർത്തനങ്ങളിൽ ഈ സമർപ്പിതർ വ്യാപൃതർ ആയിരിക്കുന്നു.

## പുതിയ സാധ്യതകൾ

ഈ കോയമ്പത്തൂർ ജില്ലയിൽ ഇതുപോലെ വിവിധ ഗ്രാമങ്ങളിൽ സുവിശേഷ പുന:സുവിശേഷ പ്രവർത്തനങ്ങൾക്ക് സാധ്യതകൾ ഏറെയാണ് ഇപ്പോൾതന്നെ മേട്ടുപ്പാളയം, വാളയാർ എന്നീ സ്ഥലങ്ങളിൽ പ്രവർത്തനങ്ങൾ തുടങ്ങിയിരിക്കുന്നു. തിരുപ്പൂർ ജില്ലയിലെ ഗ്രാമങ്ങളിലും ഈറോഡ്, കരൂർ എന്നീ ജില്ലകളിലെ ഗ്രാമങ്ങളിലും സാധ്യതകൾ വളരെ ഏറെയാണ്. ഇവിടങ്ങളിലും വേണ്ടത് ഇവാനിയൻ ദർശനമായ ഭാരതമാനസാന്തര ത്തിൽ ഊന്നിയ മിഷൻ പ്രവർത്തനങ്ങൾ ആണ്.

## സമാപനം

ദൈവാശ്രയവും കഠിനാധ്വാനവും ലളിത ജീവിത ശൈലിയും ഇതുപോലെയുള്ള പ്രദേശങ്ങളിലെ മിഷൻ പ്രവർത്തനങ്ങൾക്ക് അനിവാര്യമാണ്. തമിഴ് ഭാഷയും അതാത് ഗ്രാമങ്ങളിലെ സാമൂഹിക സാംസ്കാരിക പ്രത്യേകതകളും അറിയുവാൻ കഴിയണം. അതിന് ഈവന്റ് മാനേജ്മെന്റോ, സോഷ്യൽ മീഡിയ പ്രവർത്തന ശൈലിയോ സഹായകരമായിരിക്കില്ല. മിഷനറി തൃഷ്ണയും, തീക്ഷ്ണതയും വ്യക്തിഗതമാണ്. വ്യക്തിഗതമായ അധ്വാനവും അതിനുള്ള മനോഭാവവും അനിവാര്യമാണ്. വ്യക്തികൾ അതനുസരിച്ച് രൂപീകൃതമാകണം. വി. പൗലോസ് ശ്ലീഹായെപ്പോലെ നല്ല ഓട്ടം ഓടാനും പോരാടാനും സ്വയം സജ്ജമാകണം ഞാൻ നല്ല ഓട്ടം ഓടി ഞാൻ നല്ല പോരാട്ടം നടത്തി എന്ന് വി. പൗലോസ് ശ്ലാഹായേപ്പോലെ പറയാൻ കഴിയണം. എങ്കിലേ ഇവാനിയൻ ദർശനമാകുന്ന ഭാരത മാനസാന്തരം എന്ന ഭാരത സുവിശേഷീകരണം എന്ന സ്വപ്നം സാധ്യമാകൂ.

കവർ സ്റ്റോറി

# നൂറിൻ്റെ നിറവിലാശംസകൾ



**സി. ഡമഷീൻ എസ്.ഐ.സി**
പ്രൊവിൻഷ്യൽ സുപ്പീരിയർ
തിരുവനന്തപുരം പ്രോവിൻസ്

ബഥനി സന്യാസസമൂഹം ശതാബ്ദി നിറവിലാണ്. പിന്നിട്ട വഴികളിലേയ്ക്ക് പ്രാർഥനാപൂർവം പിന്തിരിഞ്ഞ് നോക്കി പൊന്നുനാഥന്റെ കരുതലും കാവലും തൊട്ടറിഞ്ഞ നിമിഷങ്ങളോർത്ത് നന്ദിബാഷ്പം നിറയുന്ന മിഴികളോടും, ഇടറിയ കാലടികളെ ഇനിമേൽ നേരേയാക്കാമെന്ന ദൃഢനിശ്ചയത്താൽ ബലപ്പെട്ട ഹൃദയത്തിൽ ചേർക്കുന്ന അഞ്ജലീബദ്ധമായ കരങ്ങളോടും, മുന്നിലേക്കുള്ള പാതയിൽ പൊൻവെളിച്ചമാകുന്ന തമ്പുരാന്റെ ചുമലിൽ അഭയം പ്രാപിച്ചുകൊണ്ട് മാൻപേടയുടെ വേഗതയാർന്ന് തയ്യാറായിരിക്കുന്ന പാദങ്ങളോടും യാത്ര തുടരുന്ന ബഥനിക്ക് ഹൃദയപൂർവം ആശംസകൾ നേരുന്നു.

ബഥനിയിലൂടെ കഴിഞ്ഞ നൂറു വർഷങ്ങളായി സഭക്കും, മലങ്കരകത്തോലിക്കാസഭക്ക് പ്രത്യേകമായും ലഭിച്ച എണ്ണമില്ലാത്ത അനുഗ്രഹങ്ങളോർത്ത് സർവനന്മസ്വരൂപനായ ദൈവത്തിന് നന്ദി പറയുന്നു. ലൗകികതയുടെ അതിപ്രസരത്താൽ കലുഷിതയായ മലങ്കരസഭയ്ക്ക് സന്യാസമെന്ന ത്യാഗപാത അഭയമായി നൽകുവാൻ ദൈവദാസൻ മാർ ഈവാനിയോസിനെ ഉപകരണമാക്കി അവിടുന്നു കാണിച്ച അനന്തകാരുണ്യം മുണ്ടൻ മലയിൽ മുളക്കോലുകൾകൊണ്ടുള്ള പർണാശ്രമമായി ആ സ്വപ്നം സഫലമാകാൻ തുടങ്ങിയ ആദ്യ നാൾ മുതൽ ഇന്നു വരെ ബഥനിയെ നടത്തിയ വഴികളും വിധങ്ങളുമോർത്ത് ശിരസ് നമിക്കുന്നു.

മുണ്ടൻമലയിൽ ആദ്യ ആശ്രമം ഉയർന്ന നാൾ മുതൽ ബഥനി, മലങ്കരകത്തോലിക്കാ സഭയ്ക്ക് അനുഗ്രഹത്തിന്റെ വറ്റാത്ത ഉറവയാണ്. സഭയുടെ ചങ്കായി തുടിച്ചുകൊണ്ട് സഭയ്ക്ക് മണവാളനോടുള്ള സ്നേഹവും സമർപ്പണവും ദീപ്തമായി കാക്കുന്ന ബഥനി! എത്ര ധന്യ ജീവിതങ്ങൾ സന്യാസസമർപ്പണത്തിലൂടെ ജന്മം മുഴുവൻ ഹോമയാഗമായി അർപിച്ച് ഭൂമിക്ക് കൃപയും സ്വർഗത്തിന് ആനന്ദവും പകരുന്നു! നിശബ്ദസന്യാസസുകൃതപൂർണ ജീവിതങ്ങൾ! ആ ജീവിതങ്ങൾ സഭയെ ശക്തിപ്പെടുത്തുന്ന വഴികൾ വാക്കുകൾക്ക് വഴങ്ങാത്തവിധം വിസ്മയകരമായി നിൽക്കുന്നു.രോഗശയ്യയും നീണ്ടവർഷങ്ങളിലെ സഹനനിമിഷങ്ങളും എല്ലാം പൊന്നുതമ്പുരാന്റെ തിരുഹിതനിർവഹണ നിമിഷങ്ങളായി സ്വമനസാ ഏറ്റെടുത്തുകൊണ്ട്, ദൈവമനസും സ്വമനസും ഒന്നാക്കി ഭൂമിക്കുമേൽ അവർ വർഷിക്കുന്ന കൃപാമാരി അദൃശ്യമായതിനാൽ അനുഭവവേദ്യമാകാതെ പോകുന്നില്ല. നാം പോലുമറിയാതെ ആ കൃപകളുടെ ഉപഭോക്താക്കളാകുന്നു നമ്മൾ!

ആശ്രമജീവിതം മാനവസമൂഹത്തിനുനേരേയുള്ള മുഖം തിരിക്കലല്ല തികഞ്ഞ സാമൂഹികപ്രതിബദ്ധതയുടെ ജീവിതമാണതെന്ന മാർ ഈവാനിയോസ് പിതാവിന്റെ ജീവിതദർശനം വ്യക്തമാക്കിക്കൊണ്ട് സ്ഥാപിതമായ അനാഥശാലമുതൽ ഇന്ന് ബഥനി ജനറലേറ്റ്, ബഥനി നവജീവൻ പ്രോവിൻസ്, ബഥനി നവജ്യോതി പ്രോവിൻസ് എന്നിവയുടെ സാമൂഹ്യ അപ്പസ്തോലിക വിഭാഗങ്ങൾ വഴി നടത്തപ്പെടുന്ന നിരവധി സാധുജന സേവന കർമപദ്ധതികൾ വരെ സാക്ഷ്യം നൽകുന്ന ബഥനിയുടെ സാമൂഹികപ്രതിബന്ധത ശ്ലാഘനീയമാണ്. വിശക്കുന്നവർക്ക് ഭക്ഷണം നൽകിയും, ആരോഗ്യരംഗത്ത് പ്രകൃതി ചികിത്സ, ലഹരിവിരുദ്ധകേന്ദ്രങ്ങൾ, സംരക്ഷണഭവനങ്ങൾ, കൗൺസിലിംഗ് കേന്ദ്രങ്ങൾ, പഠനസഹായം, മുതലായ നിരവധി മുഖങ്ങൾ ബഥനിയുടെ സാമൂഹികപ്രതിബദ്ധതക്കുണ്ട് (ബഥനി ആശ്രമം, 1919-2019, ദൈവാനുഗ്രഹത്തിന്റെ നൂറു വർഷങ്ങൾ). ഇവയെല്ലാം നൂറു വർഷങ്ങളായി സമൂഹത്തിനു നൽകുന്ന സേവനങ്ങൾ നിസാരവത്ക്കരിക്കപ്പെട്ടുപോകേണ്ടവയല്ല.

നൂറു വർഷത്തിനിടയിൽ മലങ്കരസഭയ്ക്ക് ഇടയന്മാരായി ആറ് അഭിവന്ദ്യപിതാക്കന്മാരെ നൽകാൻ ബഥനിക്കു സാധിച്ചതും അവരിലൂടെ മലങ്കരസഭസ്വീകരിച്ചതും സ്വീകരിച്ചുകൊണ്ടിരിക്കുന്നതുമായ നിർണായകമായ സേവനങ്ങൾ മലങ്കരസഭാചരിത്രത്തിൽ സുവർണലിപികളിൽ രേഖപ്പെടുത്തപ്പെടുന്നതും അഭിനന്ദനാർഹമാണ്.

വൈദികപരിശീലനത്തിൽ ബഥനി വഹിക്കുന്ന പങ്ക് സ്തുത്യർഹമാണ്. പൂനയിലെ ബഥനി വേദവിജ്ഞാന പീഠം സവിശേഷമായ അഭിനന്ദനം അർഹിക്കുന്നു. ബഥനിയുടെ സുവിശേഷപ്രഘോഷണം, ധ്യാനങ്ങൾ, മതബോധനം, തിരുസഭയുടെ നവീകരണത്തിനുവേണ്ടിയുള്ള ആദ്ധ്യാത്മിക ബോധനങ്ങൾ, ക്രിസ്തീയ സഭകളുടെ ഐക്യത്തിനുള്ള പ്രവർത്തനങ്ങളും മതങ്ങൾ തമ്മിലുള്ള സംവാദങ്ങളും, മലങ്കരസഭയുടെ ആവശ്യമനുസരിച്ച് ഏറ്റെടുക്കുന്ന മിഷനുകളിലെയും ഇടവകകളിലെയും പ്രവർത്തനങ്ങൾ, ഇന്ത്യയുടെ സുവിശേഷവത്ക്കരണം ലക്ഷ്യമാക്കിയുള്ള പ്രേഷിതപ്രവർത്തനം, എത്യോപ്യയിലെ പ്രേഷിതപ്രവർത്തനങ്ങൾ മുതലായവ ബഥനിയുടെ സിദ്ധിയുടെ കർമ്മോന്മുഖമായ പ്രത്യക്ഷീകരണങ്ങളാണ്.

ശതാബ്ദിനിറവിൽ നിറമനസ്സോടെ നിൽക്കുന്ന ബഥനിയുടെ മുന്നോട്ടുള്ള യാത്രക്ക് എല്ലാവിധ ദൈവാനുഗ്രഹങ്ങളും നേരുന്നു....



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ



# ചെസ്റ്റഹോവയിലെ കറുത്ത മാതാവ്

കത്തോലിക്കാ സഭയിലെ മരിയൻ തീർത്ഥാടന കേന്ദ്രങ്ങളിൽ വളരെ പ്രസിദ്ധമായതാണ് പോളണ്ടിലെ കറുത്തമാതാവിന്റെ നാമത്തിലുള്ളത്. ചെസ്റ്റഹോവയിലെ കറുത്ത മാതാവ് (The Black Madonna of Czestochowa) എന്ന പേരിൽ അറിയപ്പെടുന്ന ഈ തീർത്ഥാടന കേന്ദ്രം ജാസ്ന ഗോറ സന്യാസ ആശ്രമത്തിന്റെ (Jasna Gora Monastery) ഭാഗമാണ്. പോളണ്ടിലെ ക്രിസ്തീയ വിശ്വാസത്തിൽ നിർണ്ണായമായ സ്വാധീനമാണ് ചെസ്റ്റഹോവായിലെ മാതാവിനുള്ളത്. വി.ജോൺ പോൾ 2-ാമന്റെ വളരെ പ്രസിദ്ധമായ മരിയ ഭക്തിയുടെ അടിസ്ഥാനം ഇവിടെയായിരുന്നു. ജോർജ്ജ് വൈഗൽ എഴുതിയ "പ്രത്യാശയുടെ സാക്ഷ്യം" എന്ന ജോൺ പോൾ 2-ാമൻ മാർപ്പാപ്പയുടെ ജീവചരിത്രത്തിൽ ഇക്കാര്യങ്ങളൊക്കെ വിശദമായി പ്രതിപാദിക്കുന്നുണ്ട്. കാഹളത്തിന്റെ വായനക്കാർക്ക് ഈ തീർത്ഥാടന കേന്ദ്രത്തെക്കുറിച്ച് ഒരു ചെറിയ വിവരണം നൽകുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.




പോളണ്ടിന്റെ ക്രിസ്തീയ ചരിത്രം കുറച്ചൊക്കെ മനസ്സിലാക്കിയെങ്കിലെ ഈ മരിയൻ തീർത്ഥാടന കേന്ദ്രത്തിന്റെ പ്രസക്തി തിരിച്ചറിയാൻ സാധിക്കൂ. ഏതാണ്ട് നാലുകോടിയോളം ജനങ്ങൾ അധിവസിക്കുന്ന യൂറോപ്യൻ യൂണിയനിലെ ജനസംഖ്യയിൽ നാലാമത്തെ വലിയ രാജ്യമാണ് ഇത്. അതുപോലെ തന്നെ 90 ശതമാനത്തോളം കത്തോലിക്കരുള്ള ഈ രാജ്യത്തിൽ വിശ്വാസം ജീവിക്കുന്നവരുടെ സംഖ്യ മറ്റ് യൂറോപ്യൻ രാജ്യങ്ങളെ അപേക്ഷിച്ച് വളരെ കൂടുതലാണ്. പത്താം നൂറ്റാണ്ടിൽ ഈ ഭൂപ്രദേശങ്ങളുടെ ഭരണാധികാരിയായിരുന്ന മിയെസ്കോ ഒന്നാമൻ (Mieszko I) രാജാവിന്റെ മാനസാന്തരമാണ് പോളണ്ടിൽ ക്രിസ്തീയ വിശ്വാസത്തിനു തുടക്കം കുറിച്ചത്. അദ്ദേഹവും അനുയായികളും മാമോദീസ സ്വീകരിച്ച എ.ഡി.966 ഏപ്രിൽ 14-ാം തീയതി അറിയപ്പെടുന്നത് “പോളണ്ടിന്റെ മാമോദീസ” (Baptism of Poland) ദിവസം എന്നാണ്.

ആധുനിക പോളണ്ടിന്റെ വിശ്വാസ ചരിത്രം പീഡനങ്ങളുടെയും, രക്ത സാക്ഷിത്വത്തിന്റേതുമാണ്. രണ്ടാം ലോകമഹായുദ്ധത്തിന്റെ സമയത്ത് ഹിറ്റ്ലറുടെ നേതൃത്വത്തിൽ നാസികൾ പോളണ്ടിൽ അധിനിവേശം (1939-1945) നടത്തി. ഇക്കാലയളവിൽ ധാരാളം പള്ളികൾ പൂട്ടുകയും വൈദികരെ തടവിലാക്കുകയും വിശ്വാസികളെ പീഢിപ്പിക്കുകയും ചെയ്തു. അക്കാലയളവിൽ കൊല്ലപ്പെട്ട മൂവായിരത്തിലധികം വൈദികരിൽ 1811 പേർ നാസികളുടെ കുപ്രസിദ്ധമായ കോൺസൻട്രേഷൻ ക്യാമ്പുകളിലാണ് മരണപ്പെട്ടത്. പിന്നീട് ലോകത്തിന് വളരെ സുപരിചിതനായി തീർന്ന പോളിഷ്-ഫ്രാൻസിസ്കൻ വൈദികനായ വി. മാക്സിമില്യൻ കോൾബേ അങ്ങനെയുള്ള അനേകരിൽ ഒരാളാണ്.

യുദ്ധാനന്തര പോളണ്ടിന്റെ നിയന്ത്രണം എത്തിപ്പെട്ടത് കമ്യൂണിസ്റ്റ് റഷ്യയുടെ കരങ്ങളിലാണ്. ആദ്യകാലങ്ങളിൽ പള്ളികൾ പുനർനിർമ്മിച്ച് നൽകിയും, വൈദികരെയും മറ്റും വിമോചിപ്പിച്ചും കമ്യൂണിസ്റ്റ് അനുഭാവികൾ ജനങ്ങളുടെ വിശ്വാസം നേടിയെടുത്തു. എന്നാൽ സാവധാനം സഭയുടെ തന്നെ സംവിധാനങ്ങൾ ഉപയോഗിച്ച് നിരീശ്വരവാദവും, ഭൗതികവാദവും ജനങ്ങളുടെ മേൽ അടിച്ചേൽപ്പിച്ചു. എതിർത്തവരെ നിർദാക്ഷിണ്യം ഉന്മൂലനം ചെയ്യാൻ ശ്രമിച്ചപ്പോൾ പോളണ്ടിലെ സഭ മറ്റൊരു മതപീഡനത്തിന് ഇരയാവുകയായിരുന്നു. എന്നാൽ പീഢനത്തെ അതിജീവിക്കേണ്ടതിന്റെ പാഠങ്ങൾ നേരത്തെ ഹൃദിസ്ഥമാക്കിയിരുന്ന സഭ രഹസ്യമായി സെമിനാരികൾ നടത്തിക്കൊണ്ടുപോകുന്നതിനും, കുർബാന അർപ്പിക്കുന്നതിനും ശ്രമിക്കുകയും അങ്ങനെ വിശ്വാസത്തെ ഇല്ലാതാക്കാനുള്ള എല്ലാ പരിശ്രമങ്ങളെയും പരാജയപ്പെടുത്തുകയും ചെയ്തു. തന്റെ ഒളിവു ജീവിതകാലത്ത് സെമിനാരി പരിശീനം നടത്തി വൈദികനായ കരോൾ വോയിറ്റില (Karol Jozef Wojtyla) ജോൺ പോൾ 2-ാമൻ മാർപാപ്പയായി തീർന്നത് അടിച്ചമർത്തപ്പെട്ട ഒരു ജനത്തിന്റെ അതിജീവനത്തിന്റെ കഥയുടെ ഭാഗമാണ്. 1979-ൽ മാതൃരാജ്യത്തേക്കുള്ള തന്റെ ആദ്യ സന്ദർശനത്തിൽ ഭരണകൂട ഭീകരതയെ ഭയന്നു കഴിഞ്ഞിരുന്ന തന്റെ ജനത്തോട് ആത്മധൈര്യത്തോടെ അദ്ദേഹം പറഞ്ഞു-മനുഷ്യ സ്വാതന്ത്ര്യത്തിലേക്കും രക്ഷയിലേക്കും ഒരുവനെ നയിക്കുന്നത് കമ്യൂണിസമല്ല പിന്നയോ ക്രിസ്തീയതയാണ്. പിന്നീട് ലേക് വലേസയുടെ (Lech Walesa) നേതൃത്വത്തിലുള്ള സോളിഡാരിറ്റി പ്രസ്ഥാനത്തിന്റെ ആവിർഭാവവും, പോളണ്ടിലെ കത്തോലിക്കാ സഭയുടെ ഉയർത്തെഴുന്നേൽപും ചരിത്രത്തിന്റെ ഭാഗമായി.

ചെസ്റ്റഹോവയിലെ കറുത്തമാതാവിന്റെ സ്വാധീനം അറിയണമെങ്കിൽ ആമുഖമായി മുകളിൽ പറഞ്ഞ കാര്യങ്ങൾ അറിഞ്ഞിരിക്കണം. കാരണം സഹിക്കുന്ന പോളിഷ് ജനതയുടെ വിശ്വാസതീഷ്ണതയുടെ പ്രതീകമായിരുന്നു കറുത്തമാതാവ്. ഈ മാതാവിനോടുള്ള ഭക്തിയായിരുന്നു അടിച്ചമർത്തലുകൾക്കും, പീഡനങ്ങൾക്കും മദ്ധ്യേ ചെറുത്തുനിൽപ്പിന്റെ ആത്മീയ അടിത്തറ അവർക്കു നൽകിയത്. അടിച്ചമർത്തലുകൾക്കെതിരായ പ്രതിഷേധപ്രകടനങ്ങളിൽപ്പോലും പോളിഷ് ജനത അക്രമത്തിലേക്കു തിരിയാതിരുന്നതിന്റെ കാരണവും ഈ മരിയ ഭക്തിയായിരുന്നു. തോക്കുകൾ കൊണ്ട് ഇല്ലാതാക്കാൻ ശ്രമിച്ചവരെ ജപമാലയാകുന്ന ആയുധം ഉപയോഗിച്ചു അവർ തോൽപിക്കുകയാണുണ്ടായത്.

ഏതാണ്ട് 600 വർഷങ്ങൾക്കു മുൻപാണ് കറുത്തമാതാവിന്റെ പ്രസിദ്ധമായ ഈ ചിത്രം ചെസ്റ്റഹോവയിലെത്തുന്നത്. ഇന്നു ഏകദേശം രണ്ടേകാൽ ലക്ഷത്തോളം ജനങ്ങൾ വസിക്കുന്ന പോളണ്ടിലെ 13-ാമത്തെ വലിയ നഗരമാണിത്. ഇവിടുത്തെ നൂറ്റാണ്ടുകൾ പഴക്കമുള്ള ജാസ്നഗോറ സന്യാസ ആശ്രമ



ത്തോടു അനുബന്ധമായി നിർമ്മിച്ചിരിക്കുന്ന പള്ളിയിലാണ് ഈ ചിത്രം സൂക്ഷിച്ചിരിക്കുന്നത്. കറുത്തമാതാവിന്റെ ചിത്രം ചെസ്റ്റഹോവയിൽ എത്തിപ്പെട്ടതിനെക്കുറിച്ച് ധാരാളം ഐതീഹങ്ങൾ പ്രചാരത്തിലുണ്ട്.

വി.ലൂക്കാ സുവിശേഷകൻ പേരുകേട്ട ഭിഷഗ്വരനും ചിത്രകാരനുമായിരുന്നു. അദ്ദേഹം വരച്ച മാതാവിന്റെ ഈ ചിത്രം എ.ഡി. 326-ൽ ഹെലനാ രാജ്ഞിയുടെ വിശുദ്ധ നാടു സന്ദർശനവേളയിൽ കണ്ടെത്തിയെന്ന് ഒരു ഐതീഹം പ്രചാരത്തിലുണ്ട്. പിന്നീട് രാജ്ഞി അതു തന്റെ മകനായ കോൺസ്റ്റെന്റീൻ ചക്രവർത്തിക്കു നൽകുകയും അങ്ങനെ അത് കോൺസ്റ്റാന്റിനോപ്പിളിൽ എത്തിപ്പെടുകയും ചെയ്തു. അവിടെ നിന്നും അതു ബൽസു എന്ന പട്ടണത്തിൽ എത്തിച്ചേർന്നുവെന്നും 1382 വരെ അവിടെയായിരുന്നുവെന്നും ഈ ഐതീഹം സാക്ഷിക്കുന്നു.

കറുത്തമാതാവിന്റെ ഈ ചിത്രം ചെസ്റ്ററഹോവായിൽ എത്തുന്നത് പോളണ്ടിൽ ജനിച്ച് ഹംഗറി-ക്രൊയേഷ്യൻ പ്രദേശങ്ങളുടെയൊക്കെ രാജാവായിത്തീർന്ന വി.ലഡിസ്ളാവുസിലൂടെയാണ്. തുർക്കിയിലെ ഗോത്രവർഗ്ഗക്കാരായിരുന്ന തർത്താർ വംശജരുടെ അക്രമണങ്ങളിൽ നിന്ന് രക്ഷിക്കുന്നതിനായി വി.ലഡിസ്ളാവൂസ് തന്റെ ജന്മനഗരമായ ഒപാലയിൽ ഈ ചിത്രം സ്ഥാപിക്കാനായി തീരുമാനിച്ചു. യാത്രാമദ്ധ്യേ വിശ്രമിക്കാനായി തങ്ങിയ യാസ്ന ഗോറായിൽ, അവിടെ ഉണ്ടായിരുന്ന തടികൾക്കൊണ്ടു മാത്രം നിർമ്മിച്ച "സ്വർഗ്ഗാരോപണ" പള്ളിയിൽ രാത്രി പ്രതിഷ്ഠിച്ചു. പിറ്റേന്നു രാവിലെ ഈ ചിത്രമെടുത്ത് അടുത്ത സ്ഥലത്തേയ്ക്കു പോകാനായി കുതിര വണ്ടിയിൽ വച്ചു. പക്ഷേ രഥത്തിൽ പൂട്ടിയിരുന്ന കുതിരകൾ എന്തു ചെയ്തിട്ടും മുന്നോട്ടു നീങ്ങാൻ തയ്യാറായില്ല. ഇതു സ്വർഗ്ഗത്തിൽ നിന്നുള്ള ഒരു അടയാളമായി കരുതി, ആ ചിത്രം ആഘോഷമായി അവിടെത്തന്നെ പ്രതിഷ്ഠിക്കാൻ രാജാവ് തീരുമാനിച്ചു.

പൗളീൻ സന്യാസ വൈദികർ 1386-ൽ "പ്രകാശമല" (ജാസ്ന ഗോറ) യിൽ ഒരു ആശ്രമം സ്ഥാപിച്ച് ഈ മരിയൻ തീർത്ഥാടന കേന്ദ്രത്തിന്റെ സംരക്ഷണം ഏറ്റെടുത്തു. ജാഗിയെല്ലോ രാജാവ് ഈ ചിത്രം സൂക്ഷിക്കുന്നതിനായി അവിടെ ഒരു കത്തീഡ്രൽ ദൈവാലയവും നിർമ്മിക്കുകയുണ്ടായി. 1655-ൽ സ്വീഡണിൽ നിന്നുണ്ടായ അക്രമണത്തെ പരാജയപ്പെടുത്താൻ സാധിച്ചത് മാതാവിന്റെ മാദ്ധ്യസ്ഥതമൂലമാണെന്ന് പോളണ്ടുകാർ വിശ്വസിക്കുന്നു. അതിന്റെ പ്രതിനന്ദിയായി 1656-ൽ ജോൺ കാസിമിർ രാജാവ് ചെസ്ററഹോവാ മാതാവിനെ പോളണ്ടിന്റെ രാജ്ഞിയായും ചെസ്റ്റഹോവയെ രാജ്യത്തിന്റെ ആത്മീയ തലസ്ഥാനം ആയും പ്രഖ്യാപിക്കുകയും ചെയ്തു. നാസി അധിനിവേശക്കാലത്തു ഇവിടേയ്ക്കുള്ള തീർത്ഥാടനം നിരോധിച്ചെങ്കിലും ധാരാളം വിശ്വാസികൾ രഹസ്യമായി ഇവിടെയെത്തി പ്രാർത്ഥിച്ചിരുന്നു. ജർമ്മൻ അധിനിവേശത്തിനു



അന്ത്യംകുറിച്ചതിനുശേഷം 1946-ൽ പതിനഞ്ചു ലക്ഷം ആളുകളാണ് സെപ്റ്റംബർ 8-ാം തീയതി മാതാവിനോടുള്ള നന്ദി പ്രകടിപ്പിക്കുന്നതിനായി ചെസ്റ്റഹോവയിൽ ഒന്നിച്ചു കൂടിയത്.

എന്തുക്കൊണ്ടാണ് മാതാവിന്റെ ഈ ചിത്രം കറുത്തതായിത്തീർന്നതെന്ന് ഒരുപാട് കഥകൾ പ്രചാരത്തിലുണ്ട്. വേദനകളും, പ്രയാസങ്ങളും ആഴത്തിൽ അനുഭവിച്ചറിഞ്ഞ മറിയത്തെ പ്രതീകാത്മകമായി ഇത്തരത്തിൽ ചിത്രീകരിക്കുന്നതാണെന്നു വ്യാഖ്യാനിക്കുന്നവരുണ്ട്. ചില ചരിത്രക്കാരൻമാർ പറയുന്നത് മാതാവിന്റെ ചിത്രം സൂക്ഷിച്ചിരുന്ന തടിക്കൊണ്ടുള്ള ദേവാലയത്തിന് ഒരിക്കൽ തീ പിടിച്ചു. ദേവാലയം കത്തിപ്പോയെങ്കിലും അവിടെയുണ്ടായിരുന്ന ഈ ചിത്രം തീയേൽക്കാതെ രക്ഷപ്പെടുത്തി. പക്ഷേ അവിടുത്തെ തീയും പുകയുമേറ്റ് ചിത്രത്തിന്റെ നിറം മാറിപ്പോയി. അതിനുശേഷം ഈ ചിത്രത്തിന്റെ പകർപ്പുകൾ മറ്റു സ്ഥലങ്ങളിലും ഉണ്ടാവുകയും മാതാവ് "കറുത്തമാതാവ്" എന്ന് അറിയപ്പെടാനും തുടങ്ങി. ആഫ്രിക്കയിൽ നിന്നുള്ള ചില ദൈവശാസ്ത്രജ്ഞൻമാർ പറയുന്നത് സെമിറ്റിക്ക് വംശത്തിൽപ്പെട്ട മാതാവിന് ഇരുണ്ട നിറമായിരുന്നുവെന്നും, യൂറോപ്പിലെ ആദ്യകാല ചിത്രക്കാരൻമാർ യേശുവിനെയും മാതാവിനെയുമൊക്കെ അവരുടെ നിറത്തിൽ വരച്ചു വച്ചത് പിന്നീട് മറ്റുള്ളവർ അനുകരിച്ചുയെന്നുമാണ്. സോളമന്റെ കൃതികളിൽ അവിടെയുള്ള രാജ്ഞിമാരിൽ കറുത്തവരെക്കുറിച്ചുള്ള പരാമർശവുമുണ്ട്; "ജസുറലേം പുത്രിമാരെ, ഞാൻ കറുത്തവളും സുന്ദരിയുമാണ്. കേദാറിലെ കൂടാരങ്ങൾ പോലെയും, സോളമന്റെ തിരശീലകൾ പോലെയും അഴകുള്ളവളാണ്" (ഉത്തമഗീതം 1 :5). മാതാവിന്റെ ഈജിപ്തിലെ വാസം കൊണ്ട് കറുത്തുപോയതാണെന്ന് രസകരമായി വാദിക്കുന്നവരുമുണ്ട്.

ജാസ്ന ഗോറ ആശ്രമത്തിലെ വലിയ ബസലിക്കായോടു ചേർന്നുള്ള കറുത്ത മാതാവിന്റെ നാമത്തിലുള്ള ചാപ്പലിൽ അൾത്താരയ്ക്ക് മുകളിലായിട്ടാണ് മാതാവിന്റെ വിശിഷ്ടമായ ഈ ചിത്രം പ്രതിഷ്ടിച്ചിരിക്കുന്നത്. മറ്റു ചിത്രങ്ങളിൽ നിന്നും വ്യത്യസ്തമായി ഗൗരവഭാവത്തോടെ നിൽക്കുന്ന മാതാവിന്റെ ഇടതുകൈയ്യിൽ ഉണ്ണി ഈശോയുണ്ട്. വലതുകൈ മറ്റുള്ളവർക്ക് ഉണ്ണീശോയെ ചൂണ്ടിക്കാണിക്കാനായി ഉപയോഗിച്ചിരിക്കുന്നു. ഈശോയുടെ ഇടതുകൈയ്യിൽ ബൈബിളും, വലതുകൈ മറ്റുള്ളവരെ അനുഗ്രഹിക്കാനുപയോഗിക്കുന്നതായും ചിത്രീകരിച്ചിരിക്കുന്നു.

ഓരോ വർഷവും നാല്പതു ലക്ഷത്തിലധികം ആളുകൾ വന്നുപോകുന്ന ഒരു തീർത്ഥാടന കേന്ദ്രമാണിത്. ജോൺ പോൾ 2-ാമൻ മാർപാപ്പ നിരവധി പ്രാവശ്യം ഇവിടെ സന്ദർശനം നടത്തുകയും 1991-ലെ ലോകയുവജന സമ്മേളനം ഇവിടെ സംഘടിപ്പിക്കുകയും

ചെയ്തു. ഈയടുത്ത കാലത്ത് 2016-ൽ ക്രാക്കോവിൽ വച്ചു നടത്തപ്പെട്ട ലോകയുവജന സമ്മേളനത്തിന്റെ പല പരിപാടികളും ചെസ്റ്റഹോവായിലായിരുന്നു അരങ്ങേറിയത്. ഫ്രാൻസിസ് മാർപാപ്പ അത്തരുണത്തിൽ ഇവിടെ വന്നു പ്രാർത്ഥിക്കുകയും ചെയ്തിരുന്നു.

നൂറ്റാണ്ടുകളായി രാജാക്കന്മാരും, പ്രശസ്തരായ മറ്റു ഭരണാധികാരികളും ഇവിടെ വന്ന് മാതാവിന്റെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുകയും വിലപിടിപ്പുള്ള സമ്മാനങ്ങൾ കാഴ്ചയായി സമർപ്പിക്കുകയും ചെയ്തിട്ടുണ്ട്. അതിൽ ഏറ്റം പ്രശസ്തമായൊന്നാണ് 1983-ൽ തനിക്കു ലഭിച്ച സമാധാനത്തിനുള്ള നോബൽ സമ്മാനം സോളിഡാരിറ്റി പ്രസ്ഥാനത്തിന്റെ സ്ഥാപകനും, പോളണ്ടിന്റെ മുൻപ്രസിഡണ്ടുമായിരുന്ന ലേക് വലേസ, മാതാവിനു സമ്മാനമായി കൊടുത്തത്.

എല്ലാ ദിവസവും വൈകുന്നേരം ആയിരക്കണക്കിനാളുകളാണ് പ്രാർത്ഥനയ്ക്കായി ഇവിടെയെത്തുന്നത്. മിക്കപ്പോഴും ചെസ്റ്റഹോവായിലെ ആർച്ചുബിഷപ്പും ഈ പ്രാർത്ഥനയിൽ സംബന്ധിച്ചു തീർത്ഥാടകരെ പ്രാർത്ഥനയുടെ അവസാനം അനുഗ്രഹിക്കാറുണ്ട്. പ്രധാന തിരുന്നാൾ ദിനമായ ആഗസ്റ്റ് 15-ാം തീയതി അഞ്ചുലക്ഷത്തോളം തീർത്ഥാടകർ ഇവിടെ എത്താറുണ്ട്. രാജ്യത്തിന്റെ 32 സ്ഥലങ്ങളിൽ നിന്ന് 21 ദിവസത്തെ പദയാത്ര നടത്തി ഇവിടെയെത്തുന്ന ധാരാളം തീർത്ഥാടകരുമുണ്ട്. (എന്റെ സാന്റിയാഗോ പദയാത്രയിൽ തീർത്ഥാടകരായ പല പോളണ്ടുകാരെയും കണ്ടെത്തിയിട്ടുണ്ട്. അവരിൽ ചിലരെങ്കിലും പല പ്രാവശ്യം ചെസ്റ്റഹോവാ തീർത്ഥാടനം നടത്തിയവരായിരുന്നു.)

എന്തുകൊണ്ടാണ് ചെസ്റ്റഹോവയിലെ കറുത്തമാതാവിനു ഇത്രയധികം പ്രാധാന്യം കൈവന്നത്? ഒരുപാടു കാര്യങ്ങളിൽ പ്രധാനപ്പെട്ടത്, ഈ മാതാവ് പോളിഷ് ജനതയുടെ ആത്മീകവും ഭൗതീകവുമായ ഐക്യത്തിന്റെ പ്രതീകമാണെന്നുള്ളതാണ്.തങ്ങൾക്കെതിരെയുണ്ടായ അക്രമണങ്ങളിൽ നിന്നും ദുരിതങ്ങളിൽ നിന്നും ആത്യന്തികമായി സംരക്ഷണം നൽകിയത് മാതാവിന്റെ ഇവിടെയുള്ള ദിവ്യമായ സാന്നിധ്യമാണെന്ന് അവർ വിശ്വസിക്കുന്നു. കറുത്തമാതാവിന്റെ ചിത്രത്തിലെ കവിളിലും കഴുത്തിലും പിൽക്കാലങ്ങളിൽ പ്രത്യക്ഷപ്പെട്ട പാടുകൾ മായ്ക്കാൻ പ്രശസ്തരായ പല ചിത്രകാരന്മാരും പരിശ്രമിച്ചിട്ടുണ്ട്. എന്നാൽ അത് തനിയെ അവിടെ വീണ്ടും പ്രത്യക്ഷപ്പെട്ടുകൊണ്ടേയിരുന്നു. അങ്ങനെ അതു സഹിക്കുന്ന, വേദനിക്കുന്ന പോളിഷ് ജനതയുടെ പ്രതീകമായി മാറി.

മാതൃത്വത്തിന്റെ മഹനീയ മാതൃകയാണ് ചെസ്റ്റഹോവയിലെ കറുത്ത മാതാവ്. അവിടെ ആരാധനയ്ക്കായെത്തുന്ന അനേകായിരങ്ങളുടെ വേദനയുടെ വികാരമാണ് മാതാവിന്റെ മുഖത്തു പ്രതിഫലിച്ചിരിക്കുന്നത്. നീണ്ട സഹനങ്ങളുടെയും, അടിച്ചമർത്തലുകളുടെയും കാലഘട്ടത്തിൽ, ആരും ആശ്രയമില്ലാതിരുന്ന പോളിഷ് ജനതയുടെ ഏക ആശ്രയമായിരുന്നു കറുത്ത മാതാവും അവരുടെ കൈയ്യിലിരിക്കുന്ന കറുത്ത യേശുവും. യേശുവിനെ കൈയിൽ പിടിച്ച് യേശുവിങ്കലേക്ക് കൈകചൂണ്ടിയിരിക്കുന്ന മാതാവ്, സഹിക്കുന്ന ജനതയ്ക്ക് ആശ്വാസത്തിനായി യേശുവിനെ സ്പർശിക്കാനൊരു മാർഗ്ഗമാണ്. രക്തശ്രാവക്കാരിയായ സ്ത്രീ വിശ്വാസത്തോടെ യേശുവിന്റെ വസ്ത്രത്തിൽ സ്പർശിച്ചപ്പോൾ

സൗഖ്യമാക്കപ്പെട്ടതുപോലെ മാതാവിൽ ആശ്രയിക്കുന്നവർക്ക് യേശുവിൽ നിന്നും അനുഗ്രഹങ്ങൾ വാങ്ങിത്തരാൻ കഴിവുള്ള ഒരുവളായി പോളണ്ടിലെ ജനത കരുതുന്നു.

മാതാവിന്റെ സഹനത്തിന്റെ അവസാനം അവളുടെ മഹത്വീകരണമാണ് സംഭവിച്ചത്. മുറിവേറ്റ മാതാവിന്റെ ചിത്രം കുരിശിൽ മുറിവേറ്റ യേശുവിനെ പ്രതിഫലിപ്പിക്കുന്നു. അതുപോലെ തന്നെ അടിച്ചമർത്തലുകളിൽ മുറിവേറ്റു കിടക്കുന്ന ഒരു ജനതയുടെ മുഖവും അവിടെ പ്രതിഫലിച്ചിരിക്കുന്നു. മറിയം പുതിയ ഹവ്വയാണ്, മനുഷ്യ കുലത്തെ പാപത്തിനുശേഷം പുനസൃഷ്ടി നടത്താൻ അവതരിച്ച പുതിയ ആദത്തെ പ്രദാനം ചെയ്ത ഹവ്വ. ഒരു പക്ഷേ, അമ്മയെന്നേശു ആദ്യമായി വിളിച്ചപ്പോൾ മാതാവിൻ കണ്ണുകൾ ഈറനായിട്ടുണ്ടാവണം. ആ സന്തോഷത്തിന്റെ കണ്ണീരും ദു:ഖസാന്ദ്രമായ മാതാവിന്റെ മുഖത്തു ഒരു വിശ്വാസിക്കു ദർശിക്കുവാൻ സാധിക്കും.

പഴയകാല സഹനങ്ങൾക്കൊക്കെ ഇപ്പോൾ ശമനമായി പോളണ്ട് ഒരു സമ്പന്ന രാജ്യമായി മാറിക്കൊണ്ടിരിക്കുന്നെങ്കിലും പോളിഷ് ജനത അവരുടെ കറുത്ത മാതാവിനെ മറക്കാൻ തയ്യാറല്ല. യൂറോപ്പിലാകമാനം സംഭവിച്ചിരിക്കുന്ന വിശ്വാസത്തകർച്ചയുടെ കാലഘട്ടത്തിലും, ക്രൈസ്തവ വിശ്വാസത്തെ മുറുകെ പിടിക്കാനുള്ള ആഹ്വാനവും ശക്തിയുമായി കറുത്തമാതാവ് ജാസ്നഗോറയിലെ ആശ്രമചാപ്പലിൽ തന്നെയുണ്ടാവും. ഒരു പക്ഷേ, പാപത്തിന്റെ ബന്ധനത്തിൽ അകപ്പെടുന്നവർക്കു ആശ്വാസവും വിടുതലും അന്വേഷിച്ചു കണ്ടെത്താനുള്ള മാർഗ്ഗമായിരിക്കും ഈ മാതാവ്. അപ്പോഴും യേശുവിലേക്ക് കൈചൂണ്ടിക്കൊണ്ടു മാതാവ് വിശ്വാസിയുടെ മുമ്പിൽ ആശ്വാസമായി നിലകൊള്ളും.



# Ad limina apostolorum
## (ആദ് ലിമിനാ സന്ദർശനം)

റവ. ഫാ. ഡോ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ

2019 സെപ്റ്റംബർ-ഒക്ടോബർ മാസങ്ങളിലായി ഇന്ത്യയിലെ എല്ലാ മെത്രാന്മാരും പത്രോസിന്റെ പിൻഗാമിയായ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പയെ സന്ദർശിക്കുന്നതിനായി റോമിൽ സമ്മേളിക്കുകയാണ്. സെപ്റ്റംബർ ആദ്യം മുതൽ ലത്തീൻ രൂപതകളിലെ മെത്രാന്മാരെയും സെപ്റ്റംബർ 23 മുതൽ മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ എല്ലാ മെത്രാന്മാരെ സഭയുടെ പരമാദ്ധ്യക്ഷനായ മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കാബാവായോടൊപ്പവും അതിനു ശേഷം സീറോ മലബാർ സഭയിലെ മെത്രാന്മാരും മാർപാപ്പയെ സന്ദർശിക്കും. സാധാരണഗതിയിൽ 5 വർഷം കൂടുമ്പോഴാണ് ഈ സന്ദർശനം നടക്കുക. അവസാനമായി 2011-ലാണ് മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ മേലധ്യക്ഷന്മാർ മാർപാപ്പയെ സന്ദർശിച്ചത്. ഇപ്പോൾ എട്ട് വർഷത്തിനു ശേഷമാണ് ഈ സന്ദർശനം നടക്കുന്നത്. ഭദ്രാസനാധ്യക്ഷൻമാർ മാർപാപ്പയെ സന്ദർശിച്ച് തങ്ങളെ ഭരമേൽപ്പിച്ചിരിക്കുന്ന ഭദ്രാസനത്തിലെ അജഗണങ്ങളെക്കുറിച്ചും അജപാലനപ്രവർത്തനങ്ങളെക്കുറിച്ചും പരിശുദ്ധ പിതാവിനെ അറിയിക്കുന്നതിനും വേണ്ട നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതിനും ഈ സന്ദർശനം ഉപകരിക്കും. കാനൻ നിയമസംഹിത അനുസരിച്ച് ഈ സന്ദർശനത്തെ അറിയപ്പെടുന്നത് **'ആദ് ലിമിനാ'** സന്ദർശനം എന്നാണ്. (CIC cc.399-400:CCEO c 208; *Pastor Bonus* Art.28-32).

പൗരസ്ത്യ കാനൻ നിമയസംഹിത, കനോന 208 അനുസരിച്ച് പാത്രിയാർക്കൽ/മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭയുടെ അധികാര സീമയ്ക്കുള്ളിൽ അധികാരം വിനിയോഗിക്കുന്ന ഭദ്രാസന മെത്രാൻമാർ സിംഹാസനാരോഹണത്തിനു ശേഷം 5 വർഷത്തിനുള്ളിൽ, കഴിയുമെങ്കിൽ പാത്രിയാർക്കീസിനോടുകൂടി/മേജർ ആർച്ച്ബീഷപ്പ്-കാതോലിക്കാബാവായോടുകൂടി, വി. പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ കബറിടങ്ങൾ വണങ്ങുന്നതിനും സാർവത്രിക സഭയിൽ പരമാധികാരമുള്ള വി. പത്രോസിന്റെ പിൻഗാമിയെ സന്ദർശിക്കുന്നതിനുമായി റോമാസന്ദർശനം നടത്തേണ്ടതാണ്. മറ്റ് ഭദ്രാസന മെത്രാൻമാർ നേരിട്ടോ, നിയമാനുസൃതം തടസപ്പെട്ടിരുന്നാൽ മറ്റൊരാൾ മുഖേനയോ 5 വർഷത്തിൽ ഒരിക്കൽ ഈ സന്ദർശനം നടത്തേണ്ടതാണ്. പാത്രിയാർക്കൽ/മേജർ ആർക്കിഎപ്പിസ്കോപ്പൽ സഭയിലെ മെത്രാൻമാർ പാത്രിയാർക്കീസിനോടൊപ്പം/മേജർ ആർച്ച്ബീഷപ്പ്-കാതോലിക്കാബാവായോടൊപ്പം ഈ സന്ദർശനം നടത്താൻ ബാധ്യസ്ഥരാണ്. ഇപ്രകാരം, റോമിലെ സഭയുടെ സ്ഥാപകരും, സഭയുടെ നെടുംതൂണുകളുമായ വി.പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ തിരുശേഷിപ്പുകൾ വണങ്ങുന്നതിനായും മാർപാപ്പയെ സന്ദർശിക്കുന്നതിനായി 5 വർഷത്തിലൊരിക്കൽ റോം സന്ദർശിക്കുന്ന പതിവിനെ ലത്തീൻ ഭാഷയിൽ അറിയപ്പെടുന്ന പേരാണ് 'ആദ് ലിമിനാ' സന്ദർശനം.

*Ad limina apostolorum* എന്നാണ് ആദ് ലിമിനാ സന്ദർശനത്തിന്റെ പൂർണ്ണരൂപം. *Limina* എന്ന ലത്തീൻ വാക്ക്, വാതിൽ/*a threshold* എന്നർത്ഥമുള്ള *limen* എന്ന ലത്തീൻ നാമത്തിൽ നിന്നും രൂപീകൃതമാണ്. *'Ad'* അർത്ഥമാക്കുന്നത് 'to, toward' എന്നാണ്. അപ്പോൾ, *Ad limina apostolorum* എന്നതിന് to the Tomb of the

Apostles' അല്ലെങ്കിൽ അപ്പസ്തോലന്മാരുടെ സന്നിധിയിലേക്ക് എന്നർത്ഥം കൈവരുന്നു. അപ്പസ്തോലന്മാരുടെ കാലഘട്ടത്തിലെ ആദ്യ 'ആദ് ലിമിനാ സന്ദർശന' ത്തെക്കുറിച്ചുള്ള സൂചന വി. പൗലോസ് ശ്ലീഹാ ഗലാത്തിയർക്കാർക്കെഴുതിയ ലേഖനത്തിൽ നിന്നും നമുക്കു ദർശിക്കാൻ കഴിയും. "മൂന്നു വർഷത്തിനുശേഷം കേപ്പായെകാണാൻ ഞാൻ ജറുസലേമിലേക്കു പോയി. അവനോടൊത്ത് പതിനഞ്ച് ദിവസം താമസിക്കുകയും ചെയ്തു'' (ഗലാ.1:18). വിശ്വാസ സത്യത്തിന്റെ കാവൽകാരൻ എന്ന നിലയിൽ അപ്പസ്തോലന്മാരിൽ പ്രധാനിയായ പത്രോസിന്റെ പിൻഗാമിക്ക് ലഭിച്ചിരിക്കുന്ന സമുന്നതമായ സ്ഥാനത്തിന്റെ അടിസ്ഥാനത്തിൽ അപ്പസ്തോലന്മാരുടെ പിൻഗാമികളായ മെത്രാന്മാരെ വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുന്നതിനും സഹവർത്തിത്വത്തിൽ ഒന്നിപ്പിക്കുന്നതിനുമുള്ള വലിയ അവസരമാണ് 'ആദ് ലിമിനാ സന്ദർശനം'. എ.ഡി 1585-ൽ സിക്സ്റ്റസ് മാർപാപ്പ എല്ലാ മെത്രാന്മാരും റോം സന്ദർശിക്കുന്നതിന്റെ പ്രാധാന്യം സൂചിപ്പിച്ചുകൊണ്ട് നിയമങ്ങൾ രൂപീകൃതമാക്കി. ഏഡി. 1909 -ൽ വി. പത്താം പീയൂസ് മാർപാപ്പ എല്ലാ രൂപതാമെത്രാന്മാരും തങ്ങളെ ഭരമേൽപ്പിച്ചിരിക്കുന്ന ഭദ്രാസനത്തെ സംബന്ധിച്ച ഒരു റിപ്പോർട്ട് എല്ലാ 5 വർഷം കൂടുമ്പോഴും പത്രോസിന്റെ പിൻഗാമിക്ക് സമർപ്പിക്കണം എന്ന നിബന്ധനയും നടപ്പിൽ വരുത്തി.

ആദ് ലിമിനാ സന്ദർശനത്തിന്റെ പ്രധാന ഭാഗങ്ങൾ താഴെപറയുന്നവയാണ്: 1. പത്രോസിന്റെ പിൻഗാമിയായ മാർപാപ്പയെ നേരിൽ കണ്ട് അജപാലന പ്രവർത്തനങ്ങൾ ചർച്ചചെയ്യുക. 2. വി.പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ കബറിടം സന്ദർശിച്ച് പ്രാർത്ഥിക്കുക, വി. കുർബാന അർപ്പിക്കുക. 3. പൗരസ്ത്യ സഭകൾക്കായുള്ള കോൺഗ്രിഗേഷനും മറ്റ് ബന്ധപ്പെട്ട കോൺഗ്രിഗേഷനുകളും സന്ദർശിക്കുക, എന്തെങ്കിലും ശ്രദ്ധേയമായ അജപാലന പ്രശ്നങ്ങൾ ഉണ്ടെങ്കിൽ അവതരിപ്പിക്കുക, നിർദ്ദേശങ്ങൾ സ്വീകരിക്കുക.



പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ ഈ സന്ദർശനത്തിന്റെ കാര്യക്രമത്തിൽ പരമ്പരാഗതമായി സൂക്ഷിച്ചുപോരുന്ന നടപടിക്രമങ്ങളിൽ നിന്നും വ്യത്യസ്തതകൾ വരുത്തിയിട്ടുണ്ട്. 'ആദ് ലിമിനാ' സന്ദർശനത്തിന്റെ മുന്നോടിയായി, ഏറ്റവും അവസാനം നടത്തിയ സന്ദർശനത്തിനുശേഷമുള്ള വർഷം മുതൽ ഇപ്പോൾ നടക്കുന്ന സന്ദർശനത്തിന്റെ തലേവർഷം വരെയുള്ള സഭയുടെയും ഓരോ ഭദ്രാസനത്തിന്റെയും പ്രത്യേകം പ്രത്യേകം റിപ്പോർട്ടുകൾ മാർപാപ്പയ്ക്ക് സന്ദർശനത്തിന്റെ 6 മാസം മുൻപായി കൈമാറിയിരിക്കും (*Pastor Bonus* Art.32). ഇപ്രകാരം നൽകുന്ന റിപ്പോർട്ടിനെ, 5 വർഷത്തിലൊരിക്കൽ നൽകുന്നത് എന്നർത്ഥത്തിൽ, "Quinquennial Report" എന്നറിയപ്പെടുന്നു. ബന്ധപ്പെട്ട എല്ലാ കോൺഗ്രിഗേഷനുകളും, ഉദാ: പൗരസ്ത്യ സഭകൾക്കായുള്ള കാര്യാലയം, സെക്രട്ടറി ഓഫ് സ്റ്റേറ്റ്, അപ്പസ്തോലിക്ക് സിഞ്ഞത്തൂര etc... ഇവ കൃത്യമായി പഠിച്ച് ഓരോ ഭദ്രാസനാധ്യക്ഷനെയും വിലയിരുത്തലുകളും അഭിപ്രായങ്ങളും അറിയിക്കും. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ സഭാതലവനോടൊപ്പം എല്ലാ മേലധ്യക്ഷന്മാരെയും സന്ദർശിച്ചശേഷം എല്ലാ കാര്യാലയ മേധാവികളെയും കൂട്ടി ഒരിക്കൽകൂടി സഭാതലവനോടൊപ്പം മെത്രാന്മാരെ ഒരുമിച്ചുകാണുന്ന പതിവും ആരംഭിച്ചിരിക്കുന്നു.

'ആദ് ലിമിനാ സന്ദർശന'ത്തെ ജീവരക്തത്തിന്റെ ചംക്രമണവുമായി താരതമ്യം ചെയ്തുകാണാൻ സാധിക്കും. ഹൃദയത്തിൽ നിന്നും ആരംഭിക്കുന്ന ജീവരക്തത്തിന്റെ പ്രവാഹം മനുഷ്യശരീരത്തിന്റെ വിവിധഭാഗങ്ങളിലേക്ക് എത്തിയതിനുശേഷം തിരികെ ഹൃദയത്തിലേക്ക് എത്തി, ശുദ്ധീകരിക്കപ്പെട്ട രക്തമായി ഹൃദയത്തിൽ നിന്നും ശരീരത്തിന്റെ പല അവയവങ്ങളിലേക്ക് എത്തുന്നതുപോലെയാണ് പരിശുദ്ധ സിംഹാസനത്തിലേക്കുള്ള അപ്പസ്തോലന്മാരുടെ പിൻഗാമികളായ മെത്രാന്മാരുടെ കൂടിച്ചേരലും സന്ദർശനവും തിരികെ അജപാലന മേഖലകളിലേക്കുള്ള എത്തിച്ചേരലും. 'ആദ് ലിമിനാ' സന്ദർശനം സഭയുടെ സാർവ്വത്രികതയും ഐക്യവും മെത്രാൻ സംഘത്തിന്റെ യോജിപ്പും പത്രോസിന്റെ പിൻഗാമിയോടുള്ള വിധേയത്വവും പ്രഖ്യാപിക്കുന്നതും സഭയുടെ നെടുംതൂണുകളായ വി. പത്രോസിന്റെയും പൗലോസിന്റെയും രക്തസാക്ഷിത്വത്തിന്റെ പുണ്യഭൂമിയായ റോമിൽ നിന്നും ശക്തി പ്രാപിക്കുന്നതിനുമുള്ള വലിയ അവസരമാണ്. ഈ സന്ദർശനം സഭയുടെ അജപാലന പ്രവർത്തനങ്ങളുടെ പുരോഗതിക്കായി ഭവിക്കട്ടെ!



ബോബി ഏബ്രഹാം



# പ്രകൃതി ക്ഷോഭിക്കുമ്പോൾ പ്രതിക്കൂട്ടിലാര്?

തുടർച്ചയായ രണ്ടാം വർഷവും കടുത്ത പ്രകൃതിക്ഷോഭത്തിന്റെ പിടിയിലായതിന്റെ അമ്പരപ്പിലാണ് കേരള സമൂഹം. 2018 ഓഗസ്റ്റിൽ കേരളം മുഴുവൻ വെള്ളത്തിൽ മുങ്ങിയെങ്കിൽ ഇത്തവണ സ്ഥിതി വ്യത്യസ്തമായിരുന്നു. വടക്കൻ ജില്ലകൾ മാത്രമാണ് ഇത്തവണ കടുത്ത ആഘാതം ഏൽക്കേ ിവന്നത്. വയനാട്ടിലെ പുത്തുമലയിലും മലപ്പുറം ജില്ലയിലെ കവളപ്പാറയിൽ വൻ ഉരുൾപൊട്ടൽ ഉണ്ടായി. പുത്തുമലയിൽ ഒരു ഗ്രാമം തന്നെ ഇല്ലാതായി. നോക്കിനിൽക്കെ 17 പേരോളം മണ്ണിനടിയിലായി. അവർ താമസിച്ചിരുന്ന വാസസ്ഥലങ്ങളും മണ്ണിനടയിലായി. കവളപ്പാറയിലും സമാനസംഭവമാണ് ഉണ്ടായത്. ഇവിടെ 59 പേരാണ് മണ്ണിനടിയിലായത്. രണ്ടിടത്തും മുഴുവൻ മൃതദേഹങ്ങളും കണ്ടെത്താനായിട്ടില്ല. ആളപായമുണ്ടായില്ലെങ്കിലും പലയിടത്തും ഇതുപോലെ ഉരുൾപൊട്ടൽ ഉണ്ടായി വൻ നാശനഷ്ടം സംഭവിച്ചിട്ടുണ്ട്. വയനാട്ടിലെ തന്നെ പാതാർ അങ്ങാടി നിമിഷനേരം കൊണ്ട് മണ്ണിനടിയിലായിപ്പോയ സംഭവം മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്തു. തെക്കൻ ജില്ലകൾ കഴിഞ്ഞതവണത്തെപ്പോലെ വെള്ളത്തിനടിയിലായില്ലെങ്കിലും ജനം ഭീതിയിലായിരുന്നു. സ്വമേധയാ തന്നെ ദുരിതാശ്വാസ ക്യാംപുകളിലേക്ക് മാറാൻ ജനം തയ്യാറായതിൽ നിന്നറിയാം അവർ ഭീതിയിലായിരുന്നുവെന്ന്.

കഴിഞ്ഞ തവണ തെക്കൻ ജില്ലകളിലേക്ക് സഹായ പ്രവാഹമായിരുന്നെങ്കിൽ ഇത്തവണ ആദ്യം ഒന്നു മടിച്ചുനിന്നശേഷമാണ് ജനം സഹായഹസ്തം നീട്ടിത്തുടങ്ങിയത്. ജനം മടിച്ചുനിന്നതിന് പല കാരണങ്ങളുണ്ടാവാം. കഴിഞ്ഞതവണ നൽകിയ സഹായം വേണ്ടരീതിയിൽ വിനിയോഗിച്ചില്ലെന്ന ആരോപണമാവാം ജനത്തെ ആദ്യം പിന്നോട്ടുവലിച്ചത്. എന്നാൽ സ്ഥിതി പെട്ടെന്നു മാറി. എറണാകുളം ബ്രോഡ് വേയിൽ കച്ചവടം ചെയ്യുന്ന നിഷാദ് എന്ന മനുഷ്യൻ താൻ വിൽക്കാൻ വച്ചിരുന്ന വസ്ത്രങ്ങൾ മുഴുവൻ ദുരിതാശ്വാസത്തിന് കൈമാറിയ വാർത്ത പെട്ടെന്ന് വൈറലായി. അതോടെ മടിച്ചുനിന്നവരും ചാടിയിറങ്ങി. തിരുവനന്തപുരം മേയറുടെ നേതൃത്വത്തിൽ സമാഹരിച്ച 50 ലോഡോളം സാധനങ്ങൾ ആണ് ആദ്യഘട്ടത്തിൽ തന്നെ വടക്കൻ ജില്ലകളിലേക്ക് പോയത്. സമാനമായ രീതിയിൽ എല്ലായിടത്തും പ്രതികരണമുണ്ടായി. എന്നാൽ സർക്കാർ സംവിധാനങ്ങൾക്കു കൈമാറാതെ വിശ്വാസമുള്ള പ്രൈവറ്റ് ഏജൻസികൾ മുഖേന മാത്രം ദുരിതാശ്വാസം നൽകിയ ആളുകളുമുണ്ടായിരുന്നു എന്നത്കാണാതെ പോകരുത്. അത് ഒരു സൂചനയാണ്. മനസ്സിലാകുന്നവർക്കു മനസ്സിലാകും.

### കാരണം തേടി

ഏതായാലും ഇത്തവണത്തെ ദുരന്തശേഷവും കാരണങ്ങളെക്കുറിച്ചുള്ള ചർച്ചകൾ സജീവമായിട്ടുണ്ട്. പ്രകൃ

തിയെ നശിപ്പിച്ചതാണോ, അതിവർഷ മാണോ കാരണം എന്നരീതിയിലാണ് ചർച്ച മുന്നോട്ടുപോകുന്നത്. ഒപ്പം പ്രകൃതിയെ നശിപ്പിച്ചിട്ടുണ്ടെങ്കിൽ അത് ആര് എന്ന രീതിയിലുള്ള ചോദ്യങ്ങളും ഉയർന്നുതുടങ്ങിയിട്ടുണ്ട്. ഗാഡ്ഗിലും കസ്തുരിരംഗനുമൊക്കെ തരാതരം പോലെ എടുത്തുപ്രയോഗിക്കുന്നുമുണ്ട്. ഓരോരുത്തരും അവരവരുടെ താൽപര്യം അനുസരിച്ച് ഈ റിപ്പോർട്ടുകളെ വ്യാഖ്യാനിക്കുന്നുണ്ട്. ഒരു പ്രതിയെ കണ്ടെത്തി കുറ്റം വിധിക്കുക എന്ന രീതിയിലേക്ക് ചർച്ച പോകുമ്പോൾ പതിവുപോലെ ഒരു വശത്ത് മലയോര കർഷകൻ പ്രതിയായി നിൽക്കുന്നുമുണ്ട്. അതിനുപിന്നിൽ പലവിധ താൽപര്യങ്ങളുണ്ടെന്ന ആരോപണവും സജീവമാണ്.

പിരിസ്ഥിതി ശാസ്ത്രജ്ഞനായ വി.എൻ. മാധവ് ഗാഡ്ഗിൽ അധ്യക്ഷനായ സമിതി നടത്തിയ പഠനത്തിൽ മുന്നോട്ടുവച്ച കാര്യങ്ങൾ എന്തൊക്കെയെന്ന് മിക്കവരും ആഴത്തിൽ പഠിക്കാത്തതും പ്രശ്നമായി. ഗാഡ്ഗിൽ സമതി പശ്ചിമഘട്ട സംരക്ഷണം ലക്ഷ്യമാക്കി ചില നിർദേശങ്ങൾ മുന്നോട്ടുവച്ചിരുന്നു. മേഖലയെ മൂന്നായി തിരിച്ച് ഓരോയിടത്തും ചെയ്യാവുന്നതെന്ത്, ഒഴിവാക്കേണ്ടതെന്ത് എന്നീ കാര്യങ്ങൾ അക്കമിട്ടു നിരത്തിയാണ് റിപ്പോർട്ട്. അതനുസരിച്ച് ക്വാറികളുടെ പ്രവർത്തനം നിയന്ത്രിക്കേണ്ടിവരും. റിസോർട്ടുകളുടെ നിർമാണം നിർത്തിവയ്ക്കേണ്ടിവരും. വലിയ ചെരിവുള്ള പ്രദേശങ്ങളിൽ വാർഷിക വിളകൾ കൃഷി ചെയ്യുന്നത് നിർത്തിവയ്ക്കേണ്ടിവരും. ഒരു പരിധിയിൽ കൂടുതൽ വലിപ്പമുള്ള കെട്ടിടങ്ങൾ പണിയുന്നതിന് നിയന്ത്രണം വരും. ഇതിന് ഗാഡ്ഗിൽ കാരണങ്ങളും മുന്നോട്ടുവയ്ക്കുന്നുണ്ട്. പാറമടകൾ ഒരു നിയന്ത്രണവുമില്ലാതെ പ്രവർത്തിക്കുന്നത് പശ്ചിമഘട്ടിന്റെ ആവാസവ്യവസ്ഥയെ തകർക്കും. അതുപോലെ വലിയ ചെരിവുള്ള പ്രദേശങ്ങളിൽ മണ്ണിളക്കിയുള്ള കൃഷി ഉരുൾപൊട്ടലിനും മണ്ണിടിച്ചിലിനും കാരണമാകും. ഇതൊക്കെ ശരിയാണെന്ന് ഇപ്പോൾ തെളിയുന്നുമുണ്ട്.

മാത്രമല്ല, പശ്മിഘട്ടം സംബന്ധിച്ച ഏതു തീരുമാനവും എടുക്കാനുള്ള അവകാശം അവിടെ താമസിക്കുന്ന ജനങ്ങളെ വിശ്വാസത്തിലെടുത്തും ചർച്ച ചെയ്തും മാത്രമേ നടപ്പാക്കാവൂ എന്നും ഗാഡ്ഗിൽ പറയുന്നുണ്ട്. നിർഭാഗ്യവശാൽ ഈ റിപ്പോർട്ട് ജനങ്ങളിലേക്ക് വേണ്ടും വിധം എത്തിക്കാൻ ആരും തയ്യാറായില്ല. അതുകൊണ്ടുതന്നെഓരോരുത്തർക്കും അവരവരുടെ ഇഷ്ടംപോലെ വ്യഖ്യാനിക്കാൻ ഇത് അവസരം നൽകി. വ്യാഖ്യാനിച്ചവരിലെ പരിസ്ഥിതി തീവ്രവാദികൾ കേരളത്തിലെ കാലാവസ്ഥാ മാറ്റത്തിനു മുഴുവൻ കാരണം പശ്ചിമഘട്ടത്തിലെ കൈയേറ്റം ആണെന്നും കർഷകരെ മുഴുവൻ അവിടെനിന്ന് ഇറക്കിവിടണമെന്നും വരെ പറഞ്ഞുവച്ചു. (അതിനു പിന്നിൽ വേറെ ചില ഗൂഢലക്ഷ്യങ്ങളുണ്ടെന്ന ആരോപണവും ഉയരുകയുണ്ടായി). പശ്ചിമഘട്ട മേഖലയിൽ ഇനിയൊരു നിർമാണ പ്രവർത്തനവും പാടില്ലെന്നും വാദമുയർന്നു. സ്വാഭാവികമായും കർഷകർ ആശങ്കയിലായി. തങ്ങൾ അധ്വാനിച്ചുണ്ടാക്കിയതെല്ലാം ഒരുനിമിഷം കൊണ്ട് കൈവിടേണ്ടിവരുമോയെന്ന ആശങ്കയിലായിരുന്നു അവർ. അതുകൊണ്ടുതന്നെ അവർ ഗാഡ്ഗിൽ റിപ്പോർട്ടിനെതിരെ രംഗത്തുവരുകയും ചെയ്തു.

കഴിഞ്ഞ തവണയും ഇത്തവണയും പ്രകൃതിക്ഷോഭത്തെത്തുടർന്ന് ഈ ചർച്ച സജീവമായി. യഥാർഥത്തിൽ നമ്മുടെ പരിസ്ഥിതിരംഗത്തെക്കുറിച്ച് യാഥാർഥ്യ ബോധത്തോടെ ചിന്തിക്കേണ്ട സമയമാണ് ഇതെന്നതാണ് വസ്തുത. പരിസ്ഥിതി മൗലികവാദവും കടുത്ത പരിസ്ഥിതിവിരുദ്ധവാദവും ഇവിടെ ഗുണം ചെയ്യില്ല. വിമാനത്തിൽ വന്നിറങ്ങി, ഏറ്റവും പുതിയ കാറിൽ കയറി വീട്ടിലെത്തി, ഗേറ്റ് തുറന്ന് അകത്തുകയറി എസി ഓൺ ചെയ്ത് വിശ്രമിച്ച ശേഷം അദ്ദേഹം കേരളം നേരിടുന്ന പരിസ്ഥിതിപ്രശ്നങ്ങളെപ്പറ്റി പ്രസംഗത്തിനുള്ള പോയിന്റുകൾ തയ്യാറാക്കാൻ തുടങ്ങി എന്ന രീതിയിലുള്ള പരിഹാസം സമൂഹ മാധ്യമങ്ങളിൽ പ്രചരിക്കാൻ തുടങ്ങിയ കാലമാണിത്. നഗരത്തിന്റെ എല്ലാ സുഖഭോഗങ്ങളും അനുഭവിക്കുന്നവർ മലയോരങ്ങളിൽ കഠിനാധ്വാനം ചെയ്യുന്നവരെ പരിഹസിക്കുന്നു എന്ന തോന്നലിൽ നിന്നാണ് ഈ ചർച്ചകൾ ഉടലെടുക്കുന്നത് എന്ന വസ്തുത കാണാതിരുന്നുകൂടാ.

### കർഷകരെ വിശ്വാസത്തിലെടുക്കേണ്ടേ

നിർഭാഗ്യവശാൽ ഇത്തവണത്തെ പ്രകൃതിക്ഷോഭവും കർഷകരെഅടിക്കാനുള്ള വടി മാത്രമായി ഉപയോഗപ്പെടുത്തുന്നു എന്നുള്ള ആരോപണം വ്യാപകമാണ്. യഥാർഥത്തിൽ മലയോരങ്ങളിലേക്ക് കർഷകർ കുടിയേറിയത് സർക്കാരിന്റെ കൂടി ആവശ്യപ്രകാരമാണ്. ആവശ്യത്തിന് ഭക്ഷണം ഉത്പാദിപ്പിക്കാതിരുന്ന ഒരു കാലമുണ്ടായിരുന്നു കേരളത്തിൽ (ഇന്ത്യയിലും). മൂന്നുനേരം ആഹാരമൊക്കെ എല്ലാവരും കഴിച്ചു തുടങ്ങിയിട്ട് എത്ര കാലമായിട്ടുണ്ടാകുമെന്ന് എല്ലാവരും മറന്നുപോകുന്നുണ്ട്. കൂടുതൽ ഭക്ഷ്യവസ്തുക്കൾ ഉത്പാദിപ്പിക്കുക എന്ന ലക്ഷ്യത്തോടെ സർക്കാർ തന്നെ ജനങ്ങളെ മലയോര മേഖലയിലേക്ക് കുടിയേറാൻ പ്രേരിപ്പിച്ചു. അവർ ഉണ്ടാക്കിയ കാർഷികോത്പന്നങ്ങളാണ് നഗര വാസികൾ കഴിച്ചിരുന്നത്. ഇപ്പോഴും കഴിക്കുന്നത്. പണ്ട് മലയോര മേഖലയിലെ കർഷകൻ കരക്കൃഷി ചെയ്തും നെല്ല് ഉത്പാദിപ്പിച്ചിരുന്നു. അതിൽ ഒരു ചെറിയ വിഹിതം മാത്രമേ അവർക്ക് അവകാശപ്പെടാനാവൂ. ബാക്കി ലെവി എന്ന പേരിൽ കൊണ്ടുപോകും. ആ ലെവി നെല്ല് നഗരങ്ങളിലെ പട്ടിണി അകറ്റാനാണ്. എന്നാൽ ഇന്ന് ഭക്ഷ്യവസ്തുക്കൾ ആവശ്യത്തിനായപ്പോൾ മലയോര കർഷകർ വെറും കയ്യേറ്റക്കാരും കുരിശുകൃഷിക്കാരും ആയി മുദ്ര കുത്തപ്പെടുമ്പോൾ അവർ രോഷാകുലരാകുന്നത് സ്വാഭാവികം.

സത്യമാണ്. ഒരു പരിധിയിലധികം ചെരിവുള്ള ഭൂമിയിൽ മണ്ണിളക്കിയുള്ള കൃഷി ശാസ്ത്രീയമല്ല. എന്നാൽ അവർ ഇക്കാലമത്രയും അതു ചെയ്തപ്പോൾ പറഞ്ഞുകൊടുക്കാനാരും ഉണ്ടായിരുന്നില്ല. ഇവിടുത്തെ കൃഷി ഉദ്യോഗസ്ഥരും ശാസത്രജ്ഞരും അതേക്കുറിച്ച് മിണ്ടിയില്ല. ആദ്യമായി അതു പറയുന്നത് ഗാഡ്ഗിൽ ആണ്. സ്വാഭാവികമായും അവർ ചോദ്യംചെയ്തു എന്നത് വാസ്തവമാണ്. എന്നാൽ അതുകൊണ്ട് അവർ പരിസ്ഥിതി വിരുദ്ധരാകുന്നില്ല. നഗരവാസികളേക്കൾ കൂടുതൽ പരിസ്ഥിതിയെ സ്നേഹിക്കുന്നവരാണ് അവർ.

ഇനി പശ്ചിമഘട്ടം തുരന്ന് പാറ എടുക്കുന്നതിലും കുന്ന് ഇടിച്ച് മണ്ണു കൊണ്ടുപോകുന്നതിലും പ്രതിക്കൂട്ടിൽ നിർത്തുന്നത് മലയോര കർഷകരെയാണ്. യഥാർഥത്തിൽ ഇതിന്റെ ഗുണഭോക്താക്കൾ ആരാണ്. പശ്ചിമഘട്ടത്തിലുള്ള അയ്യായിരത്തിലേറെയുള്ള അംഗീകൃതവും അനംഗീകൃതവും ആയ

പാറമടകളിൽ നിന്നുള്ള ഉത്പന്നങ്ങൾ കൊണ്ടുപോകുന്നത് നഗരമേഖലകളിൽ വൻ സൗധങ്ങൾ പണിതുയർത്താനും റോഡുകളും പാലങ്ങളും നിർമിക്കാനുമാണ്. അവിടെ നിന്നുള്ള കുന്നുകൾ ഇടിച്ച് മണ്ണു കൊണ്ടുപോകുന്നത് നഗരമേഖലകളിലെ ചതുപ്പ് നികത്താനാണ്. അപ്പോൾ ആരാണ് പരിസ്ഥിതിയെ നശിപ്പിക്കുന്നത്. അപ്പോൾ മലയോര കർഷകരെ പ്രതിക്കൂട്ടിൽ നിർത്തുന്നതിൽ ചില അജണ്ട കളുണ്ട്. പുത്തുമലയിലെയും കവളപ്പാറയിലെയും ദുരന്തത്തിനു ശേഷം ഒരു പ്രമുഖ ചാനൽ അവതരിപ്പിച്ച പരിപാടിയിലുടനീളം ബൈബിൾ വചനങ്ങൾ സമൃദ്ധമായി ഉപയോഗിച്ചിരുന്നു. അത് ഒന്നും കാണാതെയല്ലെന്നു മനസ്സിലാക്കാൻ പാഴൂർ പടിപ്പുരവരെ പോകേണ്ട കാര്യവുമില്ല.

(ഇത്തവണയും മഴയൊന്നു മാറിയപ്പോൾ പാറഖനനം പുനരാരംഭിച്ചതും കുന്നിടിച്ചുതുടങ്ങിയതും മലയോരത്തെ കർഷകനു വേണ്ടിയല്ല)

### മാറണ്ടേ ഈ വികസന സംസ്കാരം

ഇത്തവണ കുറഞ്ഞ സമയത്തിനുള്ളിൽ പെയ്ത അതിതീവ്ര മഴയാണ് ദുരന്ത കാരണമെന്നും ഇത് ആഗോള കാലാവസ്ഥാ വ്യതിയാനത്തിന്റെ ഭാഗമാണെന്നും വാദമുയർത്തുന്നവരുണ്ട്. എന്നാൽ ആഗോള കാലാവസ്ഥാ മാറ്റത്തിനു കാരണം ഓരോ മേഖലയിലും ഉണ്ടാകുന്ന ഇടപെടലുകളാണെന്ന വസ്തുത അവർ സൗകര്യപൂർവം വിസ്മരിക്കുകയും ചെയ്യുന്നു. യഥാർഥത്തിൽ ഈ ദുരന്തങ്ങൾ കേരളത്തിന് സുവർണാവസരമാണ് കൊണ്ടുവരുന്നത്. കേരളത്തിന് അനുയോജ്യമായ ഒരു വികസന, പരിസ്ഥിതി സംസ്കാരം ആവിഷ്കരിക്കാനുള്ള സുവർണാവസരം.

നിർമാണ പ്രവർത്തനങ്ങൾ എല്ലാം നിർത്തിവച്ച് ഒരു സമൂഹത്തിന് മുന്നോട്ടുപോകാനാവില്ല. എന്നാൽ അതിനു വേണ്ടി അതിതീവ്രമായി പ്രകൃതിയെ ചൂഷണം ചെയ്യാനുമാവില്ല. ഈ സാഹചര്യത്തെ എങ്ങനെ നേരിടണമെന്നുള്ള ചിന്തയാണ് ഉയരേണ്ടത്. മറ്റു സംസ്ഥാനങ്ങളിൽ നിന്നു വ്യത്യസ്തമായി ഗൃഹനിർമാണത്തിന് വൻ തുക ചെലവഴിക്കുന്നവരാണ് മലയാളികൾ. ഇവിടെ വീട് വെറും വാസഗൃഹം മാത്രമല്ല, തങ്ങളുടെ സ്റ്റേറ്റസ് സിംബൽ കൂടിയാണ്. ഇനി ആരും വീടു വയ്ക്കരുത് എന്നു പറയുന്ന ചിലരുണ്ട്. അത് ഫ്യൂഡൽ മനോഭാവമായി കണ്ടാൽ മതി. എനിക്കായല്ലോ ഇനി മതിയാക്കാം എന്ന മനോഭാവം. എന്നാൽ പ്രകൃതിവിഭവങ്ങൾക്ക് കടുത്ത ദാരിദ്ര്യം നിലനിൽക്കുന്ന ഒരു സംസ്ഥാനത്ത് ഗൃഹനിർമാണത്തിന് ചില നിയന്ത്രണങ്ങൾ എന്തുകൊണ്ട് എന്നു ചിന്തിക്കേണ്ട സമയമായി. നിയമസഭാ പരിസ്ഥിതി കമ്മിറ്റി കഴിഞ്ഞ ദിവസം ശുപാർശ ചെയ്തതുപോലെ വരുമാനത്തിനനുസരിച്ചുള്ള വീട് എന്ന ആശയം തീർത്തും അപ്രായോഗികമാണ്. സമ്പത്തുള്ളവന് എന്തും എന്ന ആ പഴയ ചിന്താഗതിയുടെ പിന്തുടർച്ചയാണ് അത്. എന്നാൽ വീടിന്റെ വലിപ്പം പരമാവധി എത്രയാകാം എന്ന കാര്യത്തിൽ കൃത്യമായ നിയമം ആണ് ഇപ്പോൾ ആവശ്യം. ഏതായാലും ഇപ്പോൾ കേരളത്തിലുള്ളത് അണുകുടുംബങ്ങളാണ്. ഈ കുടുംബങ്ങൾക്ക് താമസിക്കാൻ 2000 ചതുരശ്ര അടിയിൽ കൂടിയ വീടുകൾ ആവശ്യമില്ല എന്നതാണ് വസ്തുത. അതിനപ്പുറമുള്ളതൊക്കെ പ്രൗഢി കാണിക്കാൻ വേണ്ടി മാത്രം ഉള്ളതാണ്. എന്നാൽ ഈ നിർദേശം മുന്നോട്ടു വയ്ക്കാൻ ആർക്കും താൽപര്യമില്ല.

കേരളത്തിനു മാത്രമുള്ള മറ്റൊരു പ്രത്യേകതയാണ് തുണ്ടുതുണ്ടായുള്ള ഭൂമികളും അതിൽ ഒരു വീടും. എന്നാൽ മറ്റു സംസ്ഥാനങ്ങളിലൊക്കെ ആളുകൾ ഒന്നിച്ചുതാമസിക്കുകയും കൃഷിഭൂമി ഒന്നിച്ചിടുകയും ചെയ്യുന്ന രീതി കാണുന്നു. യഥാർഥത്തിൽ കേരളത്തിലും പ്രോത്സാഹിപ്പിക്കേണ്ടിയിരുന്ന ഒരു രീതിയാണിത്. ഫ്ളാറ്റുകളിൽ താമസിക്കുന്നവരൊക്കെ പരിസ്ഥിതി വിരുദ്ധരാണെന്ന തോന്നലുള്ള ചിലരുണ്ട്. എന്നാൽ യഥാർഥത്തിൽ ഫ്ളാറ്റുകളാണ് ആധുനിക കാലത്ത് ആവശ്യമെന്ന തിരിച്ചറിവാണ് ഇനി വേണ്ടത്. അംബരചുംബികളായ ഫ്ളാറ്റുകൾ വേണമെന്നല്ല. പക്ഷേ ഇന്ന് ഒരേക്കർ വസ്തുവിൽ 10 വീടുകൾ വയ്ക്കാൻ പറ്റുമെങ്കിൽ അതേ സ്ഥലത്ത് ഫ്ളാറ്റുകൾ നിർമിച്ചാൽ 100 കുടുംബങ്ങളെയെങ്കിലും താമസിപ്പിക്കാം. അപ്പോൾ സ്വതന്ത്രമാക്കപ്പെടുന്ന ഭൂമി കൃഷിക്ക് ഉപയുക്തമാക്കുകയും ചെയ്യാം. എന്തുകൊണ്ട് സർക്കാരിന് ഈ വഴിക്ക് ചിന്തിച്ചുകൂടാ?

### ചർച്ച ചെയ്യണം ഗാഡ്ഗിൽ

കേരളം നേരിടുന്ന രൂക്ഷമായ പ്രകൃതിക്ഷോഭത്തിന്റെ അടിസ്ഥാനത്തിൽ ഗാഡ്ഗിൽ റിപ്പോർട്ട് അടിയന്തരമായി നടപ്പാക്കണമെന്ന് മുൻ മുഖ്യമന്ത്രി വി.എസ്. അച്യുതാനന്ദൻ ആവശ്യപ്പെട്ടിട്ടുണ്ട്. യഥാർഥത്തിൽ ഇപ്പോൾ ചെയ്യേണ്ടത് ഗാഡ്ഗിൽ റിപ്പോർട്ട് ചർച്ച ചെയ്യാനുള്ള അവസരം കർഷകർക്കു നൽകുകയാണ്. അറിവുള്ള ശാസ്ത്രജ്ഞരെ അതിനു നിയോഗിക്കുകയാണ്. സ്വയം പരിസ്ഥിതിവാദികളായി ചമഞ്ഞ് രംഗത്തിറങ്ങുന്നവരെ അകറ്റിനിർത്തുകയാണ്. ഇടക്കാലത്ത് ചില പരിസ്ഥിതിവാദികൾ മുന്നോട്ടുവച്ച ആശയമാണ് മഴക്കുഴി നിർമാണം. സർക്കാരും അതിനെ പ്രോത്സാഹിപ്പിച്ചു. എന്നാൽ മഴക്കുഴി മലയോരങ്ങളിൽ അപകടമാണെന്നു ചൂ ിക്കാണിച്ചവർഅന്നുമുണ്ട്. കാരണം മലയോരത്തിന്റെ സവിശേഷഘടനയിൽ മഴക്കുഴി പിന്നീട് ആപത്തായി മാറുമെന്നായിരുന്നു മുന്നറിയിപ്പ്. ഇത്തവണ പുത്തുമലയിൽ ദുരന്തമുണ്ടായതിനു കാരണമായി പറയുന്നത് സോയിൽ പൈപ്പിങ് എന്ന പ്രതിഭാസമാണ്. വെട്ടിമാറ്റപ്പെട്ട മരങ്ങളുടെ കുറ്റികൾ ദ്രവിക്കുകയും ആ വിടവിലൂടെ മഴവെള്ളം ഭൂമിയിലേക്ക് അമിതമായി ഇറങ്ങുകയും ചെയ്തു. ചെരിഞ്ഞു കിടക്കുന്ന ഒരു പാറമേലുള്ള മണ്ണാണ് യഥാർഥത്തിൽ കേരളം. മലയോരങ്ങളിൽ ഈ മണ്ണെന്ന പുതപ്പിന് വലിയ കനമുണ്ടാകില്ല. വൻതോതിൽ മഴവെള്ളം പെട്ടെന്ന് ഭൂമിയിലേക്ക് ഇറങ്ങിയപ്പോൾ പാറമേലുള്ള മൺപുതപ്പ് തെന്നിമാറി. സോയിൽ പൈപ്പിങ്ങിനെ ഇങ്ങനെ ലഘുവായി പറയാം. അപ്പോൾ മലയോരത്തും മഴക്കുഴി വെട്ടാൻ പറഞ്ഞ പരിസ്ഥിതിവാദികളെവിടെപ്പോയി?

പാറ പൊട്ടിക്കുന്ന കാര്യത്തിലും ഇതുതന്നെയാണ് സ്ഥിതി. മലയോര മേഖലയിലുള്ളവരാരും ഈ ക്വാറികളുടെ ഉടമകളല്ല. ഉടമകൾ പുറത്തുനിന്നുള്ളവരാണ്. പക്ഷേ പഴി കേൾക്കുന്നത് കർഷകരും. അതുകൊണ്ട് തന്നെ പശ്ചിമഘട്ട മേഖലയുമായി ബന്ധപ്പെട്ട ഏതു കാര്യത്തിലും അവിടെ താമസിക്കുന്നവരുടെ കൂടി നിലപാട് സത്യസന്ധമായി രേഖപ്പെടുത്തി മുന്നോട്ടുപോകണം. ഇനി അതല്ല, അവരെ വിശ്വാസത്തിലെടുക്കാൻ വയ്യെന്നുണ്ടെങ്കിൽ അവരുടെ മണ്ണും കൃഷിയും സർക്കാർ ഏറ്റെടുക്കുകയും മതിയായ

നഷ്ടപരിഹാരം നൽകുകയും അവർക്ക് നഗരങ്ങളിൽ താമസിക്കാൻ സൗകര്യം ഏർപ്പെടുത്തുകയും ചെയ്താൽ മതി. അതിനു തയ്യാറുള്ളവരാരുണ്ട് എന്നതും വലിയ ചോദ്യമാണ്.

പ്രകൃതിക്ഷോഭം ആരെയും അടിക്കാനുള്ള വടിയാക്കിമാറ്റുകയല്ല വേണ്ടത്. കേരളത്തിന് യഥാർഥത്തിൽ എന്താണ് ആവശ്യമെന്നു തിരിച്ചറിയാനുള്ള വിവേകം ഉണ്ടാകുകയും അതിനനുസരിച്ച് മുന്നോട്ടുപോകാനുള്ള പദ്ധതികൾ ആവിഷ്കരിക്കുകയും ചെയ്യാനുള്ള അവസരമാക്കി മാറ്റുകയാണ് വേണ്ടത്. ദുരന്തസാധ്യതാ മേഖലകൾ തിരിച്ചറിയാനും അവിടെയുള്ളവരെ പുനരധിവസിപ്പിക്കാനും ഉള്ള ശ്രമങ്ങൾക്കാവണം മുൻതൂക്കം. അവിടെ സർക്കാർ കാര്യം മുറപോലെ എന്ന സമീപനം ആശാസ്യമല്ല. ദുരിതാശ്വാസത്തിനുള്ള പണം കൊണ്ട് വൻ ഓഫീസ് സമുച്ചയം വാടകയ്ക്കെടുത്ത് കോടികൾ മുടക്കി മോടിപിടിപ്പിക്കാനുള്ള അവസരമായാണ് ചിലരെങ്കിലും പ്രകൃതിദുരന്തത്തെ കാണുന്നത്. പുരവെട്ടുമ്പോഴല്ലേ വാഴ വെട്ടാനാകൂ? നിർഭാഗ്യവശാൽ വരൾച്ചയും വെള്ളപ്പൊക്കവും ഒക്കെ കീശ വീർപ്പിക്കാനുള്ള അവസരമായി മാറുന്നു. അതാണോ വേണ്ടത് എന്നു ചിന്തിക്കേണ്ട കാലം കൂടിയാണ് ഇത്.

ഗാഡ്ഗിൽ റിപ്പോർട്ടിനെ അന്ധമായി എതിർക്കുന്നവരും മാറിച്ചിന്തിക്കേണ്ട സമയമായി. ആ റിപ്പോർട്ടിൽ പാറഖനനത്തിനും കുന്നിടിക്കലിനും വൻ കെട്ടിടങ്ങൾക്കും നിയന്ത്രണം പറയുന്നത് കർഷകരെ നശിപ്പിക്കാനല്ല. അവരെ രക്ഷിക്കാനാണ്. വൻകിടക്കാർക്കുവേണ്ടി കർഷകരെ തെറ്റിദ്ധരിപ്പിക്കുന്നവരെ തിരിച്ചറിയാനും ഇത് അവസരമാകണം. കൊച്ചി - ധനുഷ്കോടി ദേശീയപാത എന്ന പേരിൽ പ്രകൃതിയെ തകർത്തുതരിപ്പണമാക്കി നടത്തുന്ന നിർമാണ പ്രവർത്തനം ആർക്കുവേണ്ടി എന്നു ചോദിക്കാനും ഇത് അവസരമാകണം.

**മേമ്പൊടി**

കേരളം നേരിടുന്ന പ്രകൃതിദുരന്തത്തെപ്പറ്റി പറയുമ്പോൾ രാജ്യം നേരിടുന്ന പ്രതിസന്ധിയെപ്പറ്റി കൂടി പറയാതെ പോകുന്നത് ശരിയല്ല. രാജ്യത്ത് അപ്രഖ്യാപിതമായ അടിയന്തരാവസ്ഥ നിലനിൽക്കുന്നുണ്ടെന്ന ആരോപണം ഏറെ നാളായി ഉയരുന്നുണ്ട്. നോട്ട് നിരോധന കാലം മുതൽ ഭയത്തിന്റെ അന്തരീക്ഷം സംജാതമായിട്ടുണ്ട്. സർക്കാരിന്റെ നയപരിപാടികളെ വിമർശിക്കുന്നവരെല്ലാം രാജ്യദ്രോഹികളായി മുദ്രകുത്തപ്പെടുന്ന സ്ഥിതിയാണ്. ഏറ്റവും ഒടുവിൽ മുൻ കേന്ദ്ര മന്ത്രി പി. ചിദംബരത്തിന്റെ അറസ്റ്റ് നൽകുന്ന സന്ദേശവും മറ്റൊന്നല്ല. ചിദംബരത്തിന്റെ പേരിൽ ആരോപിക്കപ്പെട്ടിരിക്കുന്നത് സാമ്പത്തിക കുറ്റകൃത്യമാണ്. എന്നാൽ തന്റെ പേര് എഫ്.ഐ. ആറിൽ ഇല്ലെന്നും ഒരു സാക്ഷിമൊഴിയുടെ അടിസ്ഥാനത്തിൽ തന്നെ പ്രതിയാക്കാൻ ശ്രമിക്കുകയാണെന്നും ചിദംബരം പറയുന്നു. സത്യം പുറത്തുവരേണ്ടതുണ്ട്. പക്ഷേ ചിദംബരവും അഭിഭാഷകരും പറയുന്ന ചില കാര്യങ്ങൾ പരിഗണിക്കേണ്ടതുണ്ട്.

1. എപ്പോഴൊക്കെ സിബിഐ ചോദ്യംചെയ്യാൻ വിളിപ്പിച്ചിട്ടുണ്ടോ അപ്പോഴൊക്കെ താൻ എത്തുകയും ഉത്തരം നൽകുകയും ചെയ്തിട്ടുണ്ടെന്ന് ചിദംബരം വ്യക്തമാക്കുന്നു. താൻ എങ്ങും ഒളിച്ചോടിയിട്ടില്ല. അങ്ങനെയൊരാളെ അറസ്റ്റ് ചെയ്യണം എന്ന വാശി എന്തിനാണ്? മതിൽ ചാടിക്കടന്നാണോ ഒരു മുൻ ആഭ്യന്തര മന്ത്രിയെ അറസ്റ്റ് ചെയ്യേണ്ടത്?

2. മുൻകൂർ ജാമ്യത്തിനായി ഒരാൾ കോടതിയെ സമീപിക്കുമ്പോൾ ആ കേസിന്റെ മെറിറ്റിലേക്ക് കോടതി കടക്കാറില്ല. എന്നാൽ വിചാരണക്കോടതി ചെയ്യുന്നതുപോലെ ഡൽഹി ഹൈക്കോടതി കേസിന്റെ ആഴങ്ങളിലേക്ക് പോകുകയും ചില പരാമർശങ്ങൾ നടത്തുകയും ചെയ്തത് ശരിയായില്ലെന്ന് അഡ്വ. കാളീശ്വരം രാജ് വ്യക്തമാക്കുന്നുണ്ട്.

3. സുപ്രീംകോടതിയെ സമീപച്ചപ്പോഴും നീതിയുക്തമായ സമീപനം സ്വീകരിച്ചില്ലെന്ന് ചിദംബരവും അഭിഭാഷകരും പറയുന്നു. ലിസ്റ്റ് ചെയ്യപ്പെടാത്ത കേസ് പരിഗണിക്കാൻ പറ്റില്ലെന്ന് ഒരു ജഡ്ജി നിലപാടെടുക്കുന്നു. ചീഫ് ജസ്റ്റിസിനെ സമീപിക്കാൻ പറയുന്നു. എന്നാൽ ചീഫ് ജസ്റ്റിസും അടിയന്തരമായി കേസ് കേൾക്കാൻ തയ്യാറാകുന്നില്ല. എന്നാൽ ലിസ്റ്റ് ചെയ്യപ്പെടാത്ത കേസ് പരിഗണിക്കില്ലെന്നു പറയുന്ന ജഡ്ജി തന്നെ മുൻപ് അങ്ങനെ ചെയ്തിട്ടുണ്ടെന്ന് അഭിഭാഷകർ പറയുന്നതായി മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുന്നു. ഇനി അറസ്റ്റ് ചെയ്ത രീതി. ഒരു മുൻ കേന്ദ്ര ആഭ്യന്തര മന്ത്രിയെ മതിൽചാടിക്കടന്നു വേണോ അറസ്റ്റ് ചെയ്യാൻ? ബാങ്കുകളെ വെട്ടിച്ചു കോടികളുമായി നാടുവിട്ടവർക്ക് അതിന് ആവശ്യമായ സഹായം ചെയ്തുകൊടുത്ത നാടാണിത്. അവിടെയാണ് രാത്രി മതിൽചാടിക്കടന്ന് ഒരു മുൻ കേന്ദ്രമന്ത്രിയെ അറസ്റ്റ് ചെയ്യുന്നത്.

ഇനി അറസ്റ്റ് ഭീഷണി നേരിടുന്ന മറ്റൊരാളുണ്ട്. എൻഡിടിവി എന്ന മാധ്യമ സ്ഥാപനത്തിന്റെ മേധാവിയും അറിയപ്പെടുന്ന മാധ്യമപ്രവർത്തകനുമായ പ്രണോയ് റോയ്. സാമ്പത്തിക കുറ്റകൃത്യമാണ് അദ്ദേഹത്തിന്റെ പേരിലും ആരോപിക്കപ്പെടുന്നത്. അറസ്റ്റ് എപ്പോൾ എന്നുമാത്രമേ അറിയാനുള്ളൂ. രണ്ടുപേരും സാമ്പത്തിക കുറ്റം ചെയ്തിട്ടുണ്ടാവാം, ഇല്ലായിരിക്കാം. പക്ഷേ എന്തുകൊണ്ട് ഈ രണ്ടുപേർ. എത്തിനിൽക്കുന്ന ഉത്തരം രണ്ടുപേരും സംഘപരിവാറിനെതിരെ ശക്തമായി നിലകൊണ്ടു എന്നതു മാത്രമാണ്. അടുത്ത ഊഴം ആർക്കെന്ന ചോദ്യം ഉയരുന്നുണ്ട്.

അടുത്തിടെ തെലുഗുദേശത്തിന്റെ നാലു രാജ്യസഭാ എംപിമാരാണ് ബിജെപിയിലേക്ക് ചേക്കേറിയത്. അവർക്കെതിരെയും ചില കേസുകൾ നിലനിൽക്കുന്നുണ്ട് എന്നാണ് മാധ്യമ റിപ്പോർട്ടുകൾ. അപ്പോൾ ഈ കൂടുമാറ്റം നൽകുന്ന സന്ദേശമെന്താവും?

ഇതിനിടെ നിതി ആയോഗ് വൈസ് ചെയർമാൻ രാജീവ് കുമാറിന്റെ മുന്നറിയിപ്പ് വന്നിട്ടുണ്ട്. നിലവിലെ സാമ്പത്തിക മാന്ദ്യം അസാധാരണ സാഹചര്യമാണെന്നും കഴിഞ്ഞ 70 വർഷത്തെ ചരിത്രത്തിനിടയിൽ ഇത്തരമൊരു പ്രതിസന്ധി ഉണ്ടായിട്ടില്ലെന്നും അദ്ദേഹം പറയുന്നു. അപ്പോൾ ഇതിനെയെല്ലാം മറച്ചുവയ്ക്കാൻ മറ്റു ചില അഭ്യാസങ്ങൾ ആവശ്യമാണ്. അതാണിപ്പോൾ നടക്കുന്നതും.

റവ. ഫാ. മാത്യൂ ആലുംമൂട്ടിൽ



# പരിശുദ്ധ ദൈവമാതാവിന്റെ സ്വർഗ്ഗാരോപണം



കത്തോലിക്കാസഭ ആഗസ്റ്റ് 15-ാം തീയതി പരിശുദ്ധ ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ തിരുനാൾ ആഘോഷിക്കുകയാണല്ലോ. തിരുനാളുകളിൽ മഹാതിരുനാളും, ഉത്സവങ്ങളിൽ മഹോത്സവവുമാണ് സ്വർഗ്ഗാരോപണം. കാരണം ദൈവമാതാവിന്റെ അതുലിത സ്ഥാനവും മഹത്വവും തന്നെ. സൃഷ്ടികളിൽ അവൾ മഹോന്നതയാണ്. ആംഗലേയ കവി വില്യം വേർഡ്സ്വർത്തിന്റെ വാക്കുകളിൽ: മറിയം കളങ്കിതമായ മനുഷ്യപ്രകൃതിയുടെ ഏക അപവാദവും(exemption) അഭിമാനവുമാണ്. നാലു വിശ്വാസ സത്യങ്ങളാണ് മറിയത്തെപ്പറ്റി സഭ പ്രഖ്യാപിച്ചിട്ടുള്ളത്.1) ദൈവമാതൃത്വം (A.D.431), 2) നിത്യകന്യകാത്വം (A.D.649), 3) അമലോത്ഭവം (A.D.1584), 4) സ്വർഗ്ഗാരോപണം (A.D.1950). ദൈവമാതാവിന്റെ സ്വർഗ്ഗാരോപണം എന്നാലെന്ത്? യേശുവിന്റെ സ്വർഗ്ഗാരോഹണത്തിലെന്നപോലെ അതിന് ദൃക്സാക്ഷികളുണ്ടോ?



എന്തടിസ്ഥാനത്തിലാണ് അത് വിശ്വാസസത്യമായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നത്? ബൈബിളിൽ തെളിവുകളുണ്ടോ? ചരിത്ര, പാരമ്പര്യ പിൻബലമുണ്ടോ? ഈവിധ ചോദ്യങ്ങളുമായി ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ രഹസ്യത്തിന്റെ ഉൾപ്പൊരുളുകളിലേക്കുള്ള ഒരെത്തിനോട്ടമാണ് ഈ ലേഖനം.

### സ്വർഗ്ഗാരോപണം സഭാ പ്രബോധനത്തിൽ

ദൈവമാതാവിന്റെ സ്വർഗ്ഗാരോപണമെന്ന വിശ്വാസസത്യത്തിന്റെ പ്രൗഢമായ പ്രഖ്യാപനത്തിൽതന്നെ അതെന്താണെന്ന ചോദ്യത്തിനുത്തരമുണ്ട്. 12-ാം പീയൂസ് മാർപാപ്പ 1950 നവംബർ 1-ാം തിയതി സർവഗുണ സമ്പന്നനായ ദൈവം (Manificenti ssimus Deus, No.44) എന്ന തിരുവെഴുത്തിൽ പ്രഖ്യാപിച്ചു: അമലോത്ഭവയായ ദൈവമാതാവ്, നിത്യകന്യകയായ മറിയം, തന്റെ ഭൗമിക ജീവിതകാലം പൂർത്തിയാക്കിയപ്പോൾ, ശരീരത്തോടും ആത്മാവോടുംകൂടി സ്വർഗ്ഗീയ മഹത്വത്തിലേക്ക് എടുക്കപ്പെട്ടു. ഇത് ദൈവവികമായി വെളിപ്പെടുത്തപ്പെട്ട വിശ്വാസസത്യമാണെന്ന് ഞാൻ ഉറപ്പിച്ച് പ്രഖ്യാപിക്കുകയും നിർവചിക്കുകയും ചെയ്യുന്നു . സ്വർഗ്ഗാരോപണം ഇതര വിശ്വാസസത്യങ്ങളുമായി ബന്ധിതമായിരിക്കുന്നുവെന്ന് മാർപാപ്പ വിശദീകരിക്കുന്നു: അമലോത്ഭവത്തിലൂടെ പാപത്തിൽനിന്ന് മറിയം മുക്തയായി. അതിനാൽ മരണജീർണ്ണതയ്ക്ക് വിധേയയായില്ല; പാപരഹിതശരീരം വീണ്ടെടുക്കുവാൻ അന്തിമനാൾ അണയുംവരെ കാത്തിരിക്കേണ്ടതില്ലെന്ന് ദൈവം തിരുമനസാകുകയും ചെയ്തു . അങ്ങിനെയാണവൾ സ്വർഗ്ഗാരോപിതയായത്. മറിയത്തിന്റെ ദൈവമാതൃത്വമാണ് അവളുടെ മറ്റെല്ലാ യോഗ്യതകളുടെയും അടിസ്ഥാനം. മംഗളവാർത്തയിൽ ദൈവദൂത് ഇപ്രകാരമായിരുന്നല്ലോ: ആകയാൽ ജനിക്കാൻ പോകുന്ന ശിശു പരിശുദ്ധൻ, ദൈവപുത്രൻ എന്നു വിളിക്കപ്പെടും (ലൂക്കോ 1:35). യേശു ദൈവപുത്രനാണ്. അതിനാൽ മറിയം ദൈവമാതാവും. മറിയത്തിന്റെ ദൈവമാതൃത്വ വിശ്വാസസത്യം വ്യക്തമാക്കുന്നു: ദൈവമായ യേശുക്രിസ്തുവിന്റെ യഥാർത്ഥ മാതാവാണ് മറിയം. ഈ സമുന്നത പദവിയിൽ നിന്നാണ് മറിയത്തിന് സർവ മഹത്വങ്ങളും യോഗ്യതകളും ലഭിക്കുന്നത് (AD 431ലെ എഫേസോസ് സുന്നഹദോസ്). യേശുവിനെ വഹിച്ച മറിയം ജീവിക്കുന്ന ആദ്യസക്രാരിയായിരുന്നു. പ്രസ്തുത സക്രാരിയെ സ്വർഗ്ഗഗേഹത്തിൽ സ്വീകരിക്കുക എന്നത് ദൈവത്തിന് യോഗ്യവും ആനന്ദകരവുമല്ലേ?

ദൈവഹിതത്തിന് സമ്പൂർണ്ണയായി സ്വയം സമർപ്പിച്ച മറിയത്തിന്റെ ഈ ലോകത്തിലെ സമുചിതാന്ത്യമായാണ് രണ്ടാം വത്തിക്കാൻ കൗൺസിൽ സ്വർഗ്ഗാരോപണത്തെ കാണുന്നത്: ജന്മപാപരഹിതയും നിർമ്മലകന്യകയുമായ മറിയം ഈ ലോകാവസാനം ആത്മശരീരങ്ങളോടെ സ്വർഗ്ഗത്തിലേക്ക് ആരോപിതയായി. കർത്താവ് അവളെ പ്രപഞ്ചരാജ്ഞിയായി കിരീടം ധരിപ്പിക്കുകയും ചെയ്തു. ഇത് തന്റെ തിരുസുതനോട് അവൾ കൂടുതൽ അനുരൂപയാകാൻ വേണ്ടിയായിരുന്നു (തിരുസഭ No.59).

കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥത്തിൽ സ്വർഗ്ഗാരോപിത മാതാവിനെ യുഗാന്ത്യപ്രത്യാശയുടെ അടയാളമായി കാണുന്ന സംവീക്ഷണം ഉണ്ട്: ശരീരത്തിലും ആത്മാവിലുമുള്ള തേജസോടെ സ്വർഗ്ഗത്തിൽ വാഴുന്ന യേശുവിന്റെ അമ്മ, വരാനുള്ള ലോകത്തിൽ പരിപൂർണ്ണമാക്കപ്പെടാനുള്ള സഭയുടെ ആരംഭവും പ്രതീകവുമാണ്. കർത്താവിന്റെ ദിവസം സമാഗതമാകുംവരെ തീർത്ഥാടക സഭയിലെ ദൈവജനത്തിന് സുനിശ്ചിതമായ പ്രതീക്ഷയും സമാശ്വാസും നൽകി നമ്മോടൊപ്പം അവൾ പ്രശോഭിതയായി പരിലസിക്കും (No.972).

പണ്ഡിതനായ ബനഡിക്ട് പതിനാറാമൻ മാർപാപ്പാ മറിയത്തിന്റെ സ്വർഗ്ഗാരോപണത്തെ കാണുന്നത് തികച്ചും നവ്യമായ രീതിയിലാണ്: മനുഷ്യരാശിയുടെ ആദ്ധ്യാത്മിക അമ്മയെന്ന മഹോന്നത ധർമ്മത്തിന്റെ മഹത്വവത്കരണമാണ് സ്വർഗ്ഗാരോപണം. കുരിശിൽ കിടന്ന് യോഹന്നാൻ വഴി ഇതാ നിന്റെ അമ്മ എന്നുപറഞ്ഞ് യേശു സ്വന്തം അമ്മയെ നമ്മുടെ അമ്മയാക്കി മാറ്റി. ഒരമ്മയുടെ ദൗത്യം നിറവേറ്റിക്കൊണ്ട് അവൾ ആത്മശരീരങ്ങളോടെ സ്വർഗ്ഗത്തിൽ വസിക്കുന്നു. അതെ! സ്വർഗ്ഗത്തിൽ നമുക്ക് ഒരമ്മയുണ്ട്. അവൾ സ്വർഗ്ഗം തുറന്നു തരുന്നു .

യേശു കുരിശിൽ മരണം അനുഭവിച്ചതുപോലെ മറിയവും മരണാനുഭവത്തിലൂടെ കടന്നുപോയിരിക്കാം എന്നു കരുതുന്ന ദൈവശാസ്ത്രജ്ഞൻമാർ ഇല്ലാതില്ല. എന്നാൽ മറിയത്തെ സംബന്ധിച്ച് അതപ്രധാനമാണെന്നും പ്രധാനമായത് മറ്റൊരു കാര്യമാണെന്നും വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പാ അസന്ദിഗ്ധമായി പഠിപ്പിക്കുന്നു: ആദിപാപത്തിന്റെ തിക്തഫലമായ ഭൗതികമരണവും (Material Death) ശരീരജീർണ്ണതയും മറ്റ് മനുഷ്യർക്കെന്നതുപോലെ മറിയത്തിനു സംഭവിക്കില്ല . അദ്ദേഹത്തിന്റെ ഔദ്യോഗിക പഠനങ്ങളിൽ പൗരസ്ത്യ പാരമ്പര്യത്തിലെ ദൈവമാതാവിന്റെ ഉറക്കം (Our Lady's Dormition) എന്ന ദർശനവുമായാണ് മറിയത്തിന്റെ ഭൗതികജീവിതാന്ത്യത്തിന് സാധ്യതയെന്നാണ് വ്യക്തമാകുന്നത്.

### സ്വർഗ്ഗാരോപണം ബൈബിൾ വെളിച്ചത്തിൽ

ദൈവമാതാവിന്റെ സ്വർഗ്ഗാരോപണത്തെപ്പറ്റി ബൈബിളിൽ തെളിവു തേടുന്നവർ അതെപ്പറ്റി ബൈബിൾ നല്കുന്ന വെളിച്ചം കാണേണ്ടതുണ്ട്.

ഉല്പത്തി 3:15. നീയും സ്ത്രീയും തമ്മിലും നിന്റെ സന്തതിയും അവളുടെ സന്തതിയും തമ്മിലും ഞാൻ ശത്രുത ഉള വാക്കും. അവൻ നിന്റെ തല തകർക്കും. നീ അവന്റെ കുതികാലിൽ പരിക്കേല്പിക്കും. ഏദനിൽ പാപവും മരണവും വിതച്ച സാത്താന് ദൈവം നൽകിയ ശാപോക്തിയാണല്ലോ ഈ വചനങ്ങൾ. ഇവ ഉദ്ധരിച്ചുകൊണ്ട്, 12-ാം പീയൂസ് മാർപാപ്പാ സ്വർഗ്ഗാരോപണ വിശ്വാസസത്യത്തിന്റെ പ്രഖ്യാപനത്തിൽ വിശദീകരിക്കുന്നുണ്ട്: സാത്താന്റെ മേലുള്ള സ്വപുത്രന്റെ ആത്യന്തിക വിജയത്തിൽ മറിയവും ആഴത്തിൽ പങ്കുചേരുന്നുണ്ടെന്ന് മുൻകൂട്ടി അറിയിക്കുന്നു . സാത്താനും സ്ത്രീയും തമ്മിലാണ് ആദ്യ പോരാട്ടം. വെളിപാടു ഗ്രന്ഥത്തിൽ ഇത് ഉഗ്രപോരാട്ടമായി മാറുന്നു. (വെളി:12). സാത്താനും സ്ത്രീയും തമ്മിൽ തുടങ്ങിയ പോരാട്ടം അവരുടെ സന്തതികൾ തമ്മിൽ തുടരുന്നു. അന്തിമ പോരാട്ടത്തിൽ സ്ത്രീയുടെ സന്തതി (മറിയത്തിന്റെ മകൻ യേശു) കുരിശിൽ ഉയർത്തപ്പെട്ടപ്പോൾ ഈ ലോകത്തിന്റെ അധികാരി സാത്താൻ പുറന്തള്ളപ്പെട്ടു (യോഹ:12:12). കാലസമ്പൂർണ്ണതയിൽ സ്ത്രീയിൽ നിന്ന് ജാതനായവൻ, ദൈവപുത്രനായ യേശു, സാത്താന്റെ തലതകർത്ത് ഭൂ, സ്വർഗ്ഗ, പാതാളങ്ങളിലുള്ള സകലരുടെയും മീതെ ദൈവാധിപത്യം സ്ഥാപിച്ചു (ഫിലി:2:611). സാത്താനെതിരെ പോരാടുകയും അന്തിമവിജയം നേടുകയും ചെയ്ത തന്റെ മകനു ജന്മം കൊടുക്കുകയും മകന്റെ കുരിശുമരണം വരെയുള്ള പോരാട്ടത്തിൽ അനുസ്യൂതം അനുധാവനം ചെയ്യുകയും ആത്മാവിൽ ഉൾച്ചേരുകയും ചെയ്ത മറിയത്തിനു ലഭിച്ച യോഗ്യമായ പ്രതിഫലമാണ് അവളുടെ സ്വർഗ്ഗാരോപണം.



സങ്കീർത്തനം 132:8-18. കർത്താവേ, എഴുന്നേറ്റ് അവിടുത്തെ ശക്തിയുടെ പേടകത്തോടൊപ്പം അങ്ങയുടെ വിശ്രമസ്ഥലത്തേക്കു വരേണമേ....... ദാവീദിനോട് കർത്താവ് ഒരു ശപഥം ചെയ്തു. അവിടുന്ന് പിന്മാറുകയില്ല, നിന്റെ മക്കളിൽ ഒരുവനെ നിന്റെ സിംഹാസനത്തിൽ ഞാൻ ഉപവിഷ്ടനാക്കും. അവൻ എന്നേക്കും നിന്റെ സിംഹാസനത്തിൽ വാഴും . ദാവീദു സൂചിപ്പിക്കുന്ന ശക്തിയുടെ പേടകം പുതിയ നിയമത്തിൽ മറിയമാണ്. അതുകൊണ്ടാണ് ഗബ്രിയേൽ മാലാഖ മറിയത്തോട്, ദാവീദിനോട് കർത്താവ് പറഞ്ഞ അതേ വാക്കുകൾകൊണ്ട് മംഗളവാർത്തയാശംസിച്ചത്: അവന്റെ പിതാവായ ദാവീദിന്റെ സിംഹാസനം ദൈവമായ കർത്താവ് അവനു കൊടുക്കും. യാക്കോബിന്റെ ഭവനത്തിന്മേൽ അവൻ എന്നേക്കും ഭരണം നടത്തും. അവന്റെ രാജ്യത്തിന് അവസാനം ഉണ്ടാകയില്ല (ലൂക്കോ.1:32-33). മറിയം സീയോൻ പുത്രിയാണ്. കാരണം സീയോനെപ്പറ്റിയുള്ള പ്രവചനങ്ങൾ അവളിൽ നിറവേറി. ദൈവം സത്യമായും കുടികൊള്ളുന്ന സ്ഥലമായ ഉടമ്പടിയുടെ നവീന പേടകമായി മറിയം മാറി . (പരി.ബെനഡിക്ട് പാപ്പ, നസ്രേത്തിലെ യേശു, വാല്യം 3, പുറം 67) കർത്താവ് സ്വർഗ്ഗത്തിലേക്ക് ആരോഹണം ചെയ്തു. അതുപോലെ കർത്താവിന്റെ ശക്തിയുടെ പേടകവും യുക്തിഭദ്രമായി സ്വർഗ്ഗാരോപണം ചെയ്തു. അപ്രകാരം ദാവീദ് 132-ാം സങ്കീർത്തനത്തിൽ കർത്താവിനോട് അപേക്ഷിച്ച പ്രകാരം കർത്താവും കർത്താവിന്റെ ശക്തിയുടെ പേടകമായ മറിയവും അവരുടെ നിത്യതയുടെ വിശ്രമസങ്കേതമായ സ്വർഗ്ഗത്തിൽ വാഴുന്നു.

ലൂക്കോ 1:39-56. ദൈവമാതാവിന്റെ സ്വർഗ്ഗാരോപണത്തിന് അടിസ്ഥാനമായി നിലകൊള്ളുന്ന വചനഭാഗമാണിത്. മറിയം സ്ത്രീകളിൽ അനുഗൃഹീതയാണ്, ദൈവത്തിന്റെ അമ്മയാണ്, എല്ലാ തലമുറകളിലും ഭാഗ്യവതിയാണ്, പരിശുദ്ധാത്മാവിൽ പൂരിതയാണ്, വാഗ്ദാന പേടകമാണ്, ആദ്യസക്രാരിയുമാണ്. മറിയത്തിന്റെ ഒരു യാത്രയെ വിവരിച്ചുകൊണ്ടാണ് വചനഭാഗം തുടങ്ങുന്നത്: യൂദയായിലെ മലമ്പ്രദേശത്തുള്ള ഒരു പട്ടണത്തിലേക്ക് തിടുക്കത്തിൽ യാത്ര പുറപ്പെട്ടു. (39). ഇതിനോടു സാമ്യമുള്ള ഒരു മുൻയാത്ര 2 സാമുവൽ 6-ാം അധ്യായത്തിൽ കാണുന്നുണ്ട്: ദൈവത്തിന്റെ പേടകം കൊണ്ടുവരുവാൻ ദാവീദ് യാത്ര പുറപ്പെട്ടു. ഒരേ സ്ഥലത്താണ് രണ്ടു യാത്രകളും സംഭവിക്കുക. രണ്ടു യാത്രകൾക്കും ഗ്രീക്കിൽ ഒരേ വാക്കാണ് ഉപയോഗിച്ചിരിക്കുന്നത്-എപ്പൊറെവുത്തെ eporeute. അപ്രകാരം ദൈവത്തിന്റെ പേടകം കാണുവാൻ ദാവീദ് യാത്ര പുറപ്പെട്ടു. കർത്താവിനെ വഹിക്കുന്ന പേടകമായി മറിയം യാത്രപുറപ്പെട്ടു. രണ്ട്

യാത്രയ്ക്കുംഒരേ സ്വഭാവം കുറിക്കുന്ന ഏകപദം.കർത്താവിന്റെ പേടകം കണ്ടപ്പോൾ ദാവീദ് ഭയപ്പെട്ടു (2 സാമു 6:9). മറിയത്തെ കണ്ടപ്പോൾ എലിസബത്തിനും ആദരവാൽ ദൈവഭയം ജനിച്ചു (ലൂക്കോ.1:43). പേടകത്തിനു മുമ്പിൽ ദാവീദ് ആനന്ദനൃത്തം ചെയ്തു (2 സാമു.6:16). മറിയത്തിന്റെ സാന്നിധ്യത്തിൽ (ഗർഭസ്ഥശിശുവെങ്കിലും) യോഹന്നാൻ തുള്ളിച്ചാടി (ലൂക്കോ. 1:41). കർത്താവിന്റെ പേടകം ഓബെദ്-ഏദോമിന്റെ ഭവനത്തിൽ സ്ഥാപിച്ച് സൂക്ഷിച്ചത് മൂന്നു മാസമായിരുന്നു. നവയുഗ പേടകമായ മറിയം സഖറിയായുടെ വീട്ടിൽ താമസിച്ചതും മൂന്നുമാസമായിരുന്നു (ലൂക്കോ 1:56). ഈ സമാന്തര സൂചനകൾ യാദൃശ്ചികമല്ല. ദൈവപരിപാലനയുടെ ഇഴയടുപ്പത്തിൽ നെയ്തെടുത്തതാണ്. പഴയനിയമത്തിൽ കർത്താവിന്റെ പേടകത്തിനുണ്ടായിരുന്ന രക്ഷാകരദൗത്യം പുതിയനിയമത്തിൽ മറിയത്തിനു ചാർത്തികൊടുത്തിരിക്കുന്നു. അങ്ങിനെ അവൾ യേശുവിന്റെ ജീവനുള്ള സുവർണ്ണ പേടകമാണ്. അതിനാൽ യേശുവിനൊപ്പം സഹജയോഗ്യതയാൽ സ്വർഗ്ഗാരോപിതയായി വാഴുകയും ചെയ്യുന്നു.

ലൂക്കോസ് 11:27. ജനക്കൂട്ടത്തിൽ നിന്ന് ഒരു സ്ത്രീ യേശുവിനോട് പറഞ്ഞു: നിന്നെ വഹിച്ച ഉദരവും നിന്നെ പാലൂട്ടിയ മുലകളും ഭാഗ്യമുള്ളവ. സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു പ്രകീർത്തിക്കുമെന്ന (ലൂക്കോ.1:48) മറിയത്തിന്റെ പ്രവചനം ഇതാ ഒരു സാധാരണ സ്ത്രീയിൽനിന്ന് നിറവേറി തുടങ്ങിയിരിക്കുന്നു. ഭാഗ്യവതിയായ മറിയത്തിന്റെ സാന്നിധ്യം എലിസബത്തിനു ഭാഗ്യം കൈവരുത്തി സമാരംഭിച്ചതാണ് (ലൂക്കോ 1:43). ഇവിടെ സൂചിതം മറിയത്തിന്റെ ആത്മാവു മാത്രമല്ല ശരീരവും ഭാഗ്യപ്പെട്ടതാണന്നുള്ള സത്യമാണ്. ഭാഗ്യപ്പെട്ട മറിയത്തിന്റെ മരണത്തെ വിജയം ഗ്രസിച്ച (1 കോറി.15:54) സുന്ദരനിമിഷമാണ് അവളുടെ സ്വർഗ്ഗാരോപണം. Death is swallowed up in victory- കാരണം മറിയം പാപമരണങ്ങളുടെമേൽ വിജയം നേടിയവളാണല്ലോ.

ലൂക്കോ.1:28-46; യോഹ.2:1-11; 19:25-27. ഈ തിരുവചന ഭാഗങ്ങൾ മരിയൻ രഹസ്യങ്ങളുടെ ചുരുളഴിക്കുന്നു. ദൈവകൃപനിറഞ്ഞ മറിയം അത്യുന്നതന്റെ പുത്രനു ജന്മം കൊടുക്കുന്നു. എങ്കിലും പരിശുദ്ധാത്മാവിന്റെ ശക്തിയാൽ ഗർഭം ധരിച്ചതിനാൽ കന്യകയായി തുടരുന്നു. സമ്പൂർണ്ണ അനുസരണം നൽകി കർത്താവിന്റെ ദാസിയായി. അപ്രകാരം ദൈവപുത്രന് മനുഷ്യവതാരം ചെയ്യുവാനുള്ള സുവർണ്ണാവസരം ഒരുക്കി. പരിശുദ്ധാത്മാവിന്റെ നിറവുള്ളതിനാൽ മറിയത്തിന്റെ സാന്നിധ്യത്തിൽ എലിസബത്തും അവളുടെ ഉദരശിശുവും പരിശുദ്ധാത്മാവാൽ സംപൂരിതരായി. കർത്താവിന്റെ അമ്മയെന്നും ദൈവവചനം വിശ്വസിച്ചവൾ ഭാഗ്യവതിയെന്നും മറിയം പ്രകീർത്തിക്കപ്പെട്ടു. ഇവയെല്ലാം മറിയത്തിന്റെ ദൈവത്തിലുള്ള ആനന്ദത്തിന് മാറ്റുകൂട്ടി. മറ്റാരേയുംകാൾ അധികമായി മറിയം ദൈവത്തിന്റെ സ്വന്തമായി. അതിനാൽ യേശുവിനോട് കാര്യങ്ങൾ ആധികാരികമായി ആവശ്യപ്പെടുന്നതിന് മറ്റാരേയുംകാൾ കൂടുതൽ യോഗ്യതയുള്ളവളാവുകയും ചെയ്തു. മാത്രമല്ല, മരണമില്ലാത്ത ദൈവമായ തന്റെ അരുമപുത്രൻ കുരിശിൽ മരിക്കുന്നതും മറിയം കണ്ടുനിന്നു. ശരീരത്തിൽ യേശു ഏറ്റുവാങ്ങിയ മഹാപീഡകൾ കുരിശിൻ ചുവട്ടിൽ നിന്നുകൊണ്ട് അവൾ തന്റെ ഹൃദയത്തിൽ വഹിച്ചു. യേശുവിന്റെ രക്ഷാ കർമ്മങ്ങളോടുള്ള ഈ അതുല്യമായ ഐക്യംവഴി മറിയം രക്ഷിക്കപ്പെട്ടവരുടെയെല്ലാം അമ്മയായിത്തീർന്നു. ഒരു പുഷ്പത്തിന്റെ ദളങ്ങൾ വിരിയുംപോലെ ബൈബിളിലൂടെ ഇതൾ വിരിയുന്ന ഈ മരിയരഹസ്യങ്ങൾ ദൈവമാതാവിന്റെ സ്വർഗ്ഗാരോപണത്തെ സൗഗന്ധികമായി സാധൂകരിക്കുന്ന മഹാരഹസ്യങ്ങൾ കൂടിയാണ്.

## സ്വർഗ്ഗാരോപണം സഭാപാരമ്പര്യത്തിൽ

മറിയത്തിന്റെ സ്വർഗ്ഗാരോപണം ഒന്നാം നൂറ്റാണ്ടിൽ സമാരംഭിച്ച വിശ്വാസമാണ്. അക്കാലയളവിലെ പാരമ്പര്യമനുസരിച്ച് യേശുവിന്റെ സ്വർഗ്ഗാരോഹണശേഷം മറിയം ജറുസലേമിൽ ജീവിച്ചു. എല്ലാ അപ്പോസ്തലന്മാരും (വിശുദ്ധ തോമാശ്ലീഹാ ഒഴികെ) അവളോടൊപ്പം ഉണ്ടായിരുന്നു. മറിയം തന്റെ അവസാനനാളുകൾ വിശുദ്ധ യോഹന്നാൻ ശ്ലീഹായ്ക്കൊപ്പം എഫേസോസിൽ ചെലവഴിച്ചു. മൂന്നാം നൂറ്റാണ്ടിൽ എഴുതപ്പെട്ട നിത്യവിശ്രമത്തിന്റെ ഗ്രന്ഥം (Book of Repose) എന്ന പുസ്തകത്തിൽ മറിയത്തിന്റെ സ്വർഗ്ഗാരോപണ വിവരണമുണ്ട്. നാലാം നൂറ്റാണ്ടോടുകൂടി പൗരസ്ത്യ സഭകൾ ദൈവമാതാവിന്റെ ഉറക്കം (The Dormition of the Theotokos - The falling asleep of the Mother of God) എന്ന പേരിൽ സ്വർഗ്ഗാരോപണതിരുനാൾ ആചരിക്കുവാൻ തുടങ്ങി. പിന്നീട് ഓർത്തഡോക്സ് സഭകളും പ്രൊട്ടസ്റ്റന്റ് സഭകളിലെ ഏതാനം വിഭാഗങ്ങളും ലൂതറൻ സഭയും പ്രസ്തുത ആചരണത്തിൽ അണിചേർന്നു. ആംഗ്ലിക്കൽ സഭ പ്രഖ്യാപിക്കുന്നു: ദൈവമാതാവും നിത്യകന്യകയും പരിശുദ്ധാത്മാവിന്റെ ആലയവുമായ മറിയത്തിന്റെ വിശുദ്ധ ശരീരം മാലാഖമാർ സ്വർഗ്ഗത്തിലേക്ക് സംവഹിച്ചു. ലൂതറൻ സഭ അതിന്റെ തിരുനാളുകളുടെ പട്ടികയിൽ മാതാവിന്റെ സ്വർഗ്ഗാരോപണവും ഉൾപ്പെടുത്തി. ബൈസന്റയിൽ പാരമ്പര്യത്തിൽ മറിയം അവളുടെ ഉറക്കത്തിൽ ഈ ലോകത്തിൽ ജീർണ്ണിച്ചു പോയില്ലെന്നും പ്രത്യുത അവൾ ജീവന്റെ ഉറവിടത്തോടു സംയോജിക്കുകയാണ് ചെയ്തതെന്നും പറഞ്ഞ് പ്രാർത്ഥിക്കുന്നുണ്ട്. (ബൈസന്റയിൽ ആരാധനാക്രമം, ദൈവമാതാവിന്റെ ഉറക്കത്തിരുനാൾ, ആഗസ്റ്റ് 15) മറിയത്തിന്റെ മരണത്തെ ഉറക്കമായി കാണുന്ന പാരമ്പര്യം ശക്തമായിരുന്നെന്ന് ഇത് ദ്യോതിപ്പിക്കുന്നു. മറിയം മരിച്ചോ? എന്ന ചോദ്യത്തിന് A.D.377ൽ സലാമിസിലെ വിശുദ്ധ എപ്പിഫാനിയൂസ് നല്കിയ ഉത്തരം മറിയത്തിന്റെ കബറിടം ഭൂമിയിൽ ഒരിടത്തുമില്ല എന്നാണ്. മോശ മരിച്ചോ? എന്ന ചോദ്യത്തിന്, മോശ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടുവെന്ന അർത്ഥത്തിൽ, മോശയുടെ കബറിടം ഭൂമിയിൽ എവിടെയുമില്ലെന്നാണല്ലോ യഹൂദർ പറഞ്ഞിരുന്നത്. വിശുദ്ധർ സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടിരുന്നു. ഹെനോക്ക് ഉത്തമ ഉദാഹരണമാണ്. അവൻ വിശുദ്ധനായിരുന്നു, ദൈവത്തോടൊപ്പം നടന്നു. ദൈവത്തിന് പ്രിയങ്കരനായ ഹെനോക്കിനെ അവസാനം ആരും കണ്ടിട്ടില്ല. ദൈവം അവനെ എടുത്തു (ഉല്പ.5:24). ഈ അസാധാരണ സംഭവം ഹെബ്രായർക്കുള്ള ലേഖനം വിശദീകരിക്കുന്നുണ്ട്: വിശ്വാസം മൂലം ഹെനോക്ക് മരണം



കാണാതെ സ്വർഗ്ഗത്തിലേക്ക് സംവഹിക്കപ്പെട്ടു. ദൈവം അവനെ സംവഹിച്ചതുകൊണ്ട് പിന്നീട് അവൻ കാണപ്പെട്ടുമില്ല (11:5). സ്വർഗ്ഗസംവഹനത്തിന് മറ്റൊരു മകുടോദാഹരണം മഹാനായ ഏലിയാ പ്രവാചകന്റേതാണ്. അവർ (ഏലിയായയും. എലീഷായും) സംസാരിച്ചുകൊണ്ട് പോകുമ്പോൾ അതാ ഒരു ആഗ്നേയരഥവും ആഗ്നേയാശ്വങ്ങളും അവരെ വേർപെടുത്തി. ഏലിയാ ഒരു ചുഴലിക്കാറ്റിൽ സ്വർഗ്ഗത്തിലേക്ക് ഉയർന്നു. (2 രാജാ 2:11) ഏലീഷാ ദൃക്സാക്ഷിയായി നിന്ന് നിലവിളിച്ചു. മറ്റൊരു സ്വർഗ്ഗസംവഹത്തിലേക്ക് വെളിച്ചം വീശിക്കൊണ്ട് വിശുദ്ധ പൗലോസ് സ്ലീഹാ പഠിപ്പിക്കുന്നു: കർത്താവിന്റെ പ്രത്യാഗമനത്തിൽ ജീവിച്ചിരിക്കുന്നവരായി നമ്മിൽ അവശേഷിക്കുന്നവർ ആകാശത്തിൽ കർത്താവിനെ എതിരേൽക്കാൻ മേഘങ്ങളിൽ സംവഹിക്കപ്പെടും (1 തെസ.4:17). സ്വർഗ്ഗാരോപണം ചെയ്ത മോശയും ഏലിയായും യേശുവിന്റെ രൂപാന്തരവേളയിൽ പ്രത്യക്ഷപ്പെട്ടുവെന്നത് അതിശയകരമാണ്. അവർ മഹത്വത്തോടെ കാണപ്പെട്ടു വെന്നുമാത്രമല്ല യേശുവിനോട് സംസാരിക്കുകയും ചെയ്തു. പത്രോസും യാക്കോബും യോഹന്നാനും ഇവയെല്ലാം കാണുകയും വിസ്മയഭരിതരാവുകയും ചെയ്തു (ലൂക്ക. 9:30-32). ഇതുപോലെയല്ലേ സ്വർഗ്ഗാരോപിതയായ ദൈവമാതാവ് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രത്യക്ഷപ്പെടുകയും പലരോടും സംസാരിച്ച് അതാതുകാലഘട്ടത്തിനുയോജിച്ച സന്ദേശങ്ങൾ നൽകുകയും ചെയ്യുന്നത്.

മറിയം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നാൽ അവൾ മരിച്ചില്ലെന്നല്ല വിവക്ഷ. ഇതെപ്പറ്റി 1997 ജൂൺ 25-ാം തീയതിയിലെ പൊതുദർശനാവസരം അന്തോക്യായിലെ സെവെരൂസിനെ (Severus of Antioch, Antijulianistica, Beirut, 1931, 194F) ഉദ്ധരിച്ചുകൊണ്ട് വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പാ ചോദിച്ചു, ആദ്യം അടിസ്ഥാനമരണം സംഭവിക്കാതെ ഉത്ഥാനം സാധ്യമാകുന്നതെങ്ങനെ? (Without a preliminary death how could resurrection have taken place). സലാമിസിലെ എപ്പിഫാനിയൂസിന്റെ (310-403) അഭിപ്രായത്തിൽ മറിയത്തിന്റെ ഉറക്കം ആദരവ് അർഹിക്കുന്നു. അവളുടെ മരണം നൈർമല്യത്തിലായിരുന്നു. അവളുടെ കിരീടധാരണം കന്യകാത്വമായിരുന്നു. (Her falling asleep was with honour, her death in purity, her crown in virginity). സ്നേഹത്തിന്റെ സമ്മോഹനമായ സമർപ്പണമായി മറിയത്തിന്റെ ജീവിതാന്ത്യത്തെ കാണുന്ന പാരമ്പര്യം സഭയിൽ നിലനിന്നിരുന്നു. ഇതെപ്പറ്റി വിശുദ്ധ ഫ്രാൻസിസ് സാലസ് പ്രസ്താവിക്കുന്നത് ചിന്തോദ്ദീപകമാണ്: സ്നേഹത്തിന്റെ സംവഹനമാണ് മറിയത്തിന്റെ മരണം. സ്നേഹത്തിൽ മരിക്കുക, സ്നേഹത്തിൽനിന്ന് മരിക്കുക, സ്നേഹത്തിലൂടെ മരിക്കുക - in love, from love and through love- ഇതാണ് മറിയത്തിൽ സംഭവിച്ചത് (Treatise on the love of God , ആഗ. 7, രവ.1214)

യേശു ഉത്ഥാനത്താൽ മനുഷ്യവംശത്തിനു തുറന്നു കൊടുത്ത(ഉത്ഥാന) വാതിൽ വഴി മറിയം തന്റെ ഉറക്കത്തിലൂടെ സ്വർക്ഷത്തിലേക്ക് സംവഹിക്കപ്പെട്ട ശരീരത്തിന്റെ ഉയിർപ്പിൽ വിശ്വസിക്കുന്ന ഏവർക്കും അത് മുൻകുറിയും പ്രത്യാശയുമായി പ്രശോഭിക്കുന്നു.

## സ്വർഗ്ഗാരോപണം സഭാചരിത്രത്തിൽ

ദൈവമാതാവിന്റെ സ്വർഗ്ഗാരോപണ സത്യങ്ങൾ സഭാചരിത്രത്താളുകളിൽ പ്രകാശിതമായിരിക്കുന്നു എന്നത് ശ്രദ്ധേയമാണ്. 4-ാം നൂറ്റാണ്ടുവരെയുണ്ടായ വിശ്വാസ സത്യ പരിണാമങ്ങൾ പാരമ്പര്യപാതയിൽ കണ്ടതാണല്ലോ. അഞ്ചും ആറും നൂറ്റാണ്ടുകളിൽ ദൈവമാതാവിന്റെ മരണം, ഉത്ഥാനം, സ്വർഗ്ഗാരോപണം ഇവ അനുസ്മരിക്കുവാൻ ഡൊർമീസിയോ (Dormition of the Mother of God) തിരുനാൾ പൗരസ്ത്യ സഭകൾ ആഘോഷിച്ചിരുന്നത് സ്മരണീയമാണ്. ആറാം നൂറ്റാണ്ടിൽ ടൂർസിലെ ഗ്രിഗറി പഠിപ്പിച്ചു. ദൈവമാതാവിന്റെ ശരീരം സ്വർഗ്ഗത്തിലേക്ക് സംവഹിച്ചു. അവിടെ ആത്മാവോടു ചേർക്കപ്പെട്ടു. നിത്യാനന്ദത്തിൽ പങ്കുചേരുകയും ചെയ്തു. സിറിയൻ, അലക്സാണ്ഡ്രിയൻ സഭകളിൽ ആറാം നൂറ്റാണ്ടിൽതന്നെ സ്വർഗ്ഗാരോപണ തിരുനാളിന് ഒരുക്കമായി പ്രത്യേക

പ്രാർത്ഥനകൾ നടത്തിയിരുന്നു. സന്യാസവൈദികനും സുവർണ്ണപ്രഭാഷകനും വേദപാരംഗതനുമായിരുന്ന സിറിയയിലെ വിശുദ്ധ ജോൺ ഡമഷീൻ(675-749) പ്രസ്താവിച്ചു. മറിയത്തിന്റെ ആത്മാവ് അമലോത്ഭവ ശരീരത്തിൽനിന്ന് വേർപെട്ടെങ്കിലും അത് മരണമേഖലയിൽ നിന്നില്ല, ജീർണിച്ചു ദ്രവിച്ചില്ല, ഭൂമിയിൽ ഉപേക്ഷിക്കപ്പെട്ടില്ല. പ്രത്യുത സ്വർഗ്ഗസിംഹാസനത്തിലേക്ക് സംവഹിക്കപ്പെട്ടു . ആഡ്രിയൻ മാർപാപ്പ (772 -795) റോമായുടെ മഹാനായ ചാൾസ് രാജാവിന് 8-ാം നൂറ്റാണ്ടിൽ അയച്ച കത്ത് പ്രസിദ്ധമായ ചരിത്രരേഖയാണ്. ഗ്രിഗോറിയൻ കൂദാശ (Sacramentarium Gregoriarum) എന്ന് നാമകരണം ചെയ്യപ്പെട്ടിരിക്കുന്ന പ്രസ്തുത രേഖയിൽ മാർപാപ്പ പ്രതിപാദിച്ചു. ഓ ദൈവമേ, മനുഷ്യനായി അവതരിച്ച ഞങ്ങളുടെ കർത്താവും നിന്റെ ഏകജാതനുമായവന് ജന്മം നൽകിയ ദൈവമാതാവ് ഐഹികമായി മരിച്ചെങ്കിലും മരണജീർണ്ണതയ്ക്ക് വിധേയയായില്ല. ആ മഹത്ദിവസം സ്മരിക്കുന്ന മഹോത്സവം ഞങ്ങൾക്ക് സപൂജ്യമാണ് . എട്ടാം നൂറ്റാണ്ടിൽ തന്നെ വിശുദ്ധ ജർമൈൻ കോൺസ്റ്റാന്റിനോപ്പിളിലും വിശുദ്ധ ഡമഷിൽ മദ്ധ്യപൂർവദേശങ്ങളിലെ മറ്റ് സ്ഥലങ്ങളിലും സ്വർഗ്ഗാരോപണ തിരുനാൾ പ്രചരിപ്പിച്ചു. പതിമൂന്നാം നൂറ്റാണ്ട് ആയപ്പോഴേക്കും പൗരസ്ത്യ, പാശ്ചാത്യ സഭകളിൽ ഒന്നുപോലെ ഈ തിരുനാൾ ആഘോഷിച്ചു തുടങ്ങി.

ഒന്നാം നൂറ്റാണ്ടിൽതന്നെ ജനഹൃദയങ്ങളിൽ ആരംഭിച്ച് വളർന്ന് വികാസം പ്രാപിച്ച ദൈവമാതാവിന്റെ സ്വർഗ്ഗാരോപണമെന്നസത്യം 1950 നവംബർ 1-ാം തീയതി ആർക്കും നിരസിക്കാനാവാത്ത ഒരു വിശ്വാസസത്യമായി പ്രഖ്യാപിക്കാനുണ്ടായ പ്രത്യേക ചരിത്രമുഹൂർത്തം ശ്രദ്ധിക്കേണ്ടതാണ്. 1939 മുതൽ 1945 വരെയാണല്ലോ രണ്ടാം ലോകമഹായുദ്ധം നടന്നത്. ഹിറ്റ്ലറും നാസിപ്പടയും 70 ലക്ഷത്തോളം യഹുദരെ കൊന്നൊടുക്കി, മറ്റ് വംശജരെ വേറെയും. രാജ്യങ്ങളും പ്രത്യയശാസ്ത്രങ്ങളും മനുഷ്യവർഗത്തിന്റെ മേൽ നടത്തിയ സംഹാരതാണ്ഡവം വർണ്ണനാതീതമാണ്. മനുഷ്യന്റെ അന്തസിനും സംസ്കാരത്തിനും വലിയ ഗ്ലാനി സംഭവിച്ചു. മനുഷ്യാന്തസും, മനുഷ്യമഹത്വവും ഉയർത്തിപ്പിടിക്കുവാൻ 12-ാംപീയൂസ്പാപ്പ 1946-ൽ ദൈവവാഹകയായ കന്യകാമറിയം (Deiparae Virginis Mariae) എന്ന തിരുവെഴുത്ത് എല്ലാ മെത്രന്മാർക്കും അയച്ചു കൊടുത്താവശ്യപ്പെട്ടു: മനുഷ്യന്റെ മഹനീയതയിലെക്കു വിരൽചൂണ്ടുന്ന ദൈവമാതാവിന്റെ സ്വർക്ഷാരോപണം എന്ന സഭയിൽ നിലനില്ക്കുന്ന സത്യം സഭയുടെ ഒരു വിശ്വാസസത്യമായി പ്രഖ്യാപിക്കണമോയെന്ന് വൈദികരുടെയും ദൈവജനത്തിന്റെയും വിജ്ഞാനത്തിലും വിവേകത്തിലും സംഘാത്മകമായി ചർച്ചചെയ്ത് എത്തിച്ചേരുന്ന തീരുമാനം അറിയിക്കണം . സഭ മുഴുവൻ നാലുവർഷം ഗൗരവമായി നടത്തിയ പഠനത്തിനും ചർച്ചയ്ക്കും ശേഷം വിശ്വാസസത്യമായി പ്രഖ്യാപിക്കണമെന്ന് ഏകകണ്ഠമായാണ് ആവശ്യപ്പെട്ടത്. ഇപ്രകാരം സഭയുടെ സംഘാത്മകമായ തീരുമാനത്തിന്റെയും, മനുഷ്യവംശമാകുന്ന കുടുംബത്തിന്റെയും മനുഷ്യശരീരമാകുന്ന ദൈവാലയത്തിന്റെയും മഹത്വത്തിനുതകുമെന്ന തന്റെ നിഗമനത്തിന്റെയും വെളിച്ചത്തിലാണ് ദൈവമാതാവിന്റെ സ്വർഗ്ഗാരോപണം എന്ന വിശ്വാസസത്യം 1950 നവംബർ 1-ാം തീയതി 12-ാം പീയൂസ് മാർപാപ്പ ഔദ്യോഗികമായി പ്രഖ്യാപിച്ചത്. കർത്താവിന്റെ മരണവിനാഴികയിൽ ലഭിച്ച നവീന നിയോഗമനുസരിച്ച് രക്ഷിക്കപ്പെട്ട സകലരുടെയും അമ്മയായിത്തീർന്ന ദൈവമാതാവ്, ഇന്നു സ്വർഗ്ഗാരോപിത രാജ്ഞിയായി വിരാജിച്ചുകൊണ്ട് തന്റെ വൈവിദ്ധ്യമാർന്ന പ്രത്യക്ഷപ്പെടലുകളും സന്ദേശങ്ങളും വഴി പലവിധ പാരതന്ത്ര്യങ്ങളിലും അടിമത്വങ്ങളിലും വീണുഴലുന്ന സകലരെയും നിത്യമായ സ്വാതന്ത്ര്യത്തിലേക്കും ശാശ്വതമായ സമാശ്വാസത്തിലേക്കും നിരന്തരം കൈപിടിച്ചുയർത്തുന്നു.

## ഉപകാരസ്മരണ

ഉപകാരസ്മരണ



**ലിസി നാലാഞ്ചിറ**





ധ്യാനം

# ഞങ്ങളെ പ്രലോഭനത്തിൽ ഉൾപ്പെടുത്തരുതേ.! ഞങ്ങളെ പ്രലോഭനത്തിൽ ഉൾപ്പെടാൻ അനുവദിക്കരുതേ.!



റവ. ഫാ. ജോൺസൺ ചരിവുകാലായിൽ



ഈശോ പഠിപ്പിച്ച പ്രാർത്ഥനയിൽ ഈ വ്യത്യാസത്തിന്റെ അർത്ഥം വളരെ പ്രധാനപ്പെട്ടതാണ്. അതേപ്പറ്റി വലിയ തർക്കങ്ങൾ നടക്കുന്നു. പ്രാർത്ഥിക്കുമ്പോൾ അറിയേണ്ട ഈ വ്യത്യാസം അടിസ്ഥാന ക്രിസ്തീയ വിശ്വാസത്തിന്റേതായതുകൊണ്ടാണ്. ബൈബിൾ പണ്ഡിതന്മാരും ദൈവശാസ്ത്രജ്ഞന്മാരും ഒക്കെയായി ആലോചിച്ചും, ധ്യാനിച്ചും, പരിശുദ്ധ കത്തോലിക്കാ സഭയുടെ തലവൻ പ. ഫ്രാൻസിസ് പാപ്പാ, ഒരു വ്യത്യാസം വരുത്തുന്നത്. പ്രത്യക്ഷതയിൽ പെട്ടെന്ന് മാറ്റത്തിന്റെ അർത്ഥം മനസ്സിലാകാതെ പോകാം.

വിശ്വാസ സത്യങ്ങളെ, പ്രത്യേകിച്ചും വിശ്വാസ രഹസ്യങ്ങളെ അതാചരിക്കും വിധം പ്രകടിപ്പിക്കാൻ ഒരു ഭാഷ കൊണ്ടും സാധ്യമല്ല. അതുകൊണ്ട് സഭാപിതാക്കന്മാർ അതിനെ അനുഭവാത്മക അറിവ് (Apoptastic knowledge, Experientical knowledge) എന്നു പറയും. ഏതു ബന്ധവും, അതിൽ ഉൾപ്പെട്ടവർക്കുപോലും അതിന്റെ പൂർണ്ണ അർത്ഥത്തിൽ മനസ്സിലാവാത്തതുപോലെ ദൈവവുമായുള്ള ബന്ധവും പൂർണ്ണ അർത്ഥത്തിൽ നമുക്ക് മനസ്സിലാവില്ല. കാരണം ദൈവം ആയിരിക്കും വിധം ആർക്കും അവിടുത്തെ അറിയില്ല തന്നെ. പുതിയ നിയമം എഴുതപ്പെട്ടത് ഗ്രീക്കു ഭാഷയിലാണ്. ഓരോ ഭാഷയ്ക്കും അതിന്റേതായ പരിമിധികളുണ്ട്. ആത്മീക അനുഭവങ്ങളെ ഒരു ഭാഷയിൽ അവതരിപ്പിക്കാൻ ശ്രമിക്കുമ്പോഴും അതങ്ങനെ തന്നെയാണ്. ക്രിസ്തു പഠിപ്പിച്ച പ്രാർത്ഥന അതെഴുതപ്പെട്ട കാലം ക്രിസ്തുവിനുശേഷം അനേകം വർഷങ്ങൾക്കുശേഷമാണ് അത് പല ഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെട്ടത്. ഒരു ഭാഷയിൽ നിന്നും വേറൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെടുമ്പോൾ എഴുതപ്പെട്ട ഭാഷയുടെ ആന്തരിക ചൈതന്യം മുഴുവൻ മറ്റൊരു ഭാഷയിൽ വരണമെന്നില്ല. ഇവിടെ ചർച്ച ചെയ്യപ്പെടുന്ന വിഷയം ആയതുകൊണ്ടു തന്നെയാണ് മാറ്റം പലർക്കും അത് ഇതു വരെയും മനസ്സിലായിട്ടില്ല. അല്ലെങ്കിൽ അതിന്റെ ഗൗരവം മനസ്സിലാക്കുന്നില്ല.

**ഇവിടെ നാം മനസ്സിലാക്കേണ്ടത്:**

**1. ദൈവം ആരേയും പരീക്ഷിക്കുന്നില്ല (പ്രലോഭനങ്ങളിൽ ഉൾപ്പെടുത്തുന്നില്ല)**

നമ്മെ പരീക്ഷിച്ച് അറിയേണ്ട ഒരു കാര്യം ദൈവത്തിനില്ല. എല്ലാം നന്നായറിയുന്നവൻ നമ്മെ ഒന്ന് പരീക്ഷിക്കേണ്ട

ആവശ്യമില്ല. ദൈവത്തെപ്പറ്റിയുള്ള നമ്മുടെ വിശ്വാസത്തിനെതിരായ ഒന്നാണത്. മനുഷ്യനെ പരീക്ഷിക്കുന്നു എന്ന ചിന്ത പലതരത്തിൽ നമ്മുടെ ഇടയിലുണ്ട്. അത് തെറ്റാണ്. "ദൈവമെ നീ എന്തിനാണിങ്ങനെ എന്നെ പരീക്ഷിക്കുന്നത്..." എന്ന് പലരും ചോദിക്കുന്നത് നാം കേണ്ടിട്ടുണ്ടാവും. അങ്ങനെ ദൈവം ചെയ്യില്ല. പരീക്ഷിച്ചിട്ടു വേണം ദൈവത്തിനെന്നെ അറിയാനെങ്കിൽ ആ കാഴ്ചപ്പാടിൽ ഗൗരവമേറിയ അപാകതയുണ്ട്. എന്റെ വാക്കുകൾ കേൾക്കുന്നവൻ അവ പാലിക്കുന്നില്ലെങ്കിൽ ഞാൻ അവനെ വിധിക്കുന്നില്ല. കാരണം ഞാൻ വന്നിരിക്കുന്നത് ലോകത്തെ വിധിക്കാനല്ല രക്ഷിക്കാനാണ്." (യോഹ 12:48) വീണ്ടും യോഹന്നാൻ 3, 17-ൽ "ദൈവം തന്റെ പുത്രനെ ലോകത്തിലേക്ക് അയച്ചത്, ലോകത്തെ ശിക്ഷയ്ക്ക് വിധിയ്ക്കാനല്ല. പ്രത്യുത അവൻ വഴി ലോകം രക്ഷപ്രാപിക്കാനാണ്." ഈ ലോകത്ത് ജീവിക്കുമ്പോൾ നമുക്ക് ചുറ്റും ധാരാളം ആകർഷങ്ങളുടെ വഴികളുണ്ട്. പഞ്ചേന്ദ്രിയങ്ങളിലൂടെ നമ്മെ ആകർഷിച്ച്, നമ്മുടെ നിണ്ടു നിൽക്കുന്ന സമാധാനവും, ആനന്ദവും ഇല്ലാതെ ആകുന്ന ആ വഴിയെല്ലാം തിന്മയുടേതാണ്, പൈശാചികമാണ് അപ്പോൾ.

### 2. പ്രലോഭകൻ പിശാചാണ്, ദൈവമല്ല

പ്രലോഭനങ്ങളെ എങ്ങനെ ജയിക്കണമെന്ന് യേശു പ്രലോഭനങ്ങളെ നേരിട്ടുകൊണ്ട് നമ്മെ പഠിപ്പിക്കുന്നുണ്ട്. ലൂക്ക 4,1-11. ഇവിടെ പിശാചാണ് പരീക്ഷകൻ. തികച്ചും മനുഷ്യന് ആവശ്യമെന്ന് തോന്നുന്ന 3 പരീക്ഷണ വിഷയങ്ങളാണ് ക്രിസ്തുവിന്റെ പ്രലോഭനം. അതെപ്പോഴും, എന്നും നമ്മുടെ മുമ്പിലുണ്ട്. അവയെ നേരിടേണ്ടതെങ്ങനെയെന്നും പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ ഇന്ന് നാം അവിടെയെല്ലാം തോറ്റിരിക്കുന്നു. ദൈവം മനുഷ്യനെ പരീക്ഷിക്കുന്നില്ലാത്തതുകൊണ്ട് അങ്ങനെ പ്രാർത്ഥിക്കേണ്ടകാര്യമേയില്ല. പിന്നെ പരീക്ഷകൾ ആശയക്കുഴപ്പം സൃഷ്ടിക്കുമ്പോൾ ആരാണോ അത് ഉണ്ടാക്കുന്നത് അവരോടാണ് നാം പറയേണ്ടത്. അങ്ങനെ വന്നാൽ പിശാചുമായി ഒരു സംവാദമല്ലേ അത്? അതിന് നാം തയ്യാറാകണോ? പ്രലോഭനങ്ങളിൽ ഉൾപ്പെടുത്തല്ലേയെന്ന് അവനോട് പറയണോ. വേണ്ട, പകരം നാം പ്രാർത്ഥിക്കണം. കർത്താവേ ഞങ്ങൾക്ക് ചുറ്റും പ്രലോഭനങ്ങളുണ്ട്. അങ്ങനെ സംഘർഷങ്ങൾ അനുഭവിക്കുന്ന, ഞങ്ങളെ അതിന് വിട്ടുകൊടുക്കാതെ നോക്കിക്കൊള്ളണമെ. അതാണ് മാറ്റത്തിന്റെ അർത്ഥം. ഞങ്ങൾക്കു തന്നെ അതിനെ നേരിടാനുള്ള ബലം ഇല്ല. അതുകൊണ്ട് നോക്കിക്കൊള്ളണെ എന്ന് സമർപ്പണത്തിന്റേതാണാ പ്രാർത്ഥനയെന്ന് തിരിച്ചറിയുകയാണ് മാറ്റത്തിലൂടെ.

### 3. ലോകത്തിലെ ഞെരുക്കം

ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല (യോഹ 14-8). "നിങ്ങളുടെ ദു:ഖം സന്തോഷമായി മാറും" (യോഹ 16-21) "അവർ എന്നെ പീഡിപ്പിച്ചെങ്കിൽ നിങ്ങളെയും പീഡിപ്പിക്കും" (യോഹ 15-20). അപ്പോൾ ഞെരുക്കങ്ങളുടെ നേരത്ത് വേണ്ട ബലത്തെ കിട്ടാൻ ദൈവമുമ്പിലുള്ള സമർപ്പണമാണത്. ഞങ്ങളെ പ്രലോഭനങ്ങളിൽ ഉൾപ്പെടാൻ അനുവദിക്കരുതെ. നമ്മുടെ ബലഹീനതയെ അറിയുകയും, ദൈവത്തിന്റെ ബലത്തെ സ്വീകരിച്ച് അംഗീകരിക്കുകയുമാണിവിടെ.

വീണ്ടും, പരീക്ഷകൾ ഉണ്ടാകുമ്പോൾ, അത് നമ്മെത്തന്നെ തിരിച്ചറിയാനുള്ള നേരമാണ്. കൂടുതൽ ബലം വേണമെന്നറിയാൻ എവിടെയൊക്കെ ചായുന്നു ആശ്വാസത്തിനായി എന്ന് തിരിച്ചറിയാൻ. പ്രതികൂല സാഹചര്യങ്ങളെ നമ്മെ തളർത്തുന്നോ, അതോ വിശ്വാസത്തിൽ ഇത്തിരികൂടി ബലം പ്രാപിക്കുന്നോ. ഓരോ പ്രതിസന്ധിയും ഇത്തിരികൂടി നമ്മെ വളർത്തുന്നതാകണം ശക്തിപ്പെടുത്തുന്നതാകണം.

### 4. ദൈവീക രഹസ്യങ്ങൾ...

ദൈവത്തെപ്പറ്റിയുള്ള മനുഷ്യന്റെ അറിവ് ഒരിക്കലും പൂർണ്ണമാകില്ല. അതുകൊണ്ടാണ് അവയെ രഹസ്യങ്ങൾ (mysteries) എന്ന് പറയുന്നത്. ക്രിസ്തുസംഭവ വെളിച്ചത്തിൽ അത് വെളിവായിക്കൊണ്ടേയിരിക്കും. ക്രിസ്തു വചനങ്ങളുടെ അർത്ഥവും അങ്ങനെയായിരിക്കും. അത് കാലോചിതമായി വ്യാഖ്യാനിച്ചു നൽകാനുള്ള അധികാരമാണ് പരിശുദ്ധാത്മാവിൽ സഭയ്ക്ക് നൽകിയിരിക്കുന്നത്. പഠിപ്പിക്കാനുള്ള അധികാരം (ദൗത്യം-mission) ചെയ്യുന്ന പ്രവൃത്തിയിൽ എപ്പോഴും അപാകതകൾ വരും. ദൈവിക വിഷയങ്ങൾ കൈകാര്യം ചെയ്യുമ്പോഴും മാനുഷികമായ തെറ്റുകൾ വരാം. പരിശുദ്ധാത്മ പ്രേരിതയാൽ സഭ കാലാകാലങ്ങളിൽ അത് തിരുത്തുന്നതിന്റെ ചരിത്രമാണ് സഭയുടെ ചരിത്രം. അപ്പോൾ ദൈവിക രഹസ്യങ്ങൾ, അല്ലെങ്കിൽ വിശ്വാസ സത്യങ്ങളെ വ്യാഖ്യാനിക്കാനും, പഠിപ്പിക്കാനുമുള്ള അധികാരം സഭയ്ക്കാണ്. കാലാകാലങ്ങളിൽ സഭാനേതൃത്വത്തിലൂടെ



പരിശുദ്ധാത്മാവ് ആ ദൗത്യം നിർവ്വഹിച്ചു കൊണ്ടേയിരിക്കും. കാലാകാലങ്ങളിൽ മാറിവരുന്ന മനുഷ്യന്റെ ചിന്തകൾ അനുസരിച്ച് വിശ്വാസ സത്യങ്ങളെപ്പറ്റിയുള്ള വ്യാഖ്യാനങ്ങൾക്കും മാറ്റം ആവശ്യമാണ്. സാമൂഹിക, സാംസ്ക്കാരിക മാറ്റങ്ങൾ അനുസരിച്ച് വിശ്വാസ സത്യങ്ങൾ വ്യാഖ്യാനിക്കപ്പെടുകതന്നെ വേണം. വിശ്വാസ സത്യങ്ങളെപ്പറ്റിയുള്ള സഭയുടെ വ്യാഖ്യാനങ്ങൾ കാലോചിതമായി സമൂപിച്ചെങ്കിലെ നമുക്കത് മനസ്സിലാകൂ. പരിശുദ്ധാത്മാവ് നമ്മുടെ ഹൃദയങ്ങളെ സജ്ജമാക്കാതിരുന്നാൽ നമുക്കത് മനസ്സിലാകാതെ പോകും. അങ്ങനെ മനസ്സിസലാകാതെ പോയ ധാരാളം

വിശ്വാസവിഷയങ്ങളാണ് സഭയിലെ ഭിന്നിപ്പുകൾക്കൊക്കെ കാരണം.

### 5. ഇതുവരെ പ്രാർത്ഥിച്ചിരുന്നതോ

പ്രാർത്ഥന, ദൈവുമായുള്ള സംഭാഷണമാണ്. അതിന് വാക്കുകൾ പോലും ആവശ്യമില്ല. വാക്കുകൾ നമുക്കുവേണ്ടിയാണ്. ദൈവത്തിന് നമ്മുടെ വാക്കുകൾ ആവശ്യമില്ല. കർത്താവ് പഠിപ്പിച്ച പ്രാർത്ഥന തന്നെ പ്രാർത്ഥിക്കുന്നവന്റെ മനോഭാവത്തെ കുറിക്കുന്നതാണ്. നമ്മുടെ സമർപ്പണത്തിന്റെ ഭാവമാണ് ആ വാക്കുകളെല്ലാം. ദൈവമുമ്പിൽ ഒരുവൻ ആയിരിക്കേണ്ട മനോഭാവമാണ് ആ വാക്കുകളുടെ ചൈതന്യം. ഒന്നും പറയാതെ എല്ലാം അറിയുന്നവന്റെ മുമ്പിൽ നിൽക്കുമ്പോൾ നമുക്കുണ്ടാകേണ്ട മാറ്റം എന്താണെന്നതാണതിന്റെ വെളിപാട്. ഗ്രീക്കു ഭാഷയിൽ നിന്നും അനേകഭാഷകളിലേക്ക് വിവർത്തനം ചെയ്യപ്പെടുമ്പോൾ പലപ്പോഴും പലയിടത്തും തെറ്റുകൾ വരാം. അങ്ങനെയുള്ള തെറ്റുകൾ പലപ്പോഴും തിരുത്തപ്പെടുന്നുണ്ട്. ഇനിയും അങ്ങനെ തിരുത്തലുകൾ സഭ നടത്തും. അതിന്റെ അർത്ഥം അതായിരിക്കും വിധം പ്രാർത്ഥനാപൂർവ്വം വിശ്വാസ സമൂഹം അംഗീകരിക്കുകയും വേണം. ഗൗരവമേറിയ ചില തെറ്റുകൾ മനസ്സിലാക്കുമ്പോഴാണ് അവ തിരുത്തപ്പെടണം എന്ന് സഭ ആഗ്രഹിക്കുന്നത്. പ്രാർത്ഥനയിലുള്ള ഈ തെറ്റ് ഗൗരവമുള്ളതുകൊണ്ടാണ് അവിടെ ഈ തിരുത്തൽ ആവശ്യമാണെന്ന് സഭ ആഗ്രഹിക്കുന്നത്. അതുകൊണ്ട് ഇതുവരെ പ്രാർത്ഥിച്ചതെല്ലാം തെറ്റായിപ്പോയി എന്നല്ല. കാരണം പ്രാർത്ഥിക്കുന്നവന്റെ മനോഭാവം അറിയുന്ന ദൈവതിരുമുമ്പിൽ, പ്രാർത്ഥനയുടെ വാക്കുകളിലെ തെറ്റൊന്നും ഗണിക്കപ്പെടുകയെ ഇല്ല. എന്നാൽ സഭ അത് സഭ അത് ചൂണ്ടിക്കാണിക്കപ്പെടുന്ന നേരം മുതൽ വിശ്വാസികൾ അത് സ്വീകരിക്കുക തന്നെ വേണം. സഭ ചൂണ്ടിക്കാണിച്ച് തിരുത്തിക്കഴിഞ്ഞാൽ വീണ്ടും ആ തെറ്റ് തുടർന്നു കൊണ്ടേയിരുന്നാൽ അത് ഗൗരവമേറിയ കാര്യം തന്നെയാണ്.

### 6. ക്രിസ്തു ഉത്തരം

ദൈവം ആരെന്ന ചോദ്യത്തിന്റെ മനുഷ്യന് മനസ്സിലാകുന്ന ദൃശ്യവൽക്കരിക്കപ്പെട്ട ഉത്തരമാണ് ക്രിസ്തു. അവിടുന്ന് പറഞ്ഞ കാര്യങ്ങളെല്ലാം, ചെയ്ത കാര്യങ്ങളെല്ലാം ആ ഉത്തരത്തിന്റെ അടിസ്ഥാനത്തിലാണ് മനസ്സിലാക്കി അറിയേണ്ടത്. ദൈവത്തെപ്പറ്റിയുള്ള എല്ലാ തെറ്റായ ധാരണകളും ഈ അറിവിന്റെ പശ്ചാത്തലത്തിൽ തിരുത്തപ്പെടുകയും, പുനർ വിചിന്തനം ചെയ്യപ്പെടുകയും വേണം. കാലാകാലങ്ങളോളം ഇത് സഭയുടെ ദൗത്യം ആയി തുടരുകയും ചെയ്യും. അങ്ങനെ തന്നെ ആയിരിക്കണമെന്നതും സ്വർഗ്ഗത്തിന്റെ നിയമമാണ്. സഭയ്ക്ക് സ്വർഗ്ഗം നൽകിയിരിക്കുന്ന അധികാര പ്രകാരം കാലാകാലങ്ങളിൽ നൽകുന്ന നിർദ്ദേശങ്ങൾ പ്രാർത്ഥനാപൂർവ്വം വിശ്വാസി സമൂഹം സ്വീകരിക്കേണ്ടതാണ്. അതിനോട് മറുതലിക്കുന്നത് ദൈവികമല്ല. പൈശാചികം തന്നെയാണ്. ദൈവതിരുമുമ്പിൽ സമർപ്പിച്ചുകൊണ്ട് "പരീക്ഷകളിൽ ഉൾപ്പെടാൻ ഞങ്ങളെ അനുവദിക്കരുതേ" എന്നുപറയാതിരിക്കാനുള്ള പൈശാചക ശക്തിയാണതിനു പിന്നിൽ എന്നു തന്നെ നാം തിരിച്ചറിയണം. വിശ്വാസസംബന്ധമായ ഒരു പിഴവ് ചൂണ്ടിക്കാണിച്ച സഭയുടെ തലവൻ തരുന്ന തിരുത്തൽ സ്വീകരിക്കാതിരിക്കുന്നതിനുള്ള പ്രേരണ തരുന്നത് തിന്മയുടെ ആത്മാവാണ്. "ഞങ്ങൾ പഴയതുപോലെ പ്രാർത്ഥിക്കൂ" എന്ന് ഇനിയും പറഞ്ഞാൽ അത് ഗുരുതരമായ പിഴവാണ്.കാരണം സഭ തെറ്റ് തിരുത്തിക്കഴിഞ്ഞപ്പോൾ തന്നെ അത് അംഗീകരിക്കാനുള്ള ഉത്തരാവാദിത്വം വിശ്വാസി സമൂഹത്തിനുണ്ട്. എക്കാലത്തുമുള്ള സഭയുടെ പ്രബോധന ദൗത്യം തന്നെയാണത്. അതിനോട് മറുതലിക്കുന്നതു കാണുമ്പോൾ തന്നെ, അത് തിന്മയുടെ ശക്തിയാണെന്ന് വിശ്വാസി സമൂഹം ഓർക്കണം.



BOOK REVIEW

# To Grow and Flourish:

## The Philosophical, Psychological, Moral and Religious Perspectives on Education

**Rev. Fr. Ethel Anarado, Ph.D., New York**



ബഥനി ആശ്രമാംഗം റവ. ഫാ. ഫ്രാൻസിസ് ഒ. ഐ. സി. എഴുതിയ
To Grow and Flourish എന്ന പുസ്തകം അത്യഭിവന്ദ്യ കാതോലിക്കാ ബാവ പ്രകാശനം ചെയ്യുന്നു.

In his work, To Grow and Flourish: The Philosophical, Psychological, Moral and Religious Perspectives on Education, Rev. Dr. Francis Samuel OIC in a masterly fashion explores the length and breadth of education and its impact on humanity as a very important tool for a person to fully realize his or her potentials. The work seeks to provide a veritable handbook (vade mecum) not only to the students and teachers, but also to anyone interested in delving deep into understanding the mechanics and structures of a human intellectual capacity, and how we can grow and flourish to become the best versions of ourselves, in line with the assertion of St. Irenaeus of Lyons: 'glory of God is human being fully alive.' In this way can our potentials as human beings be fully realized, nay, able to transform the world.

True to fact, a well-educated person is a well-grounded person, and this involves a person in all aspects of a holistic individual. It is for this that our author in this work goes a long way in exploring the psycho-social and ethical dynamics of education. He argues and defends vigorously the view that education is all about growth and flourishing. Leaning strongly on psychologists, philosophers and educators, he taps into the strengths and weaknesses of their theories as he evaluates how they formulate the major principles of our great educational enterprise.

On a personal note, these pages provide a refresher course for me on my philosophy, psychology and education programs. One good special thing about the philosophical analyses given is that Thomas Aquinas who became a leading voice in shaping our Contemporary Thought and Christian intellectual thought-process today had a deep leaning on Aristotle, who himself was a student of Plato. So, it seems like a cyclic influence. Thomas argues that the major aim of education is the perfection of the human being. And the ultimate goal that forms a terminus ad quem (Final destiny) is union with God at the end. This is also in tune with arguments of John Dewey for whom education is for growth and development.

Paging through behaviorism of B. F. Skinner to the humanistic approach of Maslow's hierarchy of needs, we see the educational dynamics that are evident in the psychological analyses of these men. In the cognitive theories of learning, the author goes deep in making easy to understand Jean Piaget's developmental psychology--a theory that addresses how a child's thought-process develops through different stages in life. Not to be neglected in this review is the nature-nurture controversy that seeks to argue whether a development is predetermined by one's biology and heredity or if it is affected by one's experience and environmental factors. In toeing the line of many psychologists, we see how the dialectics of the nature-nurture issues complement each other.

In the last chapter, based on his analyses of different schools of thought in philosophy, psychology, morality and religion, the author envisages an educational vision that is relevant for the 21st Century. In the ninth chapter, he argues that the Servant of God Mar Ivanios was such a visionary.

In short, the author proposes, in a profound way, how to lean on education and knowledge in order to enhance our humanness, nay, grow and flourish to the best of our abilities to become a reflection of God's image and likeness. I recommend this work to all.

*P.S. This book is available in St. Ignatius Centre, Pattom; Bethany Book Centres, Nalanchira and Thiruvalla.*

NEWS



# ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ 66-ാം ഓർമ്മപ്പെരുന്നാൾ

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ 66-ാം ഓർമ്മപ്പെരുന്നാൾ 2019 ജൂലൈ 15-ന് ആഘോഷിച്ചു. ഓർമ്മപ്പെരുന്നാൾ ആഘോഷത്തിന്റെ ഒരുക്കമായി ജൂലൈ ഒന്നു മുതൽ പതിനാലു വരെയുള്ള ദിവസങ്ങൾ തീർത്ഥാടന- പ്രാർത്ഥനാദിനങ്ങളായി ആചരിച്ചു. ഈ ദിവസങ്ങളിൽ പട്ടം സെന്റ് മേരീസ് കത്തീഡ്രലിലുള്ള ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ കബറിങ്കൽ പ്രത്യേക പ്രാർത്ഥനശുശ്രൂഷകൾ നടത്ത പ്പെട്ടു. എല്ലാ ദിവസവും രാവിലെ 9.00 മണി മുതൽ വിവിധ പ്രാർത്ഥനാകൂട്ടായ്മകളുടെ നേതൃത്വത്തിൽ കബറിങ്കൽ പ്രാർത്ഥനാ ശുശ്രൂഷകൾ നടന്നു. വൈകിട്ട് 5.15-ന് സന്ധ്യാനമസ്കാരവും വി. കുർബാനയും ധൂപപ്രാർത്ഥനയും നേർച്ച വിളമ്പും ഉണ്ടായിരുന്നു.

ജൂലൈ 1-ന് വൈകിട്ട് 5.30-ന് പത്തനംതിട്ട ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരു






മേനി വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. മലങ്കര സഭയിലെ എല്ലാ കുടുംബങ്ങളുടെയും വിശുദ്ധീകരണത്തിന് പരിശ്രമിച്ച വ്യക്തിത്വമാണ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി എന്ന് വചനസന്ദേശത്തിൽ അനുസ്മരിച്ചു. ജൂലൈ 2-ന് സെന്റ് മേരീസ് മലങ്കര മേജർ സെമിനാരിയുടെ രജിസ്ട്രാർ റവ. ഡോ. ജോളി കരിമ്പിൽ വി. കുർബാന ഹിന്ദി ഭാഷയിൽ അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 3-ന് റവ. ഡോ. തോമസ് പണിക്കർ മല്പാൻ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 4-ന് റൈറ്റ് റവ. ജേക്കബ് ചുണ്ടക്കാട്ട് കോറെപ്പിസ്കോപ്പാ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 5-ന് സീറോ-മലബാർ ക്രമത്തിൽ അർപ്പിച്ച വി. കുർബാനയ്ക്ക് കാഞ്ഞിരപ്പള്ളി രൂപതാ സഹായമെത്രാൻ അഭിവന്ദ്യ മാർ ജോസ് പുളിയ്ക്കൽ തിരുമേനി മുഖ്യകാർമ്മികത്വം വഹിച്ചു. തന്നോടും ദൈവത്തോടും ഐക്യപ്പെട്ട് ജീവിച്ച ഒരു മിസ്റ്റിക് ആണ് മാർ ഈവാനിയോസ് തിരുമേനി. ഈ തിരുമേനിയുടെ മാദ്ധ്യസ്ഥം മലങ്കര സഭയുടെ ഐക്യത്തിനും നവോത്ഥാനത്തിനും കാരണമാകുമെന്ന് വചന സന്ദേശത്തിലൂടെ തിരുമേനി പ്രസ്താവിച്ചു. ജൂലൈ 6-ന് തിരുവനന്തപുരം മേജർ അതിഭദ്രാസന മുഖ്യ വികാരി ജനറാൾ റൈറ്റ് റവ. മോൺ. ഡോ. മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പാ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി.

ജൂലൈ 7-ന് ലത്തീൻ ക്രമത്തിൽ അർപ്പിച്ച വി. കുർബാനയ്ക്ക് നെയ്യാറ്റിൻകര രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ വിൻസെന്റ് സാമുവൽ തിരുമേനി മുഖ്യകാർമ്മികത്വം വഹിച്ചു. സഭകളുടെ ഐക്യം ദൈവജനത്തിന്റെ അജപാലനത്തിനും ദൈവജനത്തിന്റെ വിശുദ്ധീകരണത്തിനും നിദാനമാകാൻ മാർ ഈവാനിയോസ് തിരുമേനിയുടെ പ്രവർത്തനങ്ങൾ സഹായിച്ചു എന്ന് അഭിവന്ദ്യ വിൻസെന്റ് സാമുവൽ തിരുമേനി വചനസന്ദേശത്തിൽ ഓർമ്മിപ്പിച്ചു. ജൂലൈ 8-ന് ബത്തേരി ഭദ്രാസനത്തിന്റെ മുഖ്യ വികാരി ജനറാൾ റൈറ്റ് റവ. മോൺ. മാത്യു അമ്പൻകുടിയിൽ









കോറെപ്പിസ്കോപ്പാ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 9–ന് മാർത്താണ്ഡം ഭദ്രാസന വികാരി ജനറാൾ റൈറ്റ് റവ. മോൺ. എസ്. വർഗ്ഗീസ് തമിഴ് ഭാഷയിൽ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 10–ന് മൂവാറ്റുപുഴ ഭദ്രാസനാദ്ധ്യക്ഷൻ മോസ്റ്റ് റവ. ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ് വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 11–ന് സെന്റ് മേരീസ് മലങ്കര മേജർ സെമിനാരി റെക്ടർ വെരി റവ. ഡോ. കുര്യാക്കോസ് തടത്തിൽ വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 12–ന് സഭാതല സുവിശേഷസംഘം എക്സിക്യൂട്ടീവ് ഡയറക്ടർ റവ. ഡോ. ആന്റണി കാക്കനാട്ട് വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. ജൂലൈ 13–ന് മാവേലിക്കര ഭദ്രാസ



നാദ്ധ്യക്ഷൻ മോസ്റ്റ് റവ. ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ച് വചനസന്ദേശം നൽകി. മാർ ഈവാനിയോസ് തിരുമേനിയുടെ ജീവിതം ചരിത്രത്തിൽ അവതീർണ്ണമായത് മാനവകുലത്തിന്റെ നന്മയ്ക്കും ഐക്യത്തിനും കാരണമാകുമെന്ന് തിരുമേനി അനുസ്മരിച്ചു.

2019 ജൂലൈ 10-ന് റാന്നി പെരുന്നാട്ടിലെ കുരിശുമലയിൽ നിന്ന് പ്രധാന പദയാത്ര ആരംഭിച്ചു. അന്നേദിവസം രാവിലെ 6.30-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ വിശുദ്ധ കുർബാന അർപ്പിക്കപ്പെട്ടു. ബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ജോസഫ് മാർ തോമസ് തിരുമേനി, ഗുഡ്ഗാവ് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ജേക്കബ് മാർ ബർണബാസ് തിരുമേനി, പത്തനംതിട്ട ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി, പുത്തൂർ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗ്ഗീസ് മാർ







മക്കാറിയോസ് തിരുമേനി, പൂന-കട്കി എക്സാർക്കേറ്റ് അദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി, ബഥനി സന്ന്യാസസമൂഹം സുപ്പീരിയർ ജനറൽ വെരി റവ. ഫാ. ജോസ് കുരുവിള ഒ.ഐ.സി., ബഥനി സന്ന്യാസസമൂഹം നവജീവൻ പ്രൊവിൻഷ്യൽ സുപ്പീരിയർ വെരി റവ. ഡോ. മാത്യു തിരുവാലിൽ ഒ.ഐ.സി., ബഥനി നവജ്യോതി പ്രൊവിൻഷ്യൽ സുപ്പീരിയർ വെരി റവ. ഡോ. ജോസ് മരിയദാസ് ഒ.ഐ.സി., നിരവധി വൈദികർ എന്നിവർ സഹകാർമ്മികരായി. വി. കുർബാനയെ തുടർന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി പദയാത്ര ആശീർവദിച്ച് ഉദ്ഘാടനം ചെയ്തു.





റാന്നി-പെരുന്നാട് മുതൽ പട്ടത്തെ കബറിടം വരെയുള്ള 150 കിലോമീറ്ററിലധികം വരുന്ന പുണ്യപദയാത്രയിൽ അഭിവന്ദ്യരായ ജോസഫ് മാർ തോമസ്, ജേക്കബ് മാർ ബർണബാസ്, ഗീവർഗ്ഗീസ് മാർ മക്കാറിയോസ്, തോമസ് മാർ അന്തോണിയോസ് എന്നീ തിരുമേനിമാർ ആദ്യാവസാനം പങ്കെടുത്തു. മാവേലിക്കരയിൽ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മഗൃഹത്തിൽ നിന്നും ആരംഭിച്ച പദയാത്രയ്ക്ക് അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനിയും, തിരുവല്ലായിൽ നിന്നും ആരംഭിച്ച പദയാത്രയ്ക്ക് അഭിവന്ദ്യ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് തിരുമേനിയും, മൂവാറ്റുപുഴയിൽ നിന്നും ആരംഭിച്ച പദയാത്രയ്ക്ക് അഭിവന്ദ്യ യൂഹാനോൻ മാർ തെയഡോഷ്യസ് തിരുമേനിയും മാർത്താണ്ഡത്ത് നിന്നും



ആരംഭിച്ച തീർത്ഥാടന പദയാത്രയ്ക്ക് അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് തിരുമേനിയും പാറശ്ശാലയിൽ നിന്നാരംഭിച്ച പദയാത്രയ്ക്ക് അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് തിരുമേനിയും നേതൃത്വം നൽകി. ഇതോടൊപ്പം വിവിധ ഭദ്രാസനങ്ങൾ, വൈദികജില്ലകൾ, ഇടവകകൾ എന്നിവയുടെ നേതൃത്വത്തിൽ പ്രാദേശിക തീർത്ഥാടന പദയാത്രകളും നടന്നു.

ജൂലൈ 14-ന് വൈകിട്ട് 5.00-ന് കബറിങ്കൽ എത്തിച്ചേർന്ന പ്രധാന പദയാത്രയെ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയും അത്യഭിവന്ദ്യ ഇബ്രാഹീം സെദ്രാക്ക് പാത്രിർക്കീസ് ബാവാ തിരുമേനിയും സ്വീകരിച്ചു. തുടർന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ കബറിങ്കൽ ധൂപപ്രാർത്ഥന നടന്നു. സന്ധ്യാനമസ്കാരത്തെ തുടർന്ന് സഭാതല സുവിശേഷസംഘാംഗങ്ങളുടെ കൈവയ്പ് ശുശ്രൂഷ നടന്നു. വൈകിട്ട് 7.15-ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെയും, ഈ വർഷത്തെ ഓർമ്മപ്പെരുന്നാൾ ആഘോഷങ്ങളുടെ മുഖ്യാതിഥിയായ കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് അത്യഭിവന്ദ്യ ഇബ്രാഹീം ഇസാക്ക് സെദ്രാക്ക് ഗാദ് എൽസായദ് ബാവാ തിരുമേനിയുടെയും അഭിവന്ദ്യ പിതാക്കന്മാരുടെയും പ്രാർത്ഥനാപൂർവ്വമായ നേതൃത്വത്തിൽ മെഴുകുതിരി പ്രദക്ഷിണ നേർച്ച നടത്തപ്പെട്ടു. അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ മുഖ






്യകാർമ്മികത്വത്തിൽ കത്തീഡ്രൽ മട്ടുപ്പാവിൽ വച്ച് ആഘോഷമായ ശ്ലൈഹീക ആശീർവാദം നടന്നു. അതേത്തുടർന്ന് കബറിങ്കൽ ജാഗരണപ്രാർത്ഥനയും നടന്നു.

2019 ജൂലൈ 15 തിങ്കളാഴ്ച രാവിലെ 8.15-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രലിന്റെ പ്രധാന കവാടത്തിൽ മുഖ്യാതിഥിയാ യിരുന്ന ഈ വർഷത്തെ ഓർമ്മപ്പെരുന്നാൾ ആഘോഷങ്ങളുടെ മുഖ്യാതിഥിയായ കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് അത്യഭിവന്ദ്യ ഇബ്രാഹീം ഇസാക്ക് സെദ്രാക്ക് ഗാദ് എൽസായദ് ബാവാ തിരുമേനിയെ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ നേതൃത്വത്തിൽ സ്വീകരിച്ചു. തുടർന്ന് കബർ ചാപ്പലിൽ നിന്ന് അഭിവന്ദ്യ പിതാക്കന്മാരും വികാരി ജനറൾമാരും കോറെപ്പിസ്കോപ്പാമാരും റമ്പാന്മാരും വൈദികരും അംശവസ്ത്രങ്ങളണിഞ്ഞ് കത്തീഡ്രൽ ദൈവാലയത്തിലേക്ക് പ്രദക്ഷിണമായി നീങ്ങി. കത്തീഡ്രൽ ദൈവാലയ പ്രധാന കവാടത്തിൽ അഭിവന്ദ്യ പിതാക്കന്മാർക്ക് ആരാധനക്രമപരമായ സ്വീകരണം നൽകപ്പെട്ടു. തുടർന്ന് മൂന്നാം മണിയുടെ നമസ്കാരം നടന്നു. അതേത്തുടർന്ന് മോറാൻ മോർ ബസേലിയോസ് കർദ്ദി



നാൾ ക്ലീമിസ് കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ ആഘോഷമായ വിശുദ്ധ കുർബാന നടന്നു. വി. കുർബാന മദ്ധ്യേ അത്യഭിവന്ദ്യ ഇബ്രാഹീം ഇസാക്ക് സെദ്രാക്ക് ഗാദ് എൽസായദ് ബാവാ തിരുമേനി വചനസന്ദേശം നൽകി. ആർച്ചുബിഷപ്പ് അഭിവന്ദ്യ തോമസ് മാർ കൂറിലോസ് തിരുമേനി, അഭിവന്ദ്യരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, ജേക്കബ് മാർ ബർണ്ണബാസ്, വിൻസെന്റ് മാർ പൗലോസ്, സാമുവൽ മാർ ഐറേനിയോസ്, തോമസ് മാർ യൗസേബിയോസ്, ഗീവർഗ്ഗീസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ തെയഡോഷ്യസ്, തോമസ് മാർ അന്തോണിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം, എബ്രഹാം മാർ യൂലിയോസ്, തോമസ് ആദ് മാഹർ സാക്കി എന്നീ തിരുമേനിമാരും, വിവിധ ഭദ്രാസനങ്ങളിലെ വികാരി ജനറൽമാർ, കോറെപ്പിസ്കോപ്പാമാർ, ബഥനി മിശിഹാനുകരണ സന്ന്യാസ സമൂഹത്തിന്റെ സുപ്പീരിയർ ജനറൽ വെരി റവ. ഫാ. ജോസ് കുരുവിള പീടികയിൽ, മലങ്കര മേജർ സെമിനാരി റെക്ടർ വെരി റവ. ഫാ. കുരിയാക്കോസ് തടത്തിൽ, പ്രൊവിൻഷ്യൽ സുപ്പീരിയേഴ്സ്, മുന്നൂറ്റി






ഇരുപത് ബഹു. വൈദികർ എന്നിവർ സഹകാർമ്മികരായിരുന്നു. വി. കുർബാനയ്ക്കിടെ പരിശുദ്ധ ദൈവമാതാവിനോടും വിശുദ്ധന്മാരോടുമുള്ള കുക്കിലിയോനുശേഷം സഭാതല സുവിശേഷസംഘത്തിന്റെ ആറാം ബാച്ചിലെ അംഗങ്ങളായവർക്ക് സുവിശേഷ സംഘത്തിന്റെ പ്രവർത്തനങ്ങൾക്കായുള്ള നിയോഗമേല്പിച്ചുകൊണ്ട് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി വി. ഗ്രന്ഥവും അത്യഭിവന്ദ്യ ഇബ്രാഹീം ഇസാക്ക് സെദ്രാക്ക് ഗാദ് എൽസായദ് ബാവാ തിരുമേനി മെഴുകുതിരിയും നൽകി. വിശുദ്ധ കുർബാനയ്ക്ക് ശേഷം അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി വിശ്വാസിസമൂഹത്തെ അഭിസംബോധന ചെയ്തുകൊണ്ട് സംസാരിച്ചു. തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും നേർച്ചവിതരണവും നടന്നു.





സഭാ അസംബ്ലിക്ക് ഒരുക്കമായി തിരുവനന്തപുരം മേജർ അതിഭദ്രാസന അസംബ്ലി ജൂലൈ 23, 24 തീയതികളിൽ നാലാഞ്ചിറ മാർ ഗ്രിഗോറിയോസ് റിന്യൂവൽ സെന്ററിൽ വച്ച് നടന്നു. അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി ഉദ്ഘാടനം നിർവ്വഹിച്ച് അദ്ധ്യക്ഷത വഹിച്ച ഈ അസംബ്ലിയിൽ ബാംഗ്ലൂർ സെന്റ് ജോൺസ് മെഡിക്കൽ കോളേജ് ഡയറക്ടർ റവ. ഡോ. പോൾ പാറത്താഴം ആമുഖപ്രഭാഷണം നടത്തി. തുടർന്ന് വി. കുർബാനയുടെ ആരാധനയ്ക്ക് റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ നേതൃത്വം നൽകി. ഉച്ചയ്ക്കുശേഷം റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ 'കൃപ നിറയുന്ന

# മേജർ അതിഭദ്രാസന അസംബ്ലി





കുടുംബങ്ങൾ' വിഷയാവതരണം നടത്തി. പ്രധാന പ്രമേയ ത്തിന് ഡോ. സൂസൻ കുര്യൻ, ഡോ. സോണി ജോർജ് എന്നിവർ പ്രതികരണങ്ങൾ നൽകി. വൈകുന്നേരം 4.00–ന് പരി. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ പ്രതിനിധിയായി അസംബ്ലിയിൽ സംബന്ധിച്ച അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം തിരുമേനി അനുഗ്രഹപ്രഭാഷണം നടത്തി. വൈകുന്നേരം 6.00–ന് സന്ധ്യാനമസ്കാരത്തെ തുടർന്ന് 7.00–ന് മേജർ അതിഭദ്രാസനത്തിലെ 9 ജില്ലകളിൽ നടന്ന ജില്ലാ അസംബ്ലികളുടെ റിപ്പോർട്ട് വെരി റവ. ഫാ. ബോവസ് മാത്യു മേലൂട്ട് അവതരിപ്പിച്ചു. തുടർന്ന് 10 ഗ്രൂപ്പുകളായി തിരിഞ്ഞ് ചർച്ച നടന്നു.

24–ന് രാവിലെ പ്രഭാതനമസ്കാരത്തെ തുടർന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യ കാർമ്മികത്വത്തിൽ വി. കുർബാന അർപ്പിച്ചു. രാവിലെ 8.30–ന് ഗ്രൂപ്പ് ചർച്ചകളുടെ റിപ്പോർട്ടിംഗ് നടന്നു. ഇതിന് മേജർ അതിഭദ്രാസനത്തിന്റെ മുഖ്യ വികാരി ജനറാൾ മാത്യു മനക്കരക്കാവിൽ കോറെപ്പിസ്കോപ്പാ മോഡറേറ്ററായിരുന്നു. തുടർന്ന് പൊതുചർച്ചയും ഉണ്ടായിരുന്നു. സമാപന സമ്മേളനത്തിന് അത്യഭിവന്ദ്യ ബാവാ തിരുമേനി അദ്ധ്യക്ഷം വഹിച്ച് "കൂടുതൽ നന്മകൾ ജീവിതത്തിൽ പ്രാവർത്തികമാക്കുന്ന വ്യക്തിത്വത്തിന്നുടമകളായി മാറാൻ" ഏവരേയും ആഹ്വാനം ചെയ്തു. "നാം ഓരോരുത്തരും ഓരോ കുടുംബത്തിന്റെ ഭാഗമാണ്, കൃപ നിറയുന്ന കുടുംബങ്ങളായി രൂപീകൃതരാവാനുള്ള പരിശ്രമം അടുത്ത അസംബ്ലി വരെ തുടരാനും" അത്യഭിവന്ദ്യ തിരുമേനി ആഹ്വാനം ചെയ്തു. ഉച്ചപ്രാർത്ഥനയെത്തുടർന്ന് അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി അപ്പസ്തോലിക ആശീർവാദം നൽകിയതോടെ അസംബ്ലി സമാപിച്ചു.

മേജർ അതിഭദ്രാസന പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി ജേക്കബ് പുന്നൂസ്, ഡോ. എബ്രഹാം ജോസഫ്, ലിറ്റി നൈനാൻ എന്നിവരുടെ നേതൃത്വത്തിൽ അസംബ്ലി രേഖകൾ തയ്യാറാക്കി

അത്യഭിവന്ദ്യ ബാവാ തിരുമേനി അസംബ്ലിയിലെ ഓരോ അംഗങ്ങളെയും വ്യക്തിപരമായി കണ്ട് അനുഗ്രഹം നൽകി യാത്ര അയച്ചു. മേജർ അതിഭദ്രാസനത്തിൽ നിന്നും 160 പ്രതിനിധികൾ ഈ അസംബ്ലിയിൽ പങ്കെടുത്തു.



കവിത



# ഓ, മേരി!

വെള്ളൂർക്കോണം ഷാഫി



മിഴിനീർക്കണം ചുടുനിണമായൊഴുകവേ
അഴലിന്നലയാഴിയലറിത്തിമിർക്കവേ
പഴിവാക്കൊന്നുമില്ലാതെല്ലാം സഹിച്ചീടുവാൻ
കഴിഞ്ഞോ നിനക്കമ്മേ, കദനത്തിൻ പുഷ്മമേ!

നിരന്തരം വന്നെത്തിയ ദുരന്തഘോഷങ്ങളിൽ
ഒരുവാൾകൊണ്ടു, ചോര പൊടിയും കരളുമായ്
പരിപൂർണമാം വിധേയത്വമായ് നീ നിൽക്കവേ
കരിയാത്തൊരു മുറിവായി നീ എന്നിലമ്മേ.....

ലോകത്തിൽ നിന്നല്ലാത്ത ഗർഭധാരണത്തെ
ലോകജനത പരിഹസിച്ചു ചിരിച്ചപ്പോൾ
മകനെയുറക്കീടുവാൻ പുൽമെത്ത വിരിച്ചപ്പോൾ
അകക്കണ്ണുകൾ പോലും ചുടുനീർ ചൊരിഞ്ഞില്ലേ?!

ദേവാലയത്തിനുള്ളിൽ, വേർപാടിൻ മൂന്നാം നാളിൽ
ദിവ്യമാം വിജ്ഞാനത്തെ വിടർത്തും പൊൻമകനെ
അവകാശം പോൽ വിളിച്ചാശ്ലേഷിച്ചണച്ചപ്പോൾ
അവനി, സ്വർഗം പോലും സ്വന്തമായ് തോന്നിയില്ലേ?

തലയിൽ മുൾക്കിരീടം, നിണം ചൊരിയുന്ന ദേഹം
തലയോട്ടിക്കുന്നിലായ് തനയൻ പിടയുന്നു....
എല്ലാം നിലച്ച നേരം, ജഡം നിൻ മടിയിലും
ഇല്ലെനിക്കൊരു വാക്കും നിൻ ദുഃഖം വർണിക്കുവാൻ

എങ്കിലും, സ്വർലോകത്തേയ്ക്കുയർത്തപ്പെട്ടവൾ നീ
തങ്കക്കരങ്ങൾ നീട്ടി ശുദ്ധീകരിച്ചീടുമോ
പങ്കിലമാമെൻ ഹൃത്തും പാപഭാരത്തിൻ നോവും
അങ്കുശമില്ലാത്തതാം മർത്യചാപല്യങ്ങളും?



കവിത

# കൃപയൊഴുകും ഭവനം

ഷാജു തേക്കിൻകാട്ടിൽ



കനക കൂടാരം
വിട്ടെത്തി മൺകുടിലിൽ
പകർന്ന വെളിച്ചമേ...
കൃപ നിറഞ്ഞ പുണ്യമേ....
കാലപ്രയാണത്തിൽ
കൈക്കുടന്നയിൽ
സൂക്ഷിച്ച സത്യപ്രകാശമേ..
സ്വസ്തി, സ്വസ്തി!
ദുരിതക്കയത്തിൽ
മുങ്ങിത്താണും,
ഇരുട്ടിന്റെ
ഓരത്തന്തിയുറങ്ങിയും,
പഴിചാരി കുറവിന്റെ
ഓട്ടയടച്ചും,
മേനിക്കൊഴുപ്പിന്റെ
തൃഷ്ണ തീർന്നാൽ
തള്ളിക്കളഞ്ഞും,
ഗർഭപാത്രത്തിൽ
മൃതിയുടെ കഴുമരം തീർത്തും,
തളർച്ചയിൽ വലിച്ചെറിഞ്ഞും,
അറിവിനായ്
തിരിച്ചറിവിനെ കുരുതി കഴിച്ചും,
സമ്പത്തിന്റെ ആർത്തിയിൽ
സ്വയമറുത്തു വിറ്റും,
ആതുരാലയപൂമുഖത്ത്
മനുഷ്യത്വം പണയം കൊടുത്തും,
സ്വയം ഹത്യയിൽ
ആത്മാവലഞ്ഞും,
ചരടറ്റ പട്ടം പോൽ തലതിരിഞ്ഞും,
കേഴുന്ന മനുജാ...
തിരികെയെത്താം,
തിരികൊളുത്താം,
കൃപാവരത്തിൻ
പ്രകാശം പരത്താം!
മാല്യങ്കരയുടെ സൗഹൃദ
ശ്രേഷ്ഠ വിശ്വാസ കൂടാരം,
മൺകുടിലാം ഈ ജീവിതക്കൂടാരം,
കനക കൂടാരമാക്കാം.!



**റവ. ഡോ. തോമസ് കുഴിനാപ്പുറത്ത്** രചിച്ച **മാതാപിതാക്കളും മക്കളും അറിയാൻ** എന്ന പുസ്തകത്തിന്റെ പ്രകാശനകർമ്മം അത്യഭിവന്ദ്യ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ വി. എം, സുധീരന് കോപ്പി നൽകി നിർവഹിക്കുന്നു.

അനുഭവം

# ഒരു മാർ ഈവാനിയോസ് ദിനത്തിന്റെ ഓർമ്മയ്ക്ക്





ഡോ. നീനാ തോമസ്

2019 ജൂലൈ 15-ാം തീയതി മാർ ഈവാനിയോസ് തിരുമേനിയുടെ കബറിൽ നിൽക്കുമ്പോൾ എന്റെ മനസ്സിലൂടെ കടന്നുപോയ ചില ചിന്താശകലങ്ങൾ ഞാൻ നിങ്ങളുമായി പങ്കുവയ്ക്കാൻ ആഗ്രഹിക്കുന്നു. കാരണം "സത്യം വദാ, ധർമ്മം ചരാ"-യെന്നാണല്ലോ നമ്മുടെ സംസ്കാരം നമ്മെ പഠിപ്പിക്കുന്നത്.

### അവിസ്മരണീയമായ ഒരു പിറന്നാൾ ദിനം

കേരളത്തിലെ പുത്തൻകൂർ ജനവിഭാഗം, കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെടുവാൻ വട്ടിപ്പണക്കേസ് സംബന്ധിച്ച തർക്കഹേതുവായി പല പരിശ്രമങ്ങളും നടത്തിയെങ്കിലും, വിജയപ്രാപ്തി ലഭിക്കാതിരുന്നപ്പോഴായിരുന്നു, മാർ ഈവാനിയോസ്തിരുമേനിയുടെ നേതൃത്വത്തിൽ നടന്ന പ്രവർത്തനങ്ങൾ ലക്ഷ്യത്തിലേയ്ക്ക് അടുത്തത്. 1926 നവംബറിൽ സമർപ്പിച്ച മെമ്മോറാണ്ടത്തെ പിന്തുണച്ച് മാർ ഈവാനിയോസ് തിരുമേനി അപേക്ഷയിൽ കൈയൊപ്പിട്ടരുന്നു. അതിനാൽ തന്നെ തങ്ങളുടെ അപേക്ഷ അംഗീകരിക്കപ്പെട്ടപ്പോൾ നഷ്ടപ്പെടുത്തേണ്ടി വരുന്ന സമ്പത്തിനേക്കാളും നേടാൻ പോകുന്ന സ്ഥിരതയ്ക്കായിരുന്നു പിതാവ് ഊന്നൽ

കൊടുത്തത്. പുനരൈക്യപ്പെടുന്ന സമൂഹത്തെ അവരവരുടെ തനതു അവസ്ഥയിൽ സ്വീകരിച്ചു കൊള്ളാ മെന്നും മലങ്കര സുറിയാനി സഭയുടെ അന്ത്യോക്യൻ റീത്ത് നിലനിർത്തി കൊള്ളാമെന്നും റോമിലെ അത്യുന്നത കർദ്ദിനാളന്മാരുടെ സംഘനിർദേശത്തെ മാർപാപ്പ അംഗീകരിച്ച് കത്ത് ബൻസി ഗർ തിരുമേനി വഴി മാർ ഈവാനിയോസ് പിതാവിന്റെ കൈയ്യിൽ എത്തിച്ചപ്പോൾ, പിതാവിന്റെ പിറന്നാളായ കന്നിമാസം 8–ാം തീയതി ഒപ്പം ദൈവമാതാവിന്റെ ജനനതിരുന്നാളും ആഘോഷിക്കുന്ന വേളയിൽ 1930 സെപ്റ്റംബർ 21–ാം തീയതി കത്തോലിക്കാ സഭാംഗമായി ആദ്യ കുർബാന ചൊല്ലാൻ അദ്ദേഹം ആഗ്രഹിച്ചു. അതിനായി അതിന്റെ തലേദിവസം അദ്ദേഹം പുനരൈക്യപ്പെടാൻ തയ്യാറാണെന്ന് ബൻസിഗർ ബിഷപ്പിനെ അറിയിച്ചു. അപ്രകാരം സെപ്തംബർ 20–ാം തീയതി ശനിയാഴ്ച രാവിലെ ഏഴരമണിക്ക് മാർ ഈവാനിയോസ് പിതാവും അദ്ദേഹത്തിന്റെ സഹചാരികളും കത്തോലിക്കാ സഭാംഗങ്ങളായി സ്വീകരിക്കപ്പെട്ടു.

### ജീവിതം ഒരു മാതൃക

മാവേലിക്കരയിലുള്ള പണിക്കരു വീട്ടിൽ തോമ്മാ പണിക്കരുടെയും അന്നാമ്മയുടെയും മകനായി 1882 സെപ്തംബർ 8–ാം തീയതിയാണ് മാർ ഈവാനിയോസ് എന്നറിയപ്പെട്ട "കീവറീച്ചൻ" ജനിച്ചത്. പരിശുദ്ധ ദൈവമാതാവിന്റെ ഭക്തനായിരുന്ന പിതാവിന്റെ ജീവിതത്തിലെ ഓരോ സംഭവങ്ങളിലും മാതാവിന്റെ കരുതൽ വളരെ വ്യക്തമായി കാണാൻ സാധിക്കുന്നതാണ്. അദ്ദേഹം ജനിച്ചത് ദൈവമാതാവിന്റെ പിറവിതിരുന്നാളിലും, ശെമ്മാശ പട്ടം സ്വീകരിച്ചത് ദൈവമാതാവിന്റെ പുകഴ്ചയുടെ ദിവസവും, വൈദിക പദവി ലഭിച്ചത് കന്യകാ മറിയത്തിന്റെ സ്വർഗ്ഗാരോപണ ദിവസവും ചരമമടഞ്ഞത് കർമ്മലമാതാവിന്റെ പെരുന്നാളിന്റെ തലേരാത്രിയിലും ആണെന്ന് സ്മരണീയമാണ്. കത്തോലിക്കാ സഭ പുനരൈക്യമെന്ന ആശയം ആദ്യമായി പിതാവിന്റെ മനസ്സിൽ ഉണ്ടാക്കിയത് സ്വമാതാവായിരുന്നു. കാരണം മാതാവിന്റെ വാക്കുകളിലും പ്രവൃത്തികളിലും കത്തോലിക്കാ സഭയുമായുള്ള ഒരു അടുപ്പം പിതാവിന് അനുഭവപ്പെട്ടു. പഠനത്തിലുള്ള സാമർത്ഥ്യവും പ്രാർത്ഥനയിലുള്ള വിശ്വാസവും വൈദികരോടുള്ള ബഹുമാനവും ഒരു മതപുരുഷൻ ആകുന്നതിനുള്ള പ്രധാന കാരണങ്ങളായി. എന്നാൽ ഒരു മതപുരുഷൻ എന്ന നിലയിൽ മാത്രമല്ല രാഷ്ട്രം, സാഹിത്യം, വിദ്യാഭ്യാസം, ഭാഷ, രാഷ്ട്രീയം, സാമൂഹികം, സാംസ്കാരികം തുടങ്ങി നാനാവിധമായ രംഗങ്ങളിലും തന്റേതായ സംഭാവനകൾ നൽകുന്നതിന് പിതാവിന് സാധിച്ചു. പിതാവ് ചെയ്ത ഓരോ പ്രവൃത്തികളെയും സമൂഹം പിന്നീട് അതിശയോക്തിയോടെ വിലയിരുത്തി. അദ്ദേഹത്തിന്റെ ദീർഘവീക്ഷണത്തെ വാനോളം പുകഴ്ത്തി. ഒരേ സമയത്ത് തന്റെ എല്ലാ ഉത്തരവാദിത്വങ്ങളും അസാധാരണമായ സാമർത്ഥ്യത്തോടെ അദ്ദേഹം നിർവ്വഹിച്ചു. അതുകൊണ്ട് തന്നെ തന്റെ സകലവിധ ആഗ്രഹങ്ങളും സാധിച്ച് എഴുപതാം വയസ്സിൽ അദ്ദേഹം ഇഹലോകവാസം വെടിയുമ്പോൾ സംഭവബഹുലമായ തന്റെ ജീവിത പഥത്തിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന ഗുണങ്ങൾ അത്ഭുതാവഹമായിരുന്നു. ധിഷണാവിലാസം, നിശ്ചയദാർഢ്യം, ഭരണപാടവം, സമചിത്തതയോടൊപ്പം ധീരത എന്നിവ തീർച്ചയായും അദ്ദേഹത്തിന്റെ ജീവിതവിജയത്തിന് കാരണമായി.ഒരുപക്ഷെ"വചന"ത്തിന്റെ ഭാഷയിൽ പറഞ്ഞാൽ, "വേണ്ട സമയത്ത് കരുണയും കൃപാവരവും ലഭിക്കുന്നതിനായി നമുക്ക് പ്രത്യാശയോടെ കൃപാവരത്തിന്റെ സിംഹാസനത്തെ സമീപിക്കാം" (ഹെബ്രാ:4–16) എന്നതിന് ഒരു മാതൃകയായി ആ ജീവിതം.

### സംഭവങ്ങളുടെ പ്രാധാന്യം

ജീവിതത്തിന് അടിസ്ഥാനമാകുന്നത് പലപ്പോഴും നഷ്ടങ്ങളാണ്. കാരണം ഒരു വസ്തു നഷ്ടപ്പെടുമ്പോഴാണ് അതിന്റെ വില നാം മനസ്സിലാക്കുക. ഏതു വസ്തുവും നമ്മോടൊപ്പം ഉള്ളപ്പോൾ അത് നമ്മുടേതാണെന്ന് നാം കരുതുന്നു. എന്നാൽ നഷ്ടപ്പെടുമ്പോഴാണ് അത് നമുക്ക് കിട്ടിയ ദാനമായിരുന്നു എന്ന് മനസ്സിലാക്കുക. മലങ്കര യാക്കോബായ സഭയെ സംബന്ധിച്ചിടത്തോളം മാർ ഈവാനിയോസ് ഒരു ദൈവദാനമായിരുന്നു. അറിവും കഴിവും ഉള്ള ഒരു മെത്രാൻ എന്നതിലുപരി പ്രഗത്ഭനായ ഒരു നയതന്ത്രജ്ഞനായിരുന്നു അദ്ദേഹം. താൻ വിശ്വസിച്ച സഭയ്ക്ക് അദ്ദേഹം എത്ര മാത്രം പ്രാധാന്യം നൽകിയോ, അത്ര മാത്രം പ്രാധാന്യം തന്നെ വിശ്വസിച്ച സഭയ്ക്കും അദ്ദേഹം നൽകി. "വിശ്വസ്തനായിരിക്കുക" എന്ന ഗുണം ഒരു വ്യക്തിയുടെ വിജയത്തിന് അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം നമ്മെ പഠിപ്പിക്കുന്നു.

ഒപ്പംതന്നെ വ്യക്തിജീവിതത്തിൽ "നിരീക്ഷണ പാടവം" എത്രമാത്രം പ്രാധാന്യമുള്ളതാണ് എന്ന് സംഭവങ്ങൾ നമ്മെ പഠിപ്പിക്കുന്നു. ഭാവിയിൽ സഭാതർക്കം കൊടുമ്പിരി കൊള്ളാനാണ് സാധ്യതയെന്ന് അദ്ദേഹം മുൻകൂട്ടി തിരിച്ചറിയുന്നു. ഒപ്പം പിതാവിന് അനുയോജ്യമായ മണ്ണ് തിരുവനന്തപുരത്ത് തന്നെ അദ്ദേഹം കണ്ടെത്തുകയും ചെയ്യുന്നു. ഒരുപക്ഷെ അദ്ദേഹം തെക്കോട്ട് വന്നില്ലായിരുന്നു എങ്കിൽ ഇന്ന് നമ്മുടെ സഭയ്ക്ക് ഇത്ര ഉറപ്പുള്ള ഒരു അടിത്തറ ലഭിക്കുമായിരുന്നില്ല.

നഷ്ടപ്പെട്ടുപോയ വിലപ്പെട്ട ബന്ധങ്ങളെ പറ്റിയല്ല പിന്നെയോ മുതൽകൂട്ടാകാൻ സാധ്യതയുള്ള ഗഹനമായ സാമൂഹിക ബന്ധങ്ങളെ അദ്ദേഹം സ്വയമേ കണ്ടെത്തി. പിതാവിനോടൊപ്പം ഉള്ളവരുടെ വളർച്ച തന്റെ ബന്ധങ്ങളെ ആശ്രയിച്ചായിരിക്കുമെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. അന്ന് ഭാരതത്തിലും റോമിലും ഒരുപോലെ അദ്ദേഹം അംഗീകരിക്കപ്പെട്ടിരുന്നു എന്നുള്ളത് അദ്ദേഹം ബന്ധങ്ങൾക്ക് നൽകിയ പ്രധാന്യത്തിന്റെ തെളിവ് തന്നെയാണ്.

ഈ സംഭവങ്ങൾ എല്ലാം ശുഭപര്യവസാനമാകുന്നത് സമാധാനവും ഐക്യവും ഉള്ള ഒരു സഭ മലങ്കരയിൽ പുനസ്ഥാപിക്കപ്പെട്ടു എന്നുള്ളതുകൊണ്ടാണ്. ഒരുപക്ഷെ ഇങ്ങനെ ഒരു സംഭവം ഉണ്ടായിരുന്നില്ലായെങ്കിൽ ഞാനും നിങ്ങളിൽ പലരും ക്രിസ്തീയ മൂല്യങ്ങളെ പറ്റി ചിന്തിച്ചു വശംകെട്ട് പോകുമായിരുന്നില്ലേ?

### ആചാരം ഒരു അനുഭവമാകുമ്പോൾ

1919–ൽ ആദ്യമായി മുണ്ടൻ മലയിൽ ആശ്രമം സ്ഥാപിക്കുമ്പോൾ ദൈവം മാർ

ഈവാനിയോസ് പിതാവിനെ എന്തിനൊക്കെയോ ആയി രൂപപ്പെടുത്തുകയായിരുന്നില്ലേ? തന്റെ ആശ്രമം പാവങ്ങൾക്കും അഗതികൾക്കും അനാഥർക്കും ഒരു ഭവനമായിരിക്കണമെന്ന് അദ്ദേഹം ചിന്തിച്ചു. അതിനാൽ തന്നെയാണ് സ്ത്രീകളെ വിദ്യാഭ്യാസം നൽകി നമ്മുടെ സമൂഹത്തിന്റെ ഉന്നമനത്തിനായി ഉപയോഗിക്കണമെന്ന് അദ്ദേഹം തീരുമാനിച്ചത്. ഈ പദ്ധതികളെല്ലാം ദൈവസമക്ഷം നീതിയും ന്യായവും ആയിരുന്നതിനാൽ അംഗീകരിക്കപ്പെട്ടു. ഈ പരീക്ഷണ ദിനങ്ങളിൽ മാർ ഈവാനിയോസ് തിരുമേനിയെ സമൂഹം തങ്ങൾക്ക് വിട്ടുകൊടുക്കാൻ സാധിക്കുന്നതിന്റെ പരമാവധി നൽകി പിന്തുണച്ചു. സാവധാനം മാർ ഈവാനിയോസ് തിരുമേനിയെ ഒരു അനുഭവമായി സമൂഹം അംഗീകരിച്ചു. ഈ അനുഭവത്തിന്റെ പങ്കുവയ്പ്പും പ്രകടനവുമാണ് ജൂലൈ 1 മുതൽ 15 വരെ നാം ആചരിക്കുന്ന "മാർ ഈവാനിയോസ് പക്ഷം". ജൂലൈ ഒന്നാം തീയതി മാർ ഈവാനിയോസ് കബറിടത്തിൽ ആരംഭിക്കുന്ന പ്രാർത്ഥനായജ്ഞം ജൂലൈ 15-ന് മാർ ഈവാനിയോസ് ദിനം വരെ ഓരോ ഇടവക സമൂഹത്തിന്റെയും സ്ഥാപനങ്ങളുടെയും നേതൃത്വത്തിൽ മുടങ്ങാതെ നടത്തിവരുന്നു. എല്ലാ ദിവസവും നടക്കുന്ന വി.കുർബാനയിൽ കഴിയുന്നത്ര ആളുകൾ നോമ്പുനോറ്റ് ആത്മാർപ്പണത്തോടെ പങ്കെടുക്കുന്നു. ഈ ദിവസങ്ങളിൽ തിരുവനന്തപുരം മേഖലയിലുള്ള പള്ളികൾ അവരവരുടെ ആഭിമുഖ്യത്തിൽ ചെറിയ പദയാത്രകൾ തങ്ങളുടെ പിതാവിനോടുള്ള സ്നേഹത്തിന് അനുരൂപമായി നടത്തുന്നു. ഈ വർഷം ജൂലൈ 10-ന് റാന്നി പെരുന്നാട് നിന്ന് കബറിടത്തിലേയ്ക്കുള്ള 42-ാം തീർത്ഥാടന പദയാത്ര ആരംഭിച്ചപ്പോൾ വളരെയധികം തീർത്ഥാടകർ അതിൽ പങ്കെടുക്കുകയുണ്ടായി. കാരണം ഈ പദയാത്ര നൽകുന്ന ആത്മനവീകരണം വേറെയൊരു മാർഗ്ഗത്തിലൂടെയും സാധ്യമല്ല തന്നെ. മലങ്കര കത്തോലിക്കാ സഭയിലെ യുവജനങ്ങളുടെ നേതൃത്വത്തിൽ ഒത്തൊരുമയോടെ ത്യാഗമനസ്സോടെ 150 കി.മി നടന്ന് മാർ ഈവാനിയോസ് കബറിൽ എത്തുമ്പോൾ നമ്മിൽ നിറയുന്ന അനുഭവം ആത്മസമർപ്പണത്തിന്റെയും നാളയെ പറ്റിയുള്ള ആത്മവിശ്വാസത്തിന്റെയും ആണ്. പദയാത്ര നടത്തുന്നവർ അനുഭവിക്കുന്ന നവോന്മേഷം ഒരുപക്ഷെ അതിൽ പങ്കെടുക്കാത്തവർക്ക് ഒരിക്കലും അനുഭവവേദ്യമാകണമെന്നില്ല. ശാസ്ത്രീയമായും ഈ ഉണർവ്വിനെ അപഗ്രഥിക്കാൻ കഴിയുമായിരിക്കാം. കാരണം ശാസ്ത്രം വിശ്വാസത്തിൽ അധിഷ്ഠിതമാണ്. ആ വിശ്വാസത്തെ നിരന്തരമായി നിരീക്ഷിച്ച് വിലയിരുത്തേണ്ടി വരുന്നു എന്നൊരു വ്യത്യാസം മാത്രമേ ഇവതമ്മിലുള്ളൂ. ഒന്നിച്ച് നടന്ന്, ഒന്നിച്ച് ഭക്ഷണം കഴിച്ച്, ഒന്നിച്ച് വിശ്രമിച്ച്, വലിയവനും ചെറിയവനും ഇല്ലാതെ എല്ലാവരും ഒരേ നിരയിൽ നാലു ദിവസം പദയാത്ര നടത്തി കബറിൽ എത്തി മെഴുകുതിരി പ്രദക്ഷണം കഴിഞ്ഞ്, 15-ാം തീയതി വി.കുർബാനയിൽ പങ്കുകൊണ്ട് സ്വഭവനങ്ങളിലേക്ക് മടങ്ങുമ്പോൾ ഒരു പ്രാർത്ഥന ഉള്ളിലുണ്ടാകും- "അടുത്ത വർഷവും പദയാത്രയ്ക്കുള്ള ആരോഗ്യം ഉണ്ടായിരിക്കേണമേ"-എന്ന്.

### ദീപ്തമാകുന്ന പ്രതീക്ഷ

എല്ലാവരെയും സ്നേഹിക്കാനും അംഗീകരിക്കാനും ഉൾക്കൊള്ളാനും കഴിയുന്ന ഒരു സമൂഹം. സാധുജനങ്ങളെയും നിരാലംബരെയും പരിപാലിക്കുന്ന ഒരു പ്രസ്ഥാനം. വിശന്നു വരുന്നവന് ആഹാരവും അലഞ്ഞു വരുന്നവന് വിശ്രമവും കരയുന്നവന് ആശ്വാസവും നിരാശയിൽപെട്ട് ഉഴലുന്നവന് ഒരു കൈത്താങ്ങും നൽകുന്ന ഒരു വ്യവസ്ഥ. സമൂഹത്തെ വളർത്താനും പുലർത്താനും വിദ്യാഭ്യാസം ഒരു മാർഗ്ഗമായും ലക്ഷ്യമായും ഉപയോഗിക്കുന്ന സംസ്കാരം. വിദ്യാഭ്യാസവും കഴിവും ഉള്ളവർ അംഗീകരിക്കപ്പെടുകയും അതിന് സാധിക്കാതെ പോയവരെ ചേർത്ത് നിർത്തി സഭയെ സമൂഹത്തിന്റെ അവിഭാജ്യ ഘടകമാക്കി മാറ്റി സഭയുടെ വളർച്ചയും സമൂഹത്തിന്റെ മേന്മയും ഉറപ്പുവരുത്തുന്ന ഒരു സമ്പ്രദായം. ഇതിനെല്ലാം തുടക്കമായി ഈ വർഷം രണ്ടു പുതിയ പദ്ധതികൾ ആരംഭിക്കുകയാണ്. വിശക്കുന്നവന് ആഹാരം നൽകുന്ന "സ്നേഹ വിരുന്ന്"- പദ്ധതിയും അശരണരായ സ്ത്രീകൾക്ക് സാമ്പത്തികാശ്വാസം നൽകുന്ന പദ്ധതിയും അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവയുടെ ഷഷ്ടിപൂർത്തി പ്രമാണിച്ചാണ് തുടക്കമിടുന്നത്. ഈ പദ്ധതികൾ വളരെയധികം പ്രശംസയർഹിക്കുന്നതും പ്രതീക്ഷജനിപ്പിക്കുന്നതും ആണ്. എന്നാൽ ഈ പദ്ധതികൾ നേരിടുന്ന ഒരു പ്രധാന വെല്ലുവിളിയുണ്ട്. മാർ ഈവാനിയോസ് പിതാവിന്റെ കബറിൽ ചെന്നാൽ ഭക്ഷണം കിട്ടുമെന്ന് കേട്ടറിഞ്ഞ് ഒരു വ്യക്തി അവിടെ എത്തുകയും അത് അവിടെ ലഭിക്കാതിരിക്കുകയും ചെയ്താൽ അത് ഒരു ഹൃദയത്തെ എത്രമാത്രം നൊമ്പരപ്പെടുത്തും എന്ന് നമുക്ക് ചിന്തിക്കാവുന്നതേയുള്ളൂ."സ്നേഹവിരുന്ന്"ഏർപ്പെടുത്തിയതിന് തൊട്ടടുത്ത ദിവസം മുതൽ വൃദ്ധരും രോഗികളും കബറിൽ വന്ന് പ്രാർത്ഥിച്ച് ഭക്ഷണം എവിടെ കിട്ടുമെന്ന് അന്വേഷിക്കാൻ തുടങ്ങിയിരിക്കുന്നു. ഈ പദ്ധതിയുടെ വിജയം അതിനാൽ തന്നെ നമ്മൾ ഓരോരുത്തരുടെയും ഉത്തരവാദിത്വമാകുന്നു. അങ്ങനെ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബറിടം വിശ്വാസത്തിന്റെയും പ്രതീക്ഷയുടെയും ഒത്തൊരുമയുടെയും സംഗമസ്ഥാനം ആകട്ടെയെന്ന് ആഗ്രഹിക്കുന്നു. ഇവിടെയെത്തുന്ന ആയിരങ്ങളിലൂടെ പിതാവിന്റെ അനുഗ്രഹം സമൂഹത്തിന്റെ എല്ലാ കോണുകളിലും എത്തട്ടെ. ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് നമ്മുടെ ഹൃദയത്തിലൂടെ വിശുദ്ധനായി നാമകരണം ചെയ്യപ്പെടട്ടെ. അപ്പോൾ സ്വാഭാവികമായും നാം ഓരോരുത്തരും ആഗ്രഹിക്കുന്നതുപോലെ മാർ ഈവാനിയോസ് പിതാവ് വിശുദ്ധനെന്ന് തിരുസഭ നാമകരണം ചെയ്യും. അതിനായി നമുക്ക് പ്രാർത്ഥനയോടെ കാത്തിരിക്കാം.






# ആത്മഹത്യയെ എങ്ങനെ പ്രതിരോധിക്കാം

**സി. അഞ്ജിത** S.V.M
M.Sc., M.Phil
ക്ലിനിക്കൽ സൈക്കോളജിസ്റ്റ്
9495245212

മദ്ധ്യതിരുവിതാംകൂറിലെ ഒരു കുടുംബം. പിതാവ് സർക്കാർ ഉദ്യോഗസ്ഥൻ. മാതാവ് വീട്ടു ജോലികളുമായി കഴിയുന്നു. ഈ ദമ്പതികൾക്ക് ആകെ ഉള്ളത് ഒരു ആൺകുട്ടി. അവൻ പഠിത്തത്തിൽ വളരെ മിടുക്കനായിരുന്നു. ഡിഗ്രിയും പി.ജി യും എല്ലാം കഴിഞ്ഞു. പിതാവിന് ഇവനെ ഒരു സർക്കാർ ജോലിക്കാരനാക്കണമെന്നായിരുന്നു ആഗ്രഹം. അതിനായി പി.എസ്.സി ടെസ്റ്റ് എല്ലാം തന്നെ എഴുതിക്കും. എന്നാൽ അവന് പി. എസ്.സി. കടന്നുകൂടാൻ കഴിഞ്ഞിട്ടില്ല. ഒടുവിൽ എറണാകുളത്ത് ഒരു പ്രൈവറ്റ് കമ്പനിയിൽ ജോലിക്ക് ചേർന്നു. ഇതിനിടയിൽ അവൻ വിവാഹിതനായി. മകനെ സർക്കാർ ഉദ്യോഗസ്ഥനാക്കുവാൻ കഴിഞ്ഞില്ലെങ്കിൽ മരുമകളെ സർക്കാർ ജോലിയിൽ കയറ്റണമെന്ന് പിതാവ് ആഗ്രഹിച്ചു. അതിനായി പി.എസ്.സി എഴുതിക്കാൻ തുടങ്ങി. ഭാര്യ സർക്കാർ ജോലിക്കാരിയാകുന്നത് ഭർത്താവിന് ഇഷ്ടമില്ലായിരുന്നു. എങ്കിലും അച്ഛന്റെ നിർബന്ധത്തിനു വഴങ്ങി ടെസ്റ്റുകൾ എഴുതിക്കൊണ്ടിരുന്നു. എല്ലാ ടെസ്റ്റുകളിലും വിജയിക്കാതെ വന്നപ്പോൾ ഒരു ടെസ്റ്റ് മകൻ അറിയാതെ മരുമകളെക്കൊണ്ട് പിതാവ് എഴുതിച്ചു. ഈ ടെസ്റ്റിൽ അവൾ ജയിക്കുകയും സർക്കാർ ജോലി ലഭിക്കുകയും ചെയ്തു. താൻ അറിയാതെ മരുമകളെ പരീക്ഷ എഴുതിച്ച് ജോലിക്കാരിയാക്കിയതിന്റെ മനോവിഷമത്തിൽ മകൻ ആത്മഹത്യ ചെയ്തു.

ഇതേപോലെ മറ്റൊരു സംഭവമാണ് അടുത്തയിടെ ഹൈറേഞ്ചിൽ ഉണ്ടായത്. അയൽവാസിയായ പെൺകുട്ടിയെ ബൈക്കിൽ കയറ്റി കൊണ്ടു പോയതിനെ സദാചാരക്കാർ തടഞ്ഞ് യുവാവിനെ ആക്രമിച്ചു. സംഭവം വിവാദമായതിനെ തുടർന്ന് പോലീസ് ഇടപെട്ടു. നാട്ടിലാകെ വാർത്ത പടർന്നു. ഇതേ തുടർന്ന് യുവാവ് ആത്മഹത്യ ശ്രമം നടത്തുകയും ഗുരുതരാവസ്ഥയിൽ ആശുപത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്തു.

ഇങ്ങനെ ചെറുതും വലുതുമായ എത്രയെത്ര സംഭവങ്ങൾ നമ്മുടെ നാട്ടിൽ നടക്കുന്നു. മാനസിക സംഘർഷമുള്ളവരെ കണ്ടെത്തി അവരിലെ ചിന്തകളെ ശരിയായ ദിശയിലേക്ക് നയിക്കുന്നതിനുള്ള ബോധവത്ക്കരണം നൽകുന്നതിനായിട്ടാണ് ലോകാരോഗ്യ സംഘടന സെപ്റ്റംബർ 10 അന്താരാഷ്ട്ര ആത്മഹത്യാ പ്രതിരോധ ദിനമായി ആചരിക്കുന്നത്. ആ ദിനത്തിന്റെ ചിന്തകൾ പങ്കുവയ്ക്കുമ്പോൾ മാനസിക ബുദ്ധിമുട്ടുകൾ ഉള്ളവരിൽ ദൃശ്യമാകുന്ന പ്രധാന പെരുമാറ്റ രീതികളെക്കുറിച്ചും മനസ്സിലാക്കുന്നത് നല്ലതായിരിക്കും.

ആത്മഹത്യയുടെ കാര്യത്തിൽ മുന്നിട്ട് നിൽക്കുന്ന രാജ്യമാണ് ഇന്ത്യ. കേരളത്തിലാണെങ്കിൽ ഇടുക്കിയാണ് മുന്നിൽ. കുട്ടികളുടെയും മുതിർന്നവരുടെയും ഇടയിൽ ഒന്നുപോലെ വർദ്ധിച്ചു വരുന്ന ഒരു പ്രവണത അല്ലെങ്കിൽ കാലഘട്ടത്തിന്റെ ഒരു പ്രത്യേക ശൈലിയായി മാറിക്കൊണ്ടിരിക്കുകയാണിത്. ആനുകാലിക സംഭവങ്ങളെ വിലയിരുത്തുമ്പോൾ ചില ആഗ്രഹങ്ങൾ സാധിക്കാത്തതിന്റെ, പ്രേമബന്ധങ്ങൾ നഷ്ടമായതിന്റെ, സംഗമത്തിന്റെ, തെറ്റിദ്ധാരണയുടെ, പരാജയത്തിന്റെ, നഷ്ടബോധത്തിന്റെ ഒക്കെ പേരിലാണ് ആത്മഹത്യകൾ നടന്നിട്ടുള്ളത്. വികലമായ ചിന്തകളും, കാഴ്ചപ്പാടുകളുമാണ് ഇതിന്റെ പ്രധാനപ്പെട്ട കാരണമായി കണക്കാക്കപ്പെടുന്നത്. പ്രശസ്ത മനഃശാസ്ത്രജ്ഞനായ കാൾറോജർ പറയുന്നത്, "നിങ്ങൾതന്നെയാണ് നിങ്ങളുടെ ജീവിതത്തിന്റെ ഉത്തരവാദി." സാഹചര്യങ്ങളുടെ സമ്മർദങ്ങൾകൊണ്ട് അല്ലെങ്കിൽ ചില വ്യക്തികൾ മൂലമാണ് എന്റെ ജീവിതം ഞാൻ നശിപ്പിച്ചതെന്ന് ഒരു വ്യക്തിക്കും പറയാൻ അവകാശമില്ലായെന്ന് അദ്ദേഹം പറയുന്നു. സാഹചര്യങ്ങൾ പ്രതികൂലമാകുമ്പോഴും, ജീവിതത്തിൽ ഒരിക്കൽ പോലും പ്രതീക്ഷിക്കാത്ത സംഭവങ്ങൾ നേരിടേണ്ടി വരുമ്പോഴും അതിനോട് ഓരോരുത്തരും സ്വീകരിക്കുന്ന നിലപാടുകൾക്ക് അനുസരിച്ചാണ് പ്രശ്നങ്ങളെ പരിഹരിക്കാൻ കഴിയുന്നത്. ഒരു വ്യക്തിയുടെ മനസ്സിൽകൂടെ കടന്നുപോകുന്ന ചിന്തകൾ എന്തെല്ലാമെന്ന് കണ്ടെത്തുക പ്രയാസമാണ്. എന്നാൽ സൂക്ഷ്മനിരീക്ഷണത്തിലൂടെ മറ്റുള്ളവരുടെ പെരുമാറ്റ രീതിയിലുള്ള വ്യത്യാസം, സംസാരത്തിലെ പ്രത്യേകതകൾ എന്നിവയിലൂടെ ഒരു വ്യക്തി മാനസിക സംഘർഷത്തിലൂടെ



കടന്ന് പോകുന്നുണ്ടോയെന്ന് മനസിലാക്കാൻ സാധിക്കും. പെട്ടെന്നൊരു നിമിഷത്തിൽ അല്ല ആത്മഹത്യയ്ക്ക് വിധേയമാകുന്നത്. ആത്മഹത്യ ചെയ്ത വ്യക്തികളുടെ ഏറ്റവും അടുത്ത ആൾക്കാരുമായി സംസാരിക്കുമ്പോൾ പലരും പറയുന്നത് ഇപ്രകാരമാണ് "ഒരു ആഴ്ചയായിട്ട് അല്ലെങ്കിൽ ഒരു മാസമായിട്ട് അവന്/അവൾക്ക് എന്തോ വിഷമം ഉള്ളത് പോലെ തോന്നിയിട്ടുണ്ട്. പക്ഷേ ഞങ്ങൾ അത് കാര്യമായി എടുത്തില്ലായെന്നാണ്. സങ്കീർണമാകുന്ന ജീവിത സാഹചര്യങ്ങളെ അതിജീവിക്കാൻ കഴിയാതെ വരുമ്പോഴാണ് ഇത്തരം പ്രവണതകൾ രൂപപ്പെടുന്നത്.

ആത്മഹത്യ പ്രവണതയുള്ളവരുടെ ലക്ഷണങ്ങൾ ഇവയാണ്:

- ഒന്നിനോടും താത്പര്യമില്ലായ്മ. തന്നെകൊണ്ട് ഒന്നും കഴിയില്ലാ എന്ന തോന്നൽ. അമിതമായ ഉത്കണ്ഠ, ഭയം. എനിക്ക് എന്നെതന്നെ കൊല്ലാൻ തോന്നുന്നു, ഞാൻ മരിച്ചിരുന്നെങ്കിൽ... എന്ന സംസാര രീതികൾ.

- എപ്പോഴും ഒറ്റയ്ക്ക് ആയിരിക്കുന്നതിൽ താത്പര്യം കാണിക്കുക. - എപ്പോഴും നിരാശ കലർന്ന സംസാരരീതി.

- മറ്റുള്ളവരുമായി സമ്പർക്കം പുലർത്തുന്നതിൽ മടുപ്പ് കാണിക്കുക.

ഇങ്ങനെ തുടർച്ചയായി പെരുമാറ്റത്തിൽ പ്രത്യേകതകൾ കാണിക്കുമ്പോഴും, ഇതുവരെ ഉണ്ടായിരുന്ന ജീവിതശൈലികളിൽ അനാവശ്യ മാറ്റങ്ങൾ വരുത്തുമ്പോഴും നമ്മുക്ക് ഒരു ശ്രദ്ധയുണ്ടാവുന്നത് നല്ലതാണ്. കാരണം ഇത്തരത്തിൽ സംഘർഷങ്ങൾ അനുഭവിക്കുന്നവർ എപ്പോഴും സംഘർഷാവസ്ഥ പ്രകടിപ്പിക്കണമെന്നില്ല.

ജീവിതത്തിന്റെ പരുപരുത്ത നിമിഷങ്ങളിൽ അതിനെ അതിജീവിക്കാൻ ഏറ്റവും പറ്റിയ മാർഗം നല്ല വ്യക്തിബന്ധങ്ങൾ ഉണ്ടായിരിക്കുകയെന്നുള്ളതാണ്. പ്രതീക്ഷകൾ അവസാനിക്കുമ്പോഴും ദുഃഖത്തിന്റെ താഴ്‌വരകളിൽ നീ ഒറ്റയ്ക്ക് അല്ല എന്ന ബോധ്യം മറ്റുള്ളവർക്ക് കൊടുക്കാൻ കഴിയുമ്പോൾ മാത്രമെ വ്യക്തി ബന്ധത്തിന്റെ അർത്ഥം തിരിച്ചറിയാൻ കഴിയൂ. മറ്റുള്ളവർക്ക് കൈത്താങ്ങായി മാറാൻ നമ്മുക്ക് പരിശ്രമിക്കാം.



നമ്മുടെ സമയ പരിമിതികൊണ്ടോ സ്വാർത്ഥതകൊണ്ടോ, ഒരു ജീവൻ പോലും നഷ്ടമാകാതിരിക്കാൻ നമ്മുക്ക് കൈകോർക്കാം. ഒറ്റപ്പെടലുകളിൽ, തെറ്റിദ്ധാരണകളിൽ, പരാജത്തിൽ, മറ്റുള്ളവരെ താങ്ങിനിർത്തുന്ന കരങ്ങളായി മാറിക്കൊണ്ട് ആത്മഹത്യയെ നമ്മുടെ കുടുംബത്തിൽ നിന്ന്, സമൂഹത്തിൽ നിന്ന്, ലോകത്തിൽ നിന്നുതന്നെ ഇല്ലാതാക്കാൻ കഴിയട്ടെ. ഒപ്പം ദൈവം ദാനമായി തന്ന ജീവൻ അമൂല്യമാണെന്നും അത് ദൈവത്തിനു മാത്രമേ തിരിച്ചെടുക്കാൻ അവകാശമുള്ളുവെന്നും ദൈവം തന്ന ജീവനെ എന്തുവിലകൊടുത്തും സംരക്ഷിക്കുകയെന്നത് ഓരോരുത്തരുടെയും ഉത്തരവാദിത്വമാണെന്നുമുള്ള തിരിച്ചറിവും നാം കാത്തുസൂക്ഷിക്കണം.

*(ലേഖിക കോട്ടയം ജീവ കൗൺസിലിംഗ് ആൻഡ് സൈക്കോതെറാപ്പി സെൻറർ ഡയറക്ടറാണ്)*

